# വാക്കറിവ്

പുസ്തകം 11 • ലക്കം 1 • 2018 ഒക്ടോബർ

ഭഗവദ്ഗീതയും വർണ്ണാശ്രമധർമ്മവും
എം.വി.ഹരിദാസൻ

ശവസംസ്ക്കാരം
മനോജ്

ശരീരം അനശ്വരം
വി.പി.പ്രഭാകരൻ

ഹിന്ദുമതവും ആധുനികചിന്തയും
എം.എൻ.റോയ്

വാഴ്ത്തുപാട്ടുകാരുടെ എം. ടി.
കാവാലം ബാലചന്ദ്രൻ

നിർണ്ണയവാദവും അനിശ്ചിതത്വസിദ്ധാന്തവും
വി.എം.താർക്കുണ്ഡെ

കാണാമറയത്ത്
ഡി.ബി.അജിത്കുമാർ

അഗ്രഹാരത്തിലെ കഠാര
പി.കേശവദേവ്

ക്ഷേത്രപ്രവേശനവാദം
പി.കെ.മാധവൻ




2018 ഒക്ടോബർ
പുസ്തകം 11 ലക്കം 1

പത്രാധിപർ
മനോജ്

സഹ പത്രാധിപർ
എം.വി.ഹരിദാസൻ (ഓണററി)
ജെയ്സൺ

വിലാസം
വാക്കറിവ് മാസിക, 'ഗയ',
പോസ്റ്റാഫീസിനു സമീപം,
കൊല്ലങ്കോട്- 678 506, പാലക്കാട് ജില്ല.
ഫോൺ : 04923-264331, 9446638940
e-mail : manojvakkarivu@gmail.com

ഡി.ടി.പി.
കിഷൻ കോപ്പി സെന്റർ, പാലക്കാട്

പ്രിന്റിങ്ങ്
എസ്.പി.കെ. പ്രിന്റേഴ്സ്, കൊല്ലങ്കോട്.

## ഉള്ളടക്കം

ആമുഖലേഖനം
**ഭഗവദ്ഗീതയും വർണ്ണാശ്രമധർമ്മവും** 3
എം.വി.ഹരിദാസൻ

വാമൊഴി നോവൽ
**ശവസംസ്ക്കാരം** 13
മനോജ്

ലേഖനം
**ശരീരം അനശ്വരം** 4
വി.പി.പ്രഭാകരൻ

എം.എൻ.റോയിയുടെ ലേഖനങ്ങൾ
**ഹിന്ദുമതവും ആധുനികചിന്തയും** 49
എം.എൻ.റോയ്

ലേഖനം
**വാഴ്ത്തുപാട്ടുകാരുടെ എം.ടി.** 63
കാവാലം ബാലചന്ദ്രൻ

ശാസ്ത്രദർശനം
**നിർണ്ണയവാദവും അനിശ്ചിതത്വസിദ്ധാന്തവും** 76
വി.എം.താർക്കുണ്ഡെ

കവിത
**കാണാമറയത്ത്** 82
ഡി.ബി.അജിത്കുമാർ

ഓർമ്മകൾ
**അഗ്രഹാരത്തിലെ കഠാര** 84
പി.കേശവദേവ്

**ക്ഷേത്രപ്രവേശനവാദം** 91
പി.കെ.മാധവൻ

ആമുഖലേഖനം

# ഭഗവദ്ഗീതയും വർണ്ണാശ്രമധർമ്മവും

**എം.വി.ഹരിദാസൻ**

ഇന്ത്യൻ സമൂഹത്തിന്റെയും ഹിന്ദുമതത്തിന്റെയും അടിസ്ഥാനശിലകളിൽ ഒന്നാണ് വർണ്ണാശ്രമ ധർമ്മവ്യവസ്ഥ. നാലുവർണ്ണങ്ങളും നാല് ആശ്രമങ്ങളും അടങ്ങുന്ന സമ്പൂർണ്ണവും ശാശ്വതവുമായ സാമൂഹികജീവിതവ്യവസ്ഥയാണ് അത്. വർണ്ണവ്യവസ്ഥയുടെ സൃഷ്ടി വിരാട്പുരുഷനിൽ നിന്നാണെന്ന് ഋഗ്വേദം പറയുമ്പോൾ ഭഗവദ്ഗീത അതിന്റെ സ്രഷ്ടാവ് ശ്രീകൃഷ്ണൻ എന്ന പരമാത്മാവ് ആണെന്ന് പറയുന്നു. വർണ്ണവ്യവസ്ഥയും ആശ്രമവ്യവസ്ഥയും തമ്മിൽ അഭേദ്യമായ ബന്ധമാണുള്ളത്. ഹൈന്ദവസ്മൃതികൾ ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്നീ നാലു വർണ്ണങ്ങളെയും ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം എന്നീ നാല് ആശ്രമങ്ങളെയുമാണ് വ്യവസ്ഥ ചെയ്തിട്ടുള്ളത്. ബ്രാഹ്മണർക്കു മാത്രമാണ് നാല് ആശ്രമജീവിതരീതികൾക്കും അർഹതയുള്ളത്. ക്ഷത്രിയർക്ക് ആദ്യത്തെ മൂന്നെണ്ണത്തിനും വൈശ്യർക്ക് ആദ്യത്തെ രണ്ടെണ്ണത്തിനും മാത്രമേ അർഹതയുള്ളൂ (വൈഖാനസധർമ്മസൂത്രം, 1.1; മഹാഭാരതം, 12.61.1–2; 12.62.2). ശൂദ്രർക്ക് ഗൃഹസ്ഥാശ്രമത്തിനുപോലും അർഹതയില്ലെന്ന് പല സ്മൃതികളും പറയുന്നു. ബ്രാഹ്മണർക്കു മാത്രമായി സംവരണം ചെയ്യപ്പെട്ട ആശ്രമമായിരുന്നു സന്ന്യാസം.

ശ്രീമദ്ഭാഗവതത്തിൽ ആശ്രമത്തിന്റെ ഉൽപത്തിസ്ഥാനത്തെക്കുറിച്ച് ശ്രീകൃഷ്ണൻ വിവരിക്കുന്നത് ഇങ്ങനെയാണ്: "എന്റെ ഗുഹ്യപ്രദേശത്തുനിന്നു ഗൃഹസ്ഥാശ്രമവും ഹൃദയത്തിൽനിന്നു ബ്രഹ്മചര്യാശ്രമവും വക്ഷസ്ഥലത്തിൽ നിന്നു വാനപ്രസ്ഥാശ്രമവും ശിരസ്സിൽനിന്നു സന്ന്യാസാശ്രമവും ഉദ്ഭവിച്ചു." (ഏകാദശമസ്കന്ധം – അദ്ധ്യായം 17, ശ്ലോകം 14).

വർണ്ണവ്യവസ്ഥയുടെ മൂർത്തവും പ്രായോഗികവുമായ രൂപമാണ് ജാതിവ്യവസ്ഥ; ജാതിവ്യവസ്ഥയുടെ സൈദ്ധാന്തികരൂപമാണ് വർണ്ണവ്യവസ്ഥ. അസമത്വത്തിൽ അധിഷ്ഠിതമായ, ശാശ്വതമായ സാമൂഹികശ്രേണീസംവിധാനമാണ് വർണ്ണ–ജാതിവ്യവസ്ഥ, വർണ്ണ–ജാതി വ്യവസ്ഥ ഇന്ത്യൻ സമൂഹത്തെ സഹസ്രാബ്ദങ്ങളായി അടഞ്ഞതും നിശ്ചലവുമായ ഒരു സമൂഹമായി തളച്ചിടുകയാണ് ചെയ്തത്. മാറ്റത്തോടുള്ള വിമുഖതയാണ് അതിന്റെ കാതൽ. ശരീരത്തിന്റെയും സംസ്കാരത്തിന്റെയും പണിക്കോപ്പുകളുടെയും ഉത്പാദനബന്ധങ്ങളുടെയും ഭരണസംവിധാനത്തിന്റെയും പകർപ്പുകളെ പുനരുൽപ്പാദിപ്പിക്കുക എന്നതാണ് വർണ്ണ–ജാതിവ്യവസ്ഥയുടെ ധർമ്മം. അനുസരണയുടെയും അച്ചടക്കത്തിന്റെയും കീഴ്വഴക്കത്തിന്റെയും സനാതന രാഷ്ട്രീയമാണ് അതിന്റേത്.

ഈ വ്യവസ്ഥയിൽ ഏറ്റവും കൂടുതൽ ഗുണം ലഭിച്ചിരുന്നത് ബ്രാഹ്മണർക്കായിരുന്നു. താഴേയ്ക്കു വരുന്തോറും ഗുണത്തിന്റെ അളവുകുറയുകയും ദോഷത്തിന്റെ അളവ് കൂടുകയും ചെയ്യുന്നു. ഈ സാമൂഹിക സംവിധാനത്തിനകത്തെ ഓരോ ജാതിക്കും മുകളിലുള്ള ജാതികളോട് ആദരവും അസൂയയും വെറുപ്പും വിരോധവും കൂടിക്കലർന്ന മനോഭാവമാണ് ഉണ്ടായിരിക്കുക; താഴെയുള്ള ജാതികളോട് അവജ്ഞയും മേലാളമനോഭാവവും. വർണ്ണം അഥവാ ജാതി നിർണ്ണയിക്കപ്പെടുന്നത് അന്നും ഇന്നും ജന്മംകൊണ്ടാണ്; കർമ്മംകൊണ്ടല്ല. ഹൈന്ദവപദകോശത്തിൽ കർമ്മവും ധർമ്മവുമെല്ലാം തൊഴിലിന്റെ മതാത്മകപര്യായങ്ങളാണ്. ഒരാളുടെ കർമ്മവും ധർമ്മവുമെല്ലാം നിർണ്ണയിക്കപ്പെട്ടിരുന്നത് അയാൾ ഏതു ജാതിയിൽ ജനിച്ചു എന്നതിനെ അടിസ്ഥാനമാക്കിയായിരുന്നു.

വർണ്ണാശ്രമവ്യവസ്ഥയെ പുനഃപ്രതിഷ്ഠിക്കുന്നതിനുള്ള ബ്രാഹ്മണരുടെ ന്യായവാദങ്ങളാണ് ഭഗവദ്ഗീതയിലുള്ളത്. ബുദ്ധമതത്തിനെതിരായ ബ്രാഹ്മണപ്രതിവിപ്ലവത്തിന്റെ ദാർശനികഗ്രന്ഥമാണ് ഭഗവദ്ഗീത എന്ന് പലരും നിരീക്ഷിച്ചിട്ടുണ്ട്. ഇന്ത്യയിൽ ബൗദ്ധികവൃത്തിയിൽ വ്യാപരിക്കാനുള്ള അധികാരവും അവകാശവും ബ്രാഹ്മണർക്കു മാത്രമാണ് ഉണ്ടായിരുന്നത്. ഹൈന്ദവമതഗ്രന്ഥങ്ങളുടെ രചനയും പുനർരചനയും വ്യാഖ്യാനവുമെല്ലാം ബ്രാഹ്മണൻമാർക്കുമാത്രം സംവരണം ചെയ്യപ്പെട്ടിരുന്ന മണ്ഡലങ്ങളായിരുന്നു. മറ്റു ഹൈന്ദവമതഗ്രന്ഥങ്ങളെപ്പോലെത്തന്നെ ഭഗവദ്ഗീതയും ബ്രാഹ്മണരുടെ സൃഷ്ടിയായിരുന്നു. ആ നിലയ്ക്ക് ബ്രാഹ്മണരുടെ വർഗ്ഗതാൽപര്യങ്ങൾ ആ കൃതിയിൽ ഉണ്ടാകുക സ്വാഭാവികം മാത്രമാണ്. എല്ലാ ജാതിക്കാരും – അതു സവർണ്ണരായാലും അവർണ്ണരായാലും – തങ്ങളുടെ ന്യായവും അന്യായവുമായ താൽപര്യങ്ങൾ സംരക്ഷിക്കുന്നതിനും നേടിയെടുക്കുന്നതിനും പലതരം ന്യായങ്ങളും ഉന്നയിക്കും.

ഭഗവദ്ഗീതയുടെ രചനാകാലത്തെയും രചയിതാവിനെയുംകുറിച്ച് പണ്ഡിതൻമാർക്കിടയിൽ പലതരം അഭിപ്രായങ്ങളാണ് നിലവിലുള്ളത്. ഭഗവദ്ഗീതയുടെ രചയിതാവ് ആരെന്ന് അറിയില്ല എന്നും ബി.സി. അഞ്ചാം നൂറ്റാണ്ടാണ് രചനാകാലമെന്നും എന്നാൽ പിൽക്കാലത്ത് ആ കൃതിയിൽ പരിഷ്ക്കരണം നടത്തിയിട്ടുണ്ടെന്നും തന്റെ വിവർത്തനത്തിൽ ഡോ. എസ്. രാധാകൃഷ്ണൻ അഭിപ്രായപ്പെടുന്നു. ഡി.ഡി.കൊസാംബിയുടെ അഭിപ്രായത്തിൽ ഗീതയുടെ രചനാകാലം എ.ഡി.300–ന് അടുത്താണ്. എന്നാൽ, അതിലെ ആശയങ്ങൾ അതിനേക്കാൾ എത്രയോ പഴക്കമുള്ളതാണ് എന്ന് അദ്ദേഹം സമ്മതിക്കുന്നുണ്ട്. ഗീതയുടെ ഇന്നത്തെ രൂപം എ.ഡി. നാലാം നൂറ്റാണ്ടിലേതാണെങ്കിലും അതിന്റെ മൂലരൂപം ബി.സി. രണ്ടാം നൂറ്റാണ്ടിൽ തന്നെ രചിക്കപ്പെട്ടിരിക്കാം എന്ന് റിച്ചാർഡ് ഗാർബെ നിരീക്ഷിക്കുന്നു. ഭഗവദ്ഗീത ബി.സി. 900 മുതൽ ബി.സി. 200 വരെയുള്ള മൂന്നു ഘട്ടങ്ങളുടെയും മൂന്നു രചയിതാക്കളുടെയും സൃഷ്ടിയാണ് എന്നാണ് ഡോ. ജി.എസ്.ഖൈർ എന്ന ഗീതാപണ്ഡിതന്റെ അഭിപ്രായം.

എന്തായാലും പല കാലങ്ങളിലായി ഒന്നിലധികം വ്യക്തികളാൽ പുതുക്കി എഴുതപ്പെട്ട ഒരു ഗ്രന്ഥമാണ് ഭഗവദ്ഗീത എന്നു കരുതുന്നതാണ് യുക്തിസഹം. ബ്രാഹ്മണ പ്രതിവിപ്ലവത്തിന്റെ കാലഘട്ടമെന്ന് ഡോ. ബി. ആർ.അംബേദ്കറും ഭാരതചരിത്രത്തിലെ ആറു സുവർണ്ണഘട്ടങ്ങളിൽ ഒന്നെന്ന് ഹിന്ദുത്വവാദത്തിന്റെ പരമാചാര്യനായ വി.ഡി.സവർക്കറും വിശേഷിപ്പിച്ച സുംഗകാലഘട്ടത്തിൽ (ബി.സി. 186–75) ഭഗവദ്ഗീത പുതുക്കിയെഴുതിയിട്ടുണ്ട് എന്ന് അനുമാനിക്കാവുന്നതാണ്. മൗര്യകാലഘട്ടത്തിൽ കൃഷ്ണ-വാസുദേവാരാധനയ്ക്ക് പ്രചാരം ഉണ്ടായിരുന്നുവെങ്കിലും സുംഗൻമാരുടെ കാലത്താണ് 'ഭഗവദ്' എന്ന പേരിൽ കൃഷ്ണൻ വിളിക്കപ്പെട്ടത് എന്ന് കൊസാംബി നിരീക്ഷിക്കുന്നു. പുഷ്യമിത്രസുംഗന്റെ ആചാര്യനും വൈയാകരണനുമായിരുന്ന പതഞ്ജലിയുടെ 'മഹാഭാഷ്യ'ത്തിൽ വാസുദേവനെ 'ഭഗവദ്' എന്ന് വിളിക്കുന്നതായി ഡോ. രാധാകൃഷ്ണൻ ചൂണ്ടിക്കാണിക്കുന്നു.

1969-ൽ ഡോ. ജി.എസ്.ഖൈർ ഭഗവദ്ഗീതയിലെ ശ്ലോകങ്ങളെ മൂന്നു കാലഘട്ടങ്ങളിലേതായി വകതിരിച്ച് 'ത്രികാലഗീത' പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. മൂന്നാംഘട്ടത്തിലെ ശ്ലോകങ്ങളുടെ രചനാകാലം ബി.സി. 200-നോട് അടുപ്പിച്ചാണ് എന്ന് ഡോ. ഖൈർ അഭിപ്രായപ്പെടുന്നു. വർണ്ണാശ്രമധർമ്മവുമായി ബന്ധപ്പെട്ട ശ്ലോകങ്ങളെല്ലാം തന്നെ മൂന്നാംഘട്ടത്തിലെ ശ്ലോകങ്ങളുടെ കൂട്ടത്തിലാണ് ഡോ. ഖൈർ ഉൾപ്പെടുത്തിയിട്ടുള്ളത് എന്നത് ശ്രദ്ധേയമാണ്. ബുദ്ധമതവും മൗര്യഭരണവും സൃഷ്ടിച്ച സാമൂഹിക-രാഷ്ട്രീയ അവസ്ഥയോടുള്ള പ്രതികരണമാണ് ഗീതാരചനയുടെ മൂന്നാംഘട്ടത്തിൽ കാണുന്നത്. മൗര്യ-ബൗദ്ധ കാലഘട്ടത്തിൽ വൈദികധർമ്മാനുഷ്ഠാനങ്ങളും ബ്രാഹ്മണത്വവും വർണ്ണാശ്രമവ്യവസ്ഥയുമെല്ലാം ക്ഷയിക്കുകയുണ്ടായി. അവയെയെല്ലാം തിരിച്ചുകൊണ്ടുവരാനുള്ള ശ്രമമായിരുന്നു സുംഗൻമാർ നടത്തിയത്. ആ നിലയ്ക്ക് ഈ മൂന്നാംഘട്ടം സുംഗകാലവുമായി ഒത്തുപോകുന്നുണ്ട്.

ബൗദ്ധ-മൗര്യകാലഘട്ടത്തിൽ വർണ്ണവ്യവസ്ഥയ്ക്ക് എന്നപോലെ ആശ്രമവ്യവസ്ഥയ്ക്കും ക്ഷയം സംഭവിച്ചിരുന്നു. ഹിന്ദുമതത്തിൽ ബ്രാഹ്മണർക്കുമാത്രമാണ് സന്ന്യാസത്തിന് അർഹതയുണ്ടായിരുന്നത്. ക്ഷത്രിയർക്കും വൈശ്യർക്കും ശൂദ്രർക്കും സന്ന്യാസത്തിന് അർഹതയുണ്ടായിരുന്നില്ല. എന്നാൽ മൗര്യകാലഘട്ടത്തിൽ ഈ മൂന്നു വർണ്ണങ്ങളിലും പെട്ട ധാരാളം പേർ സന്ന്യാസം സ്വീകരിച്ചിരുന്നു. അശോകനെ കാണാൻപോയ ഉപഗുപ്തനോടൊപ്പം പതിനെണ്ണായിരം ബുദ്ധസന്ന്യാസിമാർ ഉണ്ടായിരുന്നു എന്നത് അക്കാലത്തെ സന്ന്യാസജീവിതത്തിന്റെ വ്യാപ്തിയെ വ്യക്തമാക്കുന്നു. ഇത് മൗര്യസാമ്രാജ്യത്തിലെ സാമൂഹിക, സാമ്പത്തികജീവിതത്തെ സാരമായി ബാധിച്ചിരുന്നു.

ഇന്തോ-ആര്യൻ ആത്മീയതയുടെ സ്തുതിപാഠകനായ ഇ. ബി.ഹാവെൽ എഴുതുന്നു: "സാമൂഹികവും രാഷ്ട്രീയവുമായ ഒരു പ്രമാണം

എന്ന നിലയിൽ ബുദ്ധമതം അതിനകത്തുതന്നെ ദൗർബല്യത്തിന്റെ ഘടകങ്ങളെ ഉൾക്കൊണ്ടിരുന്നു. അശോകന്റെ മരണത്തിനുശേഷം പെട്ടെന്നുതന്നെ അതു മൗര്യസാമ്രാജ്യത്തെ തകർച്ചയിലേക്കു നയിച്ചു. ഭാര്യയ്ക്കും കുടുംബത്തിനും ജീവിക്കാൻ ആവശ്യമായ ഏർപ്പാടുകളൊന്നും ചെയ്യാതെ അവരെ ഉപേക്ഷിച്ച് സന്ന്യാസവൃത്തിയിലേയ്ക്കു പോകുന്നവർക്കുമേൽ പിഴകൾ ചുമത്താൻ ഇടവരുത്തുന്ന നിലയിലേയ്ക്കു മഹാപരിത്യാഗം എന്ന മാതൃകയെ അനുകരിക്കാനുള്ള വലിയൊരു വിഭാഗം ജനങ്ങളുടെ ധർമ്മപ്രവണത സാമൂഹികക്രമത്തെ ഹാനികരമായി ബാധിച്ചിരുന്നു. സംഘത്തിന്റെ അന്തസ്സ് മഗധയിലെ–സാമ്രാജ്യത്തിന്റെ കേന്ദ്ര പ്രവിശ്യ–പുരുഷത്വത്തിന്റെ നല്ലൊരു ഭാഗത്തെ സന്ന്യാസജീവിതത്തിലേക്കു പിൻവലിക്കുകമൂലം, പിന്നീട് മഗധ, 'വിഹാരം' – സന്ന്യാസി മഠങ്ങളുടെ ദേശം എന്ന് അറിയപ്പെട്ടു. (The History of the Aryan Rule in India, Page - 101).

വർണ്ണാശ്രമധർമ്മത്തിന് ഗ്ലാനിയും അധർമ്മത്തിന് അഭ്യുത്ഥാനവും ഉണ്ടായ കാലമായിരുന്നു മൗര്യബൗദ്ധ കാലഘട്ടം. ഇത്തരം ഘട്ടങ്ങളിൽ സാധുക്കളെ – ധർമ്മ മാർഗ്ഗത്തിൽ സ്ഥിതിചെയ്യുന്നവരെ – രക്ഷിക്കുന്നതിനും ദുഷ്ടൻമാരെ – ധർമ്മമാർഗ്ഗത്തെ അനുസരിക്കാത്തവരെ – നശിപ്പിക്കുന്നതിനും വർണ്ണാശ്രമധർമ്മത്തെ നിലനിർത്തുന്നതിനുമായി താൻ അവതരിക്കുമെന്നാണ് ഭഗവാൻ ഗീതയിൽ പ്രഖ്യാപിച്ചിട്ടുള്ളത്. (4:7 – 8).

ഭഗവദ്ഗീതാഭാഷ്യത്തിന്റെ 'ഉപോദ്ഘാത'ത്തിൽ ശങ്കരാചാര്യർ ഇതുമായി ബന്ധപ്പെട്ട് പറഞ്ഞിട്ടുള്ള കാര്യങ്ങൾ ഗീതയുടെ ധർമ്മം എന്താണ് എന്ന് വ്യക്തമാക്കാൻ സഹായിക്കും: "ഇങ്ങനെ വേദോക്തമായ ധർമ്മം പ്രവൃത്തിലക്ഷണമെന്നും നിവൃത്തിലക്ഷണമെന്നും രണ്ടു പ്രകാരത്തിലാകുന്നു. ജഗൽസൃഷ്ടിക്കു ഹേതുവായും പ്രാണികൾക്കു സാക്ഷാദഭ്യുദയത്തിനും മുക്തിക്കും ഹേതുവായുമിരിക്കുന്ന ആ ധർമ്മത്തെ ശ്രേയസ്സിനെ ഇച്ഛിക്കുന്ന ബ്രാഹ്മണാദി സകലവർണ്ണാശ്രമികളും വളരെക്കാലം അനുഷ്ഠിച്ചുവന്നിരുന്നു. എന്നാൽ കാലക്രമംകൊണ്ട് അനുഷ്ഠിക്കുന്നവർക്കു കാമോദ്ഭവം ഹേതുവായിട്ടു വിവേകവിജ്ഞാനക്ഷയം നിമിത്തം ധർമ്മക്ഷയവും അധർമ്മാഭിവൃദ്ധിയും വന്നതിനാൽ ജഗത്തിന്റെ സ്ഥിതിയെ പരിപാലിപ്പാനായിക്കൊണ്ട് ആദികർത്താവായ നാരായണൻ എന്ന പേരോടുകൂടിയ സാക്ഷാൽ മഹാവിഷ്ണു ബ്രാഹ്മണരുടെ (=ഭൗമസ്യ ബ്രഹ്മണഃ) ബ്രാഹ്മണത്വത്തെ രക്ഷിപ്പാൻ വേണ്ടി വസുദേവാംശമായി ദേവകിയിൽ കൃഷ്ണനായി അവതാരം ചെയ്തു. എന്തെന്നാൽ, ബ്രാഹ്മണത്വം രക്ഷിക്കപ്പെട്ടാൽ വൈദികധർമ്മം രക്ഷിക്കപ്പെടുന്നു. അന്യവർണ്ണാശ്രമങ്ങൾ അതിനെ ആശ്രയിച്ചു നിൽക്കുകയാൽ അവയും രക്ഷിക്കപ്പെടുന്നു." (വിവ. കെ.എം.)

"ഭൗമസ്യ ബ്രഹ്മണഃ" എന്ന പ്രയോഗം ശങ്കരാചാര്യർ സ്വീകരിച്ചിട്ടുള്ളത് മഹാഭാരതത്തിൽ (അ. 47, ശ്ലോ. 29) നിന്നാണ്. ഇതിന്റെ അർത്ഥം വേദങ്ങൾ എന്നും, ബ്രാഹ്മണർ എന്നും, യജ്ഞങ്ങൾ എന്നും ആകുന്നു

എന്ന് പതിനേഴാം നൂറ്റാണ്ടിലെ മഹാഭാരത വ്യാഖ്യാതാവായ നീലകണ്ഠൻ 'ഭാരതഭാവദീപം' എന്ന കൃതിയിൽ വ്യക്തമാക്കിയിട്ടുണ്ട്. എന്നാൽ, ഭഗവദ്ഗീതയുടെ ശാങ്കരഭാഷ്യ വിവർത്തകനായ സ്വാമി ചിദാനന്ദപുരി ഇതിനെ 'വേദത്തിന്റെയും വൈദികധർമ്മാനുഷ്ഠാനനിരതരുടെയും' എന്നാക്കി മയപ്പെടുത്തി വിവർത്തനം ചെയ്തിട്ടുണ്ട്. (വാല്യം-4, പു. 51). കേരളത്തിൽ ഇന്ന് അതിനെ ബ്രാഹ്മണൻ, യജ്ഞം എന്നൊക്കെ പറഞ്ഞാൽ ഗുണത്തേക്കാൾ ദോഷമായിരിക്കും ഫലം എന്ന് അദ്ദേഹത്തിന് അറിയാം. ബ്രാഹ്മണത്വം എന്നാൽ ഉത്പാദന-വാണിജ്യ ധർമ്മങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന ശൂദ്ര-വൈശ്യാദി വർണ്ണങ്ങളുടെ ചെലവിൽ ദൈവങ്ങളെ പ്രീതിപ്പെടുത്തുന്ന ധർമ്മത്തിൽ ഏർപ്പെട്ട് സുഖമായി ജീവിക്കുന്ന രീതിയാണ്.

ബ്രാഹ്മണത്വത്തെ ആശ്രയിച്ചാണ് അന്യവർണ്ണാശ്രമങ്ങൾ നിലനിൽക്കുന്നത് എന്നതിനാൽ ബ്രാഹ്മണത്വത്തെ രക്ഷിച്ചാൽ അന്യവർണ്ണാശ്രമങ്ങളും രക്ഷിക്കപ്പെടുന്നു എന്ന് ശങ്കരാചാര്യർ പറയുന്നു. ഉത്തരത്തെ താങ്ങുന്നത് പല്ലിയാണ് എന്നു പറയുന്നതുപോലെയാണ് ഇത്. വാസ്തവത്തിൽ ക്ഷത്രിയവൈശ്യശൂദ്രാദികൾ അടങ്ങുന്ന ഉത്തരത്തെ ആശ്രയിച്ചാണ് ബ്രാഹ്മണൻ എന്ന പല്ലിയുടെ നിലനില്പ്. ഉത്പാദനസേവകവൃത്തികളിൽ ഏർപ്പെടാതെ വൈശ്യശൂദ്രാദികളും അവരെ അവരുടെ ധർമ്മങ്ങളിൽ ഉറപ്പിച്ചുനിർത്തുക എന്ന ധർമ്മം ചെയ്യാതെ ക്ഷത്രിയരും ബ്രാഹ്മണർക്കു മാത്രം അർഹതയുള്ള സന്ന്യാസം അടക്കമുള്ള നിവൃത്തിമാർഗ്ഗത്തിലേയ്ക്ക് പോകുന്നത് അധർമ്മമാണ്. ഇങ്ങനെ അധർമ്മം വർദ്ധിച്ചാൽ ബ്രാഹ്മണത്വത്തിന് നിലനിൽപ്പില്ലാതാവും. ശൂദ്രാദികളുടെ സന്ന്യാസം ബ്രാഹ്മണ്യത്തിന്റെ മരണത്തെയാണ് സൂചിപ്പിക്കുന്നത് എന്ന് രാമായണത്തിലെ (7.64-67) ശംബൂകവധകഥയിലൂടെ ചിത്രീകരിക്കപ്പെടുന്നുണ്ട്. ഓരോ വർണ്ണത്തിൽപ്പെട്ടവരെയും അവരവരുടെ വർണ്ണത്തിന് അനുവദിക്കപ്പെട്ടിട്ടുള്ള ധർമ്മങ്ങളിലും ആശ്രമങ്ങളിലും മാത്രം ഒതുക്കിനിർത്തി അധർമ്മത്തെ നിയന്ത്രിക്കേണ്ടത് ഭരണാധികാരികളായ ക്ഷത്രിയൻമാരാണ്. ശൂദ്രസന്ന്യാസത്തിന്റെ തലയറുത്താൽ മരിച്ച ബ്രാഹ്മണ്യത്തിന് ജീവൻ തിരിച്ചുകിട്ടും എന്ന് ബ്രാഹ്മണർ ശ്രീരാമനിലൂടെ ഭരണാധികാരികൾക്കു മാതൃക കാണിച്ചുകൊടുക്കുന്നുണ്ടല്ലോ.

ബ്രഹ്മജ്ഞാനം ലഭിച്ചാലും നിഷ്കാമമായി സ്വധർമ്മം അനുഷ്ഠിക്കണം എന്നു പരമ്പരയായി ഉപദേശിക്കപ്പെട്ട യോഗത്തെ മൗര്യകാലഘട്ടത്തിലെ ഭരണാധികാരികൾ അവഗണിച്ചിരുന്നു എന്നാണ് ഗീതയിൽ നിന്നു വ്യക്തമാകുന്നത്. 'ഇപ്രകാരം പരമ്പരയായി ഉപദേശിക്കപ്പെട്ട ഈ യോഗത്തെ രാജർഷികൾ അറിഞ്ഞിരുന്നു. കാലവശാൽ ഈ യോഗം ഇഹലോകത്തിൽ നഷ്ടമായിപ്പോയി' എന്ന് ഗീതയിൽ (4:2) പറയുന്നുണ്ട്. 'ഈ യോഗം അജിതേന്ദ്രിയൻമാരായ ബലഹീനൻമാരെ പ്രാപിക്കുകയാൽ നശിച്ചു' എന്ന് ശങ്കരാചാര്യർ ഭാഷ്യത്തിൽ പറയുന്നു. ഭാഗവതത്തിലും ഇക്കാര്യം ആവർത്തിച്ചിട്ടുണ്ട്. (ഏകാദശസ്കന്ധം – അ. 17– ശ്ലോ. 4).

ഈ ശ്ലോകത്തിന്റെ താൽപര്യം എന്താണെന്ന് പ്രൊഫ. ജി.ബാലകൃഷ്ണൻ നായർ 'ശ്രീമദ് ഭഗവദ്ഗീത – ശിവാരവിന്ദം മഹാഭാഷ്യ'ത്തിൽ വ്യക്തമായി വിശദീകരിക്കുന്നുണ്ട്. അദ്ദേഹം പറയുന്നു: "മനുവംശത്തിലെ നിമി, ജനകൻ, പ്രിയവ്രതൻ, നാഭി, ഋഷഭൻ തുടങ്ങിയ അനേകം രാജാക്കൻമാർ ധീരമായി സ്വധർമ്മമനുഷ്ഠിച്ചുകൊണ്ടുതന്നെ കർമ്മയോഗത്തിൽക്കൂടി ആത്മസാക്ഷാത്കാരം നേടിയവരാണ്. ഈ യോഗം തെറ്റിദ്ധരിക്കപ്പെട്ടു കാലാന്തരത്തിൽ മങ്ങിപ്പോവുക സ്വാഭാവികമാണ്. ഗൃഹസ്ഥൻമാർക്കു ജ്ഞാനലാഭം അസാദ്ധ്യമാണെന്ന് എങ്ങിനെയോ ഒരു ധാരണ ഇടക്കാലത്ത് ഭാരതീയരെ ഗ്രസിക്കാനിടയായി. ആ ധാരണയാണ് ഏറെക്കുറെ അപക്വമായ സന്യാസത്തിലേയ്ക്കും സമൂഹത്തിന്റെ പതനത്തിലേയ്ക്കും വഴിതെളിച്ചത്. വാസ്തവമാലോചിച്ചാൽ ഉപനിഷത്കാലത്തിലും ഇതിഹാസപുരാണകാലങ്ങളിലും സത്യം ഗാഢമായി തിരയുകയും കണ്ടെത്തുകയും ചെയ്തവർ അധികവും ഗൃഹസ്ഥൻമാരായിരുന്നു. ബൃഹദാരണ്യകോപനിഷത്തിലെ യാജ്ഞവൽക്യൻ രണ്ടു വിവാഹം കഴിച്ച് ലോകജീവിതം നയിച്ച മഹാഗൃഹസ്ഥനായിരുന്നു. ഗൃഹസ്ഥജീവിതം നയിക്കവേ തന്നെ അദ്ദേഹം പൂർണ്ണമായ ആത്മാനുഭവം നേടി. അങ്ങനെ ഒടുവിൽ വിദ്വത്സന്യാസം സ്വീകരിച്ചു എന്നാണു പ്രസിദ്ധി. രാമായണാദി ഇതിഹാസങ്ങളിലും പുരാണങ്ങളിലും പ്രസിദ്ധൻമാരായിത്തീർന്നിട്ടുള്ള മുനിമാരിൽ പലരും പുത്രപൗത്രന്മാരുൾപ്പെട്ട വലിയ കുടുംബങ്ങളുടെ അധിപൻമാരായിരുന്നു എന്നു പറയേണ്ടതില്ലല്ലോ. എന്തിനേറെ, നമ്മുടെ ബ്രഹ്മാവിഷ്ണുമഹേശ്വരൻമാർ തന്നെയും മഹാഗൃഹസ്ഥൻമാരല്ലേ? ഇങ്ങനെ ഏതു ഗൃഹസ്ഥനും കർമ്മയോഗത്തിൽക്കൂടി സത്യാനുഭവം സുഗമമായിരിക്കേ കാലാകാലങ്ങളിൽ അതിനെതിരായി സംഭവിക്കുന്ന പ്രചരണങ്ങളെ ചൂണ്ടിക്കൊണ്ടുതന്നെയാണു ഭഗവാൻ 'യോഗനഷ്ടഃ' എന്നു പ്രസ്താവിച്ചിരിക്കുന്നത്. അങ്ങനെ കർമ്മയോഗത്തിനു മങ്ങൽതട്ടിയും അപക്വമായ ബാഹ്യസന്യാസം പ്രചരിച്ചും അധർമ്മം മൂക്കുമ്പോഴാണ് താൻ അവതരിക്കുന്നതെന്നും ഇവിടെ ഭഗവാൻ സൂചിപ്പിച്ചിരിക്കുന്നു."

ഗൃഹസ്ഥാശ്രമിയായി ഇരുന്നുകൊണ്ടുതന്നെ ബ്രഹ്മാനുഭവം ലഭിക്കും എന്നാണ് ഇവിടെ വ്യക്തമാക്കുന്നത്. അപ്പോൾ പിന്നെ ബ്രഹ്മസാക്ഷാത്കാരത്തിന് സന്യാസം എന്ന ദുഷ്കരമാർഗ്ഗം എന്തിനു സ്വീകരിക്കണം എന്ന ഉപദേശമാണ് വ്യാഖ്യാതാവ് ഇവിടെ നൽകുന്നത്. വാസ്തവത്തിൽ മറ്റു മൂന്ന് ആശ്രമങ്ങളുടെയും നിലനിൽപ്പുതന്നെ ഗൃഹസ്ഥാശ്രമികളെ ആശ്രയിച്ചാണ്. ഗൃഹസ്ഥാശ്രമം എന്നാൽ ആചാരാനുഷ്ഠാനങ്ങളോടുകൂടി വിവാഹം കഴിച്ച് സ്വധർമ്മം – സ്വന്തം വർണ്ണത്തിന് അനുവദിക്കപ്പെട്ട, പരമ്പരാഗതമായ തൊഴിൽ – അനുഷ്ഠിച്ചുകൊണ്ട് ജീവിക്കുക എന്നതാണ്. ഗൃഹസ്ഥാശ്രമജീവിതത്തിന് ചാതുർവര്യണ്യവുമായി അഭേദ്യമായ ബന്ധമാണുള്ളത്. ബ്രാഹ്മണർക്കുമാത്രം അവകാശപ്പെട്ട സന്യാസ ആശ്രമം മറ്റു മൂന്നു വർണ്ണക്കാരും അവർണ്ണരും സ്വീകരിക്കുന്നത് അധർമ്മമാണ് എന്നതു

പോലെതന്നെ താഴെയുള്ള വർണ്ണങ്ങളിൽപ്പെട്ടവർ മേൽവർണ്ണങ്ങളിൽപ്പെട്ട വരുടെ തൊഴിലുകൾ സ്വീകരിക്കുന്നതും അധർമ്മമാണ്. പരധർമ്മം ഭയാവ ഹമെന്നാണ് ഗീത പറയുന്നത് (3:35). പരധർമ്മം അനുഷ്ഠിക്കുന്നവർ നരക ത്തിലെത്തുമെന്ന് അതിന് ശങ്കരാചാര്യർ ഭാഷ്യം ചമച്ചിട്ടുമുണ്ട്.

"ചാതുർവർണ്യം മയാസൃഷ്ടം" എന്നു തുടങ്ങുന്ന ഗീതാശ്ലോകം പ്രസിദ്ധമാണ് (4:13). ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്ന നാലു വർണ്ണങ്ങളും, ഗുണകർമ്മങ്ങളുടെ വിഭാഗത്തെ അനുസരിച്ച്, എന്നാൽ സൃഷ്ടിക്കപ്പെട്ടു എന്നാണ് ആ ശ്ലോകത്തിന്റെ അർത്ഥം. ഒരു വ്യക്തിയുടെ വർണ്ണം നിർണയിക്കപ്പെടുന്നത് ജന്മംകൊണ്ടല്ല, മറിച്ച് ആ വ്യക്തിയുടെ ഗുണ കർമ്മങ്ങൾകൊണ്ടാണ് എന്നാണ് ഈ ശ്ലോകത്തെ ഒരു നൂറ്റാണ്ടിലധികം കാലമായി പലരും വ്യാഖ്യാനിച്ചുകൊണ്ടിരിക്കുന്നത്. ഇത്തരം വ്യാഖ്യാന ങ്ങളുടെ ആരംഭക്കാരും ബ്രാഹ്മണർതന്നെയാണ്. ഡോ. എസ്.രാധാകൃ ഷ്ണൻ ഈ വാദക്കാരിൽ ഒരാളാണ്. എന്നാൽ, ഈ വ്യാഖ്യാനത്തെ ഉയർത്തിപ്പിടിക്കുന്നതിൽ കൂടുതൽ ഔത്സുക്യം കാണിക്കുന്നത് ശൂദ്രരും അവർണ്ണരുമാണെന്നത് ശ്രദ്ധേയമാണ്. ചിന്മയാനന്ദനും ചിദാനന്ദപുരിയും മുനിനാരായണപ്രസാദുമൊക്കെ അക്കൂട്ടത്തിൽപ്പെടുന്നു.

ബ്രിട്ടീഷ് ഭരണവും ഇംഗ്ലീഷ് വിദ്യാഭ്യാസവും പാശ്ചാത്യ ആശയ ങ്ങളും ഇന്ത്യൻ സമൂഹത്തിൽ, പ്രത്യേകിച്ച് കേരളീയ സമൂഹത്തിൽ പല മാറ്റങ്ങളും കൊണ്ടുവരികയുണ്ടായി. അതിൽ പ്രധാനമായത് ഹൈന്ദവഭര ണകൂടങ്ങളുടെ തകർച്ചയും ബ്രാഹ്മണ മേധാവിത്വത്തിന്റെ തിരോധാനവും ശൂദ്ര–അവർണ്ണ വിഭാഗങ്ങളുടെ സാമ്പത്തികവും രാഷ്ട്രീയവും വിദ്യാഭ്യാ സപരവുമായ മുന്നേറ്റവുമാണ്. നമുക്ക് സന്യാസം തന്നത് ബ്രിട്ടീഷുകാരാണ് എന്ന നാരായണഗുരുവിന്റെ പ്രസ്താവന ശ്രദ്ധേയമാണ്. തിരുവിതാംകൂർ എന്ന ഹൈന്ദവരാജ്യത്തിന് പൂർണ്ണമായ അധികാരം ഉണ്ടായിരുന്നുവെങ്കിൽ നാരായണഗുരു മറ്റൊരു ശംബൂകൻ ആകുമായിരുന്നു എന്നുകൂടി ഇതി ന്നർത്ഥമുണ്ട്. മേൽപ്പറഞ്ഞ മുന്നേറ്റത്തിന് ആനുപാതികമായി സാമൂഹിക ശ്രേണിയിൽ ജാതീയമായ ഉയർന്ന സ്ഥാനം നേടുക എന്നതായിരുന്നു ഈ വിഭാഗങ്ങളുടെ അടുത്ത ലക്ഷ്യം. അതിന്റെ ഭാഗമായാണ് കേരളത്തിലും മറ്റു പ്രദേശങ്ങളിലും സാമുദായിക പരിഷ്കരണ പ്രസ്ഥാനങ്ങൾ ഇരു പതാംനൂറ്റാണ്ടിന്റെ ആരംഭത്തിൽ ഉയർന്നുവന്നത്. ഈ മാറ്റത്തോടു പൊരു ത്തപ്പെട്ട് അതിജീവിക്കാനുള്ള കേരളീയ ബ്രാഹ്മണരുടെ ശ്രമമായിരുന്നു 'നമ്പൂതിരിയെ മനുഷ്യനാക്കാനുള്ള' പ്രസ്ഥാനത്തിലൂടെ കണ്ടത്. വൈശ്യ –ശൂദ്ര ധർമ്മങ്ങളിലേയ്ക്കുള്ള ബ്രാഹ്മണന്റെ അവരോഹണമായിരുന്നു 'മനു ഷ്യനാക്കൽ' പ്രക്രിയയിലൂടെ നടന്നത്. ശൂദ്ര–അവർണ്ണ വിഭാഗങ്ങളാകട്ടെ, വൈശ്യ–ക്ഷത്രിയ–ബ്രാഹ്മണ ധർമ്മങ്ങളിലേയ്ക്ക് ആരോഹണവും നടത്തി.

ഒരു മതാത്മകസമൂഹത്തിൽ മതാശയങ്ങളെയും മതഗ്രന്ഥങ്ങളെയും തള്ളിപ്പറഞ്ഞുകൊണ്ട് സമൂഹത്തിൽ ബഹുമാന്യസ്ഥാനം നേടാൻ കഴിയില്ല.

മതഗ്രന്ഥങ്ങളിലെ തങ്ങൾക്കനുഗുണമല്ലാത്ത ആശയങ്ങളെ മതവിശ്വാസികൾ രണ്ടുതരത്തിലാണ് കൈകാര്യം ചെയ്യാറുള്ളത്. പ്രത്യക്ഷത്തിൽത്തന്നെ തങ്ങളുടെ താൽപര്യങ്ങൾക്കു വിരുദ്ധവും വ്യാഖ്യാനിച്ച് ഒപ്പിക്കാൻ കഴിയാത്തതുമായ ആശയങ്ങളെ കുബുദ്ധികൾ പിൽക്കാലത്ത് കൂട്ടിച്ചേർത്തതാണ് എന്നു മുദ്രയടിച്ച് അവർ തള്ളിപ്പറയും. അല്ലാത്തവയെ തങ്ങളുടെ താൽപര്യങ്ങൾക്ക് അനുസൃതമായി വ്യാഖ്യാനിച്ചൊപ്പിച്ച് നിലനിർത്തും. ഇത് ആളുകൾക്ക് പാരമ്പര്യത്തിന്റെ സംരക്ഷണവും ആധുനികതയുടെ സുഖസൗകര്യങ്ങളും ഉറപ്പാക്കുന്നു. ഈ പശ്ചാത്തലത്തിലാണ് ഗീതയുടെ നവീനവ്യാഖ്യാനങ്ങൾ ഉണ്ടാകുന്നത്.

ചാതുർവർണ്ണ്യത്തെ സൃഷ്ടിച്ചത് താനാണെന്നു ഭഗവാൻ ഗീതയിൽ പ്രഖ്യാപിച്ചിട്ടുണ്ടല്ലോ. ഈശ്വരസൃഷ്ടി ആയതിനാൽ അത് എക്കാലവും എല്ലാവരാലും അനുസരിക്കപ്പെടേണ്ടതാണ്. ഋഗ്വേദത്തിലെ പുരുഷസൂക്ത (10.90.12)ത്തിൽ "വിരാട് പുരുഷന്റെ മുഖം ബ്രാഹ്മണനാണ്; കൈകൾ ക്ഷത്രിയൻ; തുട വൈശ്യൻ; കാലുകളിൽനിന്നു ശൂദ്രൻ ജനിച്ചു" എന്നതിന്റെ പരിഷ്കരിച്ച രൂപമാണിത്. ഭാഷ്യത്തിൽ ശങ്കരാചാര്യർ ഈ ഗീതാശ്ലോകത്തിന്റെ ശ്രുതിപ്രമാണമായി പുരുഷസൂക്തത്തെ എടുത്തുകാണിക്കുന്നുണ്ട്.

ഗുണകർമ്മങ്ങളുടെ അടിസ്ഥാനത്തിലാണ് ഭഗവാൻ നാലുവർണ്ണങ്ങളെ സൃഷ്ടിച്ചിട്ടുള്ളത്. സത്ത്വം, രജസ്സ്, തമസ്സ് എന്നിവയാണ് മൂന്നു ഗുണങ്ങൾ. ബ്രാഹ്മണനിൽ സത്ത്വഗുണമാണ് പ്രധാനമായിരിക്കുന്നത്. ക്ഷത്രിയനിൽ രജോഗുണം പ്രധാനമായും സത്ത്വഗുണം അപ്രധാനമായും ഇരിക്കുന്നു. വൈശ്യനിൽ രജോഗുണം പ്രധാനമായും തമോഗുണം അപ്രധാനമായും ഇരിക്കുന്നു. ശൂദ്രനിൽ തമോഗുണം പ്രധാനമായും രജോഗുണം അപ്രധാനമായും ഇരിക്കുന്നു. ഈ ഗുണങ്ങൾ ഒരാൾക്കു ലഭിക്കുന്നത് പൂർവ്വ ജന്മസംസ്കാരത്തിൽ നിന്നാണ്. ഗീത പറയുന്നു: "സത്ത്വഗുണം വർദ്ധിച്ചിരിക്കുമ്പോൾ ജീവൻമരണത്തെ പ്രാപിക്കുന്നുവെങ്കിൽ അവൻ (ഹിരണ്യഗർഭാദി) ഉത്തമൻമാരെ ഉപാസിക്കുന്നവരുടെ പരിശുദ്ധങ്ങളായ ലോകങ്ങളെ പ്രാപിക്കുന്നു. രജോഗുണം വർദ്ധിച്ചിരിക്കുമ്പോൾ മരണത്തെ പ്രാപിച്ചാൽ അവൻ കർമ്മങ്ങളിൽ സക്തൻമാരായ മനുഷ്യരുടെ ഇടയിൽ ജനിക്കുന്നു. അപ്രകാരംതന്നെ തമോഗുണം വർദ്ധിച്ചിരിക്കുമ്പോൾ മരണത്തെ പ്രാപിച്ചവൻ പശു മുതലായ മൂഢയോനികളിൽ ജനിക്കുന്നു." (14:14-15)

പൂർവ്വജന്മസംസ്കാരത്തിൽനിന്നു സ്വഭാവവും സ്വഭാവത്തിൽനിന്നു ഗുണങ്ങളും ഗുണങ്ങളിൽനിന്നു കർമ്മങ്ങളും ഉദ്ഭവിക്കുന്നു എന്നാണ് ഗീത അടക്കമുള്ള സകല ഹൈന്ദവശാസ്ത്രങ്ങളുടെയും സങ്കല്പം. ശങ്കരാചാര്യർ പറയുന്നതു നോക്കുക: "പ്രാണികളുടെ ജന്മാന്തരകൃതമായ സംസ്ക്കാരം ഈ ജന്മത്തിൽ സ്വഫലത്തെ പ്രാപിക്കുന്നതിന് അഭിവ്യക്തിയെ പ്രാപിക്കുന്നു. അങ്ങനെയുള്ള സംസ്ക്കാരം സ്വഭാവമെന്നു പറയപ്പെടുന്നു. ഈ സ്വഭാവത്തിൽ നിന്നാണു ഗുണങ്ങൾ ഉദ്ഭവിക്കുന്നത്. എന്തെന്നാൽ

കാരണം കൂടാതെ ഗുണങ്ങൾ വ്യക്തിയെ പ്രാപിക്കുന്നതല്ല. അതിനാൽ സ്വഭാവം (വാസന) ഗുണങ്ങൾക്കു (നിമിത്ത) കാരണമായി ഭവിക്കുന്നു. ഇങ്ങനെ സ്വഭാവത്തിൽനിന്ന്, അല്ലെങ്കിൽ പ്രകൃതിയിൽനിന്ന് ഉദ്ഭവിച്ചിട്ടുള്ള സത്ത്വരജസ്തമോ ഗുണങ്ങളെ അനുസരിച്ച് അതാതിന്റെ (അതാതു ഗുണത്തിന്റെ) കാര്യത്തിനനുരൂപമായി (നാലു ജാതിക്കാരുടെയും) ശമാദികർമ്മങ്ങൾ വിഭാഗിക്കപ്പെട്ടിരിക്കുന്നു.'' (ഭഗവദ്ഗീതാഭാഷ്യം, 18:41).

സത്ത്വഗുണം ഉള്ളവർ ശൂദ്രകുലത്തിൽ ജനിച്ചാൽ, അയാൾ ബ്രാഹ്മണ കർമ്മങ്ങൾ അനുഷ്ഠിച്ചു ജീവിച്ചാൽ അയാളെ ബ്രാഹ്മണനായി പരിഗണിക്കാമല്ലോ എന്ന ഒരു പൂർവ്വപക്ഷം ഉന്നയിക്കപ്പെടാം. സത്ത്വഗുണമുള്ളവർ ശൂദ്രകുലത്തിലോ വൈശ്യകുലത്തിലോ ജനിക്കുക എന്നത് ഗീതയുടെ സങ്കല്പത്തിൽതന്നെ ഇല്ലാത്തതാണ്. ഗീതയെ സാകല്യേന വിശകലനം ചെയ്താൽ ഗുണത്തിനനുസൃതമായ കർമ്മങ്ങൾ ചെയ്യാൻ പറ്റിയ കുലങ്ങളിലാണ് ഓരോരുത്തരും ജനിക്കുക എന്നു വ്യക്തമാകും. പൂർവ്വജന്മത്തിൽ ശോഭനശീലത്താൽ സൂചിപ്പിക്കപ്പെടുന്ന പുണ്യകർമ്മത്തോടുകൂടിയവർ ശോഭനമായ ജന്മത്തെ, അതായത് ബ്രാഹ്മണനായും ക്ഷത്രിയനായും വൈശ്യനായും ജനിക്കുന്നു; പാപകർമ്മികൾ നായയായും പന്നിയായും ചണ്ഡാലനായും ജനിക്കുന്നു എന്ന് ഛാന്ദോഗ്യോപനിഷത്ത് (5.10.7) പറയുന്നു.

ഗീത തന്നെ പറയുന്നതു നോക്കുക: "അല്ലയോ കുന്തീപുത്ര, പൂർവ്വകർമ്മസംസ്കാരത്തിൽ നിന്നുണ്ടായിട്ടുള്ളതും സ്വധർമ്മമായതുമായ ശൗര്യം മുതലായ കർമ്മത്താൽ ബന്ധിക്കപ്പെട്ടിരിക്കുന്ന നീ അവിവേകം ഹേതുവായിട്ട് യുദ്ധലക്ഷണമായിരിക്കുന്ന യാതൊരു കർമ്മത്തെ ചെയ്യാനിച്ഛിക്കുന്നില്ലയോ ആ യുദ്ധകർമ്മത്തെത്തന്നെ നീ പരാധീനനായിട്ട് ചെയ്യുന്നതാണ്.'' (18:60)

അവരവർക്കു വിധിക്കപ്പെട്ട കർമ്മങ്ങൾ ശ്രദ്ധയോടെ അനുഷ്ഠിക്കുന്നവർ ജ്ഞാനയോഗ്യതയെ പ്രാപിക്കുന്നുവെന്ന് ഗീത പറയുന്നു. (18:45) തന്റെ ധർമ്മം ഗുണഹീനമാണെങ്കിലും നല്ലവണ്ണം അനുഷ്ഠിക്കപ്പെടുന്ന പരധർമ്മത്തേക്കാൾ ശ്രേഷ്ഠമാകുന്നു; എന്തെന്നാൽ സ്വഭാവത്തെ അനുസരിച്ച് വിധിക്കപ്പെട്ടിട്ടുള്ള കർമ്മത്തെ ചെയ്യുന്നവൻ പാപത്തെ പ്രാപിക്കുന്നില്ല; പരധർമ്മാനുഷ്ഠാനം ഭയാവഹമാണ് - ഇതാണ് ഗീതയുടെ അനുശാസനം (18:47).

വക്കീൽ ഡോക്ടറുടെ പണിചെയ്യാൻ പാടില്ല എന്നാണ് ഭഗവാൻ ഉപദേശിക്കുന്നത് എന്നാണ് ആധുനികകാലത്തെ ചില ഗീതാ ദുർവ്യാഖ്യാനക്കാരുടെ അഭിപ്രായം. മലം വാരുന്നവരുടെ കുലത്തിൽ ജനിച്ചവൻ, ആ പണിക്ക് നല്ല ഗുണമില്ലെങ്കിലും അതുതന്നെ ചെയ്യണം എന്നു മാത്രമാണ് ഭഗവാന്റെ അനുശാസനം. അയാൾക്കു ഡോക്ടറുടെ പണി മലം വാരുന്നതിനേക്കാൾ ഭംഗിയായും കുറ്റമറ്റരീതിയിലും ചെയ്യാൻ കഴിയുമെങ്കിലും അതു ചെയ്യരുത് എന്നാണ് അതിന്റെ അർത്ഥം.

ഈ ശ്ലോകത്തിന്റെ അർത്ഥം സ്വയം വ്യക്തമാകുന്നത്ര ലളിതമാണ്. അതിനെ ആധുനികകാലത്തെ സാമൂഹികാവസ്ഥയ്ക്ക് ഒപ്പിച്ച് വ്യാഖ്യാനിച്ച് നിലനിർത്താൻ ഗീതാഭക്തൻമാർ ഏറെ പണിപ്പെടുന്നുണ്ട്. എന്നാൽ, ശങ്കരാചാര്യർക്ക് ഇത്തരം ദുർവ്യാഖ്യാനങ്ങളുടെ ആവശ്യം ഉണ്ടായിരുന്നില്ല. അതുകൊണ്ട് അദ്ദേഹം ഈ ശ്ലോകത്തെ ഇങ്ങനെയാണ് വ്യാഖ്യാനിച്ചിട്ടുള്ളത്: "വിഷത്തിൽ ജനിച്ചിരിക്കുന്ന കൃമിക്ക് വിഷം എപ്രകാരം ദോഷകരമായി ഭവിക്കുന്നില്ലയോ അതുപോലെ തന്റെ സ്വഭാവത്തെ അനുസരിച്ച് വിധിക്കപ്പെട്ടിട്ടുള്ള കർമ്മത്തെ ചെയ്യുന്നവൻ പാപത്തെ പ്രാപിക്കുന്നില്ല. ജന്മത്തോടുകൂടിത്തന്നെ ഉണ്ടായിട്ടുള്ള കർമ്മം ത്രിഗുണത്വം ഹേതുവായിട്ട് ദോഷത്തോടുകൂടിയതാണെങ്കിലും ഉപേക്ഷിച്ചുകൂടാ. എന്തുകൊണ്ടെന്നാൽ ത്രിഗുണാത്മകത്വമാണ് ഇവിടെ (കർമ്മങ്ങളുടെ ദോഷത്തിന്) ഹേതു. ത്രിഗുണാത്മകത്വം ഹേതുവായിട്ട് സർവ്വകർമ്മങ്ങളും, സഹജമായിരിക്കുന്ന ധൂമത്താൽ അഗ്നി എന്നപോലെ, ദോഷത്താൽ ചുറ്റപ്പെട്ടിരിക്കുന്നു. ഒരുവൻ സ്വധർമ്മമെന്നു പറയപ്പെടുന്ന സഹജകർമ്മത്തെ ഉപേക്ഷിച്ചുകൊണ്ട് അന്യന്റെ ധർമ്മത്തെ അനുഷ്ഠിക്കുന്നുവെങ്കിലും (അവൻ) ദോഷത്തിൽനിന്നു മോചിക്കുന്നില്ല. പരധർമ്മം ഭയത്തെ ഉണ്ടാക്കുന്നതുമാകുന്നു." (18.47–48).

മേൽപ്പറഞ്ഞ വസ്തുതകളിൽ നിന്നു ഭഗവദ്ഗീത ജന്മത്തിൽ അധിഷ്ഠിതമായ ചാതുർവർണ്ണ്യത്തിന് ദൈവശാസ്ത്രപരമായ അടിസ്ഥാനം നൽകുന്നു എന്ന് വ്യക്തമാണ്. ചാതുർവർണ്ണ്യം എന്നത് മഹത്തായ ഒരു സാമൂഹിക സംവിധാനമാണെന്നും അതിനെ തെറ്റായി മനസ്സിലാക്കിയതാണ് ദുഷിച്ച ജാതിവ്യവസ്ഥയ്ക്കു കാരണമായത് എന്നുമുള്ള വാദം മിതമായ ഭാഷയിൽ പറഞ്ഞാൽ സത്യസന്ധതയില്ലായ്മയാണ്. ചാതുർവർണ്ണ്യത്തെ ശരിയായി മനസ്സിലാക്കിയതിന്റെ ഫലംതന്നെയാണ് ജാതിവ്യവസ്ഥ. ദയാനന്ദസരസ്വതിയുടെയും വിവേകാനന്ദന്റെയും മഹാത്മാഗാന്ധിയുടെയും രാധാകൃഷ്ണന്റെയും മുതൽ ചിന്മയാനന്ദന്റെയും ചിദാനന്ദപുരിയുടെയും മുനി നാരായണ പ്രസാദിന്റെയും വരെയുള്ള ദുർവ്യാഖ്യാനങ്ങൾക്കൊണ്ട് മറയ്ക്കാൻ കഴിയുന്നതല്ല ഗീതയുടെ യഥാർത്ഥ മുഖം.

വാമൊഴി നോവൽ

# ശവസംസ്ക്കാരം

മനോജ്

## നാല്



**യു**ദ്ധവീരൻമാരായ കലിമകളുടെ മുമ്പിൽ പരാജയത്തിന്റെ കഥകളില്ല. അവർക്ക് വിജയഗാഥകളാണ് ആരോടും പറയാനുള്ളത്. ഓരോ യുദ്ധം കഴിയുമ്പോഴും കലിമകളുടെ സാമ്രാജ്യത്തിന്റെ വിസ്തൃതി വർദ്ധിച്ചുകൊണ്ടിരുന്നു. അതോടൊപ്പം വിശ്വാസികളുടെ എണ്ണവും കൂടിക്കൊണ്ടിരുന്നു. കലിമകളുടെ സാമ്രാജ്യത്തിൽ ദൈവത്തിന്റെ നീതിയാണ് നടത്തുന്നതെന്ന് അവർ വിശ്വസിച്ചു. ദൈവത്തിന്റെ നീതി നടപ്പിലാക്കാനാണ് കലിമകൾ എപ്പോഴും മറ്റു ഭൂപ്രദേശങ്ങൾ കീഴടക്കുന്നത്.

ആത്മപുരത്തിൽ എത്തിയ കലിമകൾ സാമൂഹ്യഘടനയേയും സാമ്പത്തിക സംവിധാനത്തേയും മാറ്റിപ്പണിയാൻ തയ്യാറാകുന്നില്ല. കാരണം വിഭവങ്ങൾ വളരെ കുറഞ്ഞ, അതിജീവനത്തിന് പ്രയാസമുള്ള നാടുകളെയാണ് കലിമകൾ ഇതുവരെ കീഴടക്കിയിരുന്നത്. ആത്മപുരത്തിലെ അവസ്ഥ തികച്ചും വ്യത്യസ്തമാണ്. ധാരാളം വിഭവങ്ങളുള്ള പ്രകൃതി. സുഖകരമായ കാലാവസ്ഥ. യഥാർത്ഥത്തിൽ കലിമകൾ നൂറ്റാണ്ടുകളായി ഇത്തരമൊരു പ്രദേശത്തെയാണ് അന്വേഷിച്ചുകൊണ്ടിരുന്നത്.

ഓങ്കാരികളുടെ സാമൂഹ്യഘടന അനേകം നൂറ്റാണ്ടുകളായി യാതൊരു മാറ്റവുമില്ലാതെ തുടരുകയാണ്. ജന്മത്തിന്റെ സവിശേഷതയോടെ

ഓങ്കാരികൾ ദേശക്കാരായ ഉറുമ്പുകളുടെ മുകളിൽ ഒന്നാന്തരക്കാരായി വിലസുന്നു. മറ്റെല്ലാ ഉറുമ്പുകളും പരിസരബോധമില്ലാതെ ജീവിതത്തെ വിധിയായി കരുതി അദ്ധ്വാനിക്കുന്നു. ഇതുവരെ ഗച്ഛൻമാരാണ് ഓങ്കാരികൾക്കു വേണ്ടി ഭരിച്ചിരുന്നത്. ഇനി കലിമകളുടെ കാലമാണ്.

ഒരുമാസത്തോളം കലിമ നേതാവ് ആത്മപുരത്തിലെ സാമൂഹ്യാവസ്ഥയെ സൂക്ഷ്മമായി നിരീക്ഷിച്ചു. വിഭജനക്രമങ്ങളെല്ലാം നൂറ്റാണ്ടുകളായി മാറ്റങ്ങളില്ലാതെ തുടരുന്നു. അവകാശങ്ങളെക്കുറിച്ച് ആർക്കും തിരിച്ചറിവില്ല. എല്ലാ ഉറുമ്പുകളും വിധിയനുസരിച്ച് കർമ്മം ചെയ്യുന്നു. എല്ലാ കർമ്മങ്ങളും പാരമ്പര്യമായി തുടരുന്നതാണ്.

ആത്മപുരത്തിലെ സാമൂഹ്യഘടനയെ അതേപടി നിലനിർത്താനാണ് കലിമനേതാവും കൂട്ടരും തീരുമാനിച്ചത്. ഗച്ഛൻമാർക്കുപകരം അവരാണ് ഇനി അധികാരികളാകുക.

ദേശക്കാരായ ഉറുമ്പുകളുടെ മാളങ്ങൾക്ക് ഗച്ഛൻമാരാണ് കാവൽനിന്നിരുന്നത്. അധികാരികൾ മാറിയതോടെ കലിമയുവാക്കളാണ് നാടൻ ഉറുമ്പുകളുടെ മാളങ്ങൾക്കു മുമ്പിൽ നിൽക്കുന്നത്. കലിമനേതാവ് അധികാരം ഏറ്റെടുത്ത അന്നുതന്നെ അസാധാരണമായ ഒരു അറിയിപ്പ് പ്രഖ്യാപിക്കുകയുണ്ടായി. അദ്ധ്വാനത്തിന് പ്രതിഫലം കിട്ടുമെന്ന് കലിമ നേതാവ് വിളംബരം പുറപ്പെടുവിച്ചു. സ്വാഭാവികമായും കലിമകൾക്ക് കൂടുതൽ നാണയങ്ങൾ പ്രതിഫലമായി കിട്ടി. മറ്റു ഉറുമ്പുകൾക്ക് തുച്ഛമായ നാണയങ്ങൾ മാത്രമാണ് ലഭിച്ചത്.

കലിമനേതാവിനും വേണ്ടപ്പെട്ടവർക്കും എല്ലാ സാധനങ്ങളും സൗജന്യമായിരുന്നു. മറ്റു കലിമകൾക്ക് ചെറിയൊരു സംഖ്യ നൽകേണ്ടിവന്നു. കലിമകൾ അധികാരം കയ്യാളിയ എല്ലാ സ്ഥലങ്ങളിലും അവർ നാണയവ്യവസ്ഥ നടപ്പിലാക്കിയിരുന്നു.

ഇനി നമ്മൾ കലിമകളുടെ നീതിന്യായ വ്യവസ്ഥയെയാണ് പരിശോധിക്കുന്നത്. അതിനുമുമ്പ് ഓങ്കാരികളുടെ ശിക്ഷാവിധികളെക്കുറിച്ചാണ് നമുക്കറിയേണ്ടത്.

ഓങ്കാരികൾ സ്വന്തം മേധാവിത്വത്തെ സംരക്ഷിക്കാൻ വേണ്ട നിയമങ്ങളാണ് ഉണ്ടാക്കുന്നത്. അവരുടെ നിയമങ്ങൾക്ക് ആധാരം പാരമ്പര്യമായി കിട്ടിയ അറിവുകളാണ്. സമ്പ്രദായങ്ങളെ മാറ്റങ്ങളില്ലാതെ നിലനിർത്തുന്നതിനുവേണ്ടി ദേശക്കാരായ ഉറുമ്പുകൾക്ക് കഠിനമായ ശിക്ഷയാണ് ഓങ്കാരികൾ നൽകുന്നത്. ദേശക്കാരായ ഉറുമ്പുകൾ ഏറ്റുമുട്ടിയാൽ അവർക്കുള്ള ശിക്ഷ മുൻകാലുകളെ വെട്ടിമാറ്റുകയാണ്. അവകാശത്തെക്കുറിച്ചു പറഞ്ഞാലും അംഗവിച്ഛേദമാണ് ശിക്ഷാവിധി. ഉഡ്ഡുപശുവിനേയും ഇമ്മമരത്തിലെ നീരിനേയും അപഹരിച്ചാൽ ദേശക്കാരായ ഉറുമ്പുകൾക്ക് വധശിക്ഷ ലഭിക്കുന്നു. ആത്മപുരം പുഴയിലേക്ക് കുറ്റവാളികളെ വലിച്ചെറിഞ്ഞാണ് ഉറുമ്പുകൾ വധശിക്ഷ നടപ്പിലാക്കുക.

ഏറ്റവും കഠിനമായ ശിക്ഷ ദേശക്കാരായ ഉറുമ്പുകൾക്ക് ലഭിച്ചിരുന്നത് ഓങ്കാരികളേയും ഗച്ഛൻമാരേയും ധിക്കരിക്കുമ്പോഴാണ്. ധിക്കാരികളായ ഉറുമ്പുകളുടെ വംശത്തെ മുഴുവനുമാണ് ആത്മപുരം പുഴയിലേക്ക് എറിയുക. ഇത്തരം ന്യായവിധി തന്നെയാണ് ദേശക്കാരായ ഉറുമ്പുകൾ സംഘടിക്കാൻ ശ്രമിച്ചാലും ഉണ്ടാകുക. ഗച്ഛൻമാരുടെ നേർക്കും ഓങ്കാരികൾ ശിക്ഷകൾ പ്രഖ്യാപിക്കാറുണ്ട്. അധികാരം പിടിച്ചടക്കാൻ ശ്രമിക്കുന്ന ഗച്ഛന് വധശിക്ഷയാണ് ലഭിക്കുക. മററു കുറ്റങ്ങൾക്ക് ഗച്ഛൻമാർക്ക് ലഭിക്കുക അംഗവിച്ഛേദമാണ്.



ഓങ്കാരികൾക്കുള്ള ശിക്ഷാവിധികളെ ഇനി നമുക്ക് പരിശോധിക്കാം.

ഓങ്കാരികൾ പൂർണ്ണമായും ശിക്ഷാവിധികൾക്കെല്ലാം അതീതരാണ്. ദൈവത്തിന്റെ പ്രതിപുരുഷൻമാരായ ഓങ്കാരികളെ ശിക്ഷിക്കാൻ ഗച്ഛൻമാർക്ക് അവകാശമില്ല. ഓങ്കാരികൾ കുറ്റംചെയ്യുന്നുവെങ്കിൽ വിചിത്രമായ ശിക്ഷണരീതിയാണ് അവർ നടപ്പിലാക്കുക. കുറ്റവാളിയായ ഓങ്കാരിയെ ഇമ്മമരത്തിന്റെ ഒരിലയിൽ ഇരുത്തുന്നു. മറ്റൊരിലയിൽ പന്ത്രണ്ടു ചെറുകല്ലുകളായിരിക്കും. കുറ്റംചെയ്ത ഓങ്കാരിയുടെ ഇല താഴുമ്പോഴാണ് ശിക്ഷ നടപ്പിലാകുക. ഓങ്കാരികൾക്ക് ഒരു ചെറുകല്ലിന്റെ കനംപോലും ഉണ്ടാവില്ല. സ്വാഭാവികമായും പന്ത്രണ്ട് കല്ലുകളുടെ ഭാരമുള്ള ഇമ്മമരത്തിന്റെ ഇലയാണ് താഴുക. കുറ്റവാളി ഇരിക്കുന്ന ഇല പൊന്തിനിൽക്കുന്നതോടെ ശിക്ഷാവിധി നടപ്പിലാകുന്നു. ചുരുക്കിപ്പറഞ്ഞാൽ കുറ്റവാളിയായ ഓങ്കാരി മോചിപ്പിക്കപ്പെടുന്നു.

ഇത്തരം വിചിത്രമായ നീതിന്യായ വ്യവസ്ഥകളാ്ണ് അനേകം നൂറ്റാണ്ടുകളായി ഓങ്കാരികളുടെ സാമ്രാജ്യത്തിൽ നിലനിന്നിരുന്നത്.

കലിമകളുടെ ഭരണത്തിൽ രണ്ടുതരം നീതിന്യായ വ്യവസ്ഥകളാണുള്ളത്. കലിമകൾക്കെല്ലാം തുല്യാവകാശങ്ങളാണുള്ളത്. അതുകൊണ്ട് അവരുടെ ശിക്ഷകളിലും തുല്യനീതി നടപ്പിലായി. കുറ്റകൃത്യത്തിന്റെ തോതനുസരിച്ചാണ് വധശിക്ഷയും അംഗഭംഗവും നടപ്പിലാക്കിയിരുന്നത്. എന്നാൽ

ദേശക്കാരായ ഉറുമ്പുകളേയും ഗച്ഛൻമാരേയും കലിമനേതാവ് ശിക്ഷിച്ചിരുന്നത് ഓങ്കാരികാരണവരുടെ നിർദ്ദേശം അനുസരിച്ചായിരുന്നു.

ആത്മപുരത്തിലെ സാമൂഹ്യക്രമത്തിലും സാമ്പത്തികഘടനയിലും കലിമകൾ യാതൊരു മാറ്റവും വരുത്തുന്നില്ല. അധികാരികളായ കലിമകൾ ദേശക്കാരുടെ ഉല്പാദന വ്യവസ്ഥയുമായി അലിഞ്ഞുചേർന്നു. അതോടെ കലിമകളുടെ ആത്മവീര്യവും അതിജീവനത്തിന്റെ ശക്തിയും പതുക്കെപ്പെതുക്കെ ചോർന്നുതുടങ്ങി. നവീനായുധവുമായി ദേശങ്ങളെ കീഴടക്കി എത്തിയ കലിമകൾ ഓങ്കാരികളുടെ സാമൂഹ്യക്രമത്തിന്റെ ഭാഗമായി. അവർ തങ്ങളുടെ നവീനമായ ആയുധത്തെ ചോണൻ ഉറുമ്പുകളെക്കൊണ്ട് ഉണ്ടാക്കിതുടങ്ങുന്നു. ക്രമേണ കലിമകളുടെ ആയുധത്തെ ഉണ്ടാക്കുക ചോണനുറുമ്പുകളുടെ അവകാശമായി. നവീനമായ ആയുധത്തെ പ്രയോഗിക്കുക കലിമകളുടേയും അവകാശമായിത്തീർന്നു.

ആത്മപുരത്തിൽ എത്തിയ കലിമകളുടെ ജീവിതത്തെയാണ് ഇനി നമ്മൾ പരിശോധിക്കുന്നത്.

ആത്മപുരത്തിലെ കലിമകളുടെ ജീവിതം ഏറെ സുഖകരമായിരുന്നു. വിഭവസമൃദ്ധമായ ചുറ്റുപാടുകൾ, സുഖകരമായ കാലാവസ്ഥ. ശത്രുക്കളെക്കുറിച്ച് കലിമകൾക്ക് ചിന്തിക്കേണ്ട ആവശ്യമേ ഇല്ല. കലിമകളുടെ കഴിഞ്ഞ കാലങ്ങൾ അതിജീവനത്തിനുവേണ്ടിയുള്ള പോരാട്ടത്തിന്റെ ചരിത്രമാണ്. ആവശ്യത്തിനുള്ള ഭക്ഷണംപോലും അവർക്ക് എവിടെനിന്നും ലഭിച്ചിരുന്നില്ല. ശക്തനായ ശത്രുവിനെ നേരിടാൻ അവർക്ക് നവീനായുധങ്ങളും പുത്തൻ യുദ്ധമുറകളും കണ്ടെത്തേണ്ടിയിരിക്കുന്നു.

ആത്മപുരത്തിലെ ജീവിതം കലിമകൾക്ക് സുഖാലസ്യമാണ് നൽകിയത്.

ഗച്ഛൻമാർ അധികാരികളായിരുന്നപ്പോൾ ഓങ്കാരികളുടെ താല്പര്യങ്ങളാണ് എപ്പോഴും നടപ്പിലാക്കിയിരുന്നത്. സസ്യഭക്ഷണക്കാരായ ഓങ്കാരികൾ മാംസം ഭക്ഷിക്കുന്ന ദേശക്കാരായ ഉറുമ്പുകളുടെ മേൽ തങ്ങളുടെ ഭക്ഷണശീലങ്ങളെ അടിച്ചേല്പിച്ചു. കലിമകൾ അധികാരികളായതോടെ മാംസം തിന്നാനുള്ള അവകാശം ദേശക്കാരായ ഉറുമ്പുകൾക്കു ലഭിച്ചു. കാലങ്ങളായി തുടർന്നുവന്ന ശീലങ്ങളെയാണ് പലരും പിന്തുടരുന്നത്. എങ്കിലും ചിലർ ഇരകളെ വേട്ടയാടി മാംസം തിന്നുതുടങ്ങി.

കലിമകളുടെ മാംസഭക്ഷണം ഓങ്കാരികളെ പ്രകോപിപ്പിക്കുകയുണ്ടായി. പ്രായംകൂടിയ ഉഡ്സുപശുക്കൾ കലിമകളുടെ പ്രിയപ്പെട്ട ആഹാരമായിരുന്നു. ഓങ്കാരികൾ ഉഡ്സുപശുക്കളേയും അരയാലിനേയും ദിവ്യമായി കരുതി ആരാധിച്ചിരുന്നു. തങ്ങളുടെ വിശുദ്ധ മൃഗത്തിനെ കൊന്നുതിന്നുന്ന കലിമകളോട് ഓങ്കാരികൾക്ക് വെറുപ്പായിരുന്നു. അധികാരത്തിന്റെ ശക്തിയെ ഭയന്നിരുന്ന അവർ ജീവനുവേണ്ടി നിശ്ശബ്ദരാകുകയായിരുന്നു.

ഇനി നമുക്ക് കലിമകളുടെ വിശ്വാസങ്ങൾ ദേശക്കാരായ ഉറുമ്പുകളിലും ഓങ്കാരികളിലും ഉണ്ടാക്കിയ മാറ്റങ്ങളെ പരിശോധിക്കാം.

ഓങ്കാരികളുടെ വിശ്വാസങ്ങൾ ആത്മാവിന്റെ മോചനത്തിനു വേണ്ടിയായിരുന്നില്ല. ഭൗതികതക്കു പ്രസക്തിയില്ലെന്നു പറഞ്ഞ ഓങ്കാരികൾ ഫലത്തിൽ സ്വന്തം ഭൗതികതയെ സംരക്ഷിക്കുകയാണ് ചെയ്തത്. അവരുടെ ന്യായവാദങ്ങളെല്ലാം അവസ്ഥയെ മാറ്റങ്ങളില്ലാതെ നിലനിർത്താൻ വേണ്ടിയുള്ളതായിരുന്നു. ദേശക്കാരായ ഉറുമ്പുകളോട് ജീവിതം പൂർവ്വജന്മ കർമ്മഫലമാണെന്നും വിധിയാണെന്നും ഓങ്കാരികൾ പറഞ്ഞുകൊണ്ടിരുന്നു. മുജ്ജന്മങ്ങളിലെ സുകൃതമാണ് ഗച്ഛൻമാരും ഓങ്കാരികളും അനുഭവിക്കുന്നതെന്നും അവർ പറഞ്ഞു. കുട്ടത്തിൽ ചുവപ്പുനിറത്തിന് വിശിഷ്ടമായ സ്ഥാനവും അവർ നൽകി.

ദേശക്കാരായ ഉറുമ്പുകൾ ഇപ്പോഴും അനേകം വിഭാഗങ്ങളായി നിലനിൽക്കുകയാണ്. നൂറ്റാണ്ടുകൾ പിന്നിട്ടെങ്കിലും അവരുടെ സമ്പ്രദായങ്ങൾക്ക് യാതൊരു മാറ്റവുമില്ല. അലഞ്ഞുനടന്നിരുന്ന ഗച്ഛൻമാരും ഓങ്കാരികളും സ്ഥിരവാസികളായ ദേശക്കാരായ ഉറുമ്പുകളുടെ സമ്പ്രദായങ്ങൾക്ക് യാതൊരു മാറ്റവും ഉണ്ടാക്കുന്നില്ല. അവർ കീഴടക്കിയവരുടെ മുകളിൽ തങ്ങളെ പ്രതിഷ്ഠിക്കുകയാണു ചെയ്തത്.

പ്രാകൃതവിശ്വാസങ്ങളുടേയും ആചാരങ്ങളുടേയും കേന്ദ്രമാണ് ദേശക്കാരായ ഉറുമ്പുകൾ. അവരുടെ വിശ്വാസങ്ങളെ അതേപടി നിലനിർത്താൻ ഓങ്കാരികൾ പ്രത്യേകം ശ്രദ്ധിച്ചു. വരൾച്ചകൊണ്ട് ഭൂമി പൊള്ളുമ്പോൾ ദേശക്കാരായ ഉറുമ്പുകൾ ഒരു മകനെ ആത്മപുരം പുഴയിലെ കനലിക്കുന്ന മണലിലേയ്ക്ക് വലിച്ചെറിഞ്ഞു കൊല്ലുന്നു. അതുപോലെ ചത്തുപോയവർക്കുവേണ്ടി ദേശക്കാരായ ഉറുമ്പുകൾ ബലിക്രിയകളും നടത്താറുണ്ട്. ദേശക്കാരായ ഉറുമ്പുകളുടെ എല്ലാ ഗോത്രങ്ങൾക്കും വ്യത്യസ്ഥമായ ആചാരങ്ങളാണുള്ളത്. അതനുസരിച്ച് അവർക്ക് അനേകം ദൈവങ്ങളുമുണ്ടായി.

കലിമകളുടെ ഇടയ്ക്ക് പ്രത്യേകിച്ച് വേർതിരിവുകളൊന്നും ഉണ്ടായിരുന്നില്ല. അവർക്ക് ഒരു ദൈവം മാത്രമാണ് ഉണ്ടായിരുന്നത്. പച്ചക്കണ്ണുകളുള്ള കലിമകളുടെ ഇടയ്ക്ക് തൊട്ടുകൂടായ്മയും വർണ്ണവിവേചനങ്ങളുമൊന്നും ഉണ്ടായിരുന്നില്ല. അധികാരികൾക്കും പുരോഹിതന്മാർക്കും മാത്രമാണ് പ്രത്യേക സ്ഥാനങ്ങൾ ഉണ്ടായിരുന്നത്. നവീനമായ ആയുധങ്ങളും ഉപകരണങ്ങളും കണ്ടുപിടിക്കുന്ന വ്യക്തിയെ കലിമകൾ ബഹുമാനത്തോടെയാണ് സമീപിച്ചിരുന്നത്. ജന്മാവകാശങ്ങളേയും പാരമ്പര്യമഹത്വത്തേയും ഒരിക്കലും കലിമകൾ അംഗീകരിച്ചിരുന്നില്ല.

ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും സ്ഥാനങ്ങൾ നിർണ്ണയിച്ച പൂർവ്വജന്മാർജ്ജിതമായ കർമ്മഫലത്തെക്കുറിച്ച് കലിമനേതാവിന് വ്യക്തമായ തിരിച്ചറിവ് ലഭിച്ചു. ദേശക്കാരായ ഉറുമ്പുകളുടെ ജന്മവിധിയേയും കലി

മനേതാവ് കണ്ടെത്തി. നവീനമായ ആയുധംകൊണ്ടും പുത്തൻ യുദ്ധ മുറകൊണ്ടുമാണ് കലിമനേതാവ് അധികാരത്തിൽ എത്തുന്നത്. തന്റെ അധി കാരത്തേയും പ്രൗഢിയേയും തലമുറകൾക്ക് കൈമാറാനാണ് ആരും ആഗ്ര ഹിക്കുക. കലിമകളുടെ ഇതുവരെയുള്ള പൊതുവായ സമീപനങ്ങൾ വ്യക്തി യുടെ സവിശേഷതയ്ക്കാണ് പ്രാധാന്യം നൽകുന്നത്.

ദേശക്കാരായ ഉറുമ്പുകളിൽ ഏറ്റവും അവഗണിക്കപ്പെട്ട വിഭാഗമാണ് ശവന്തീനി ഉറുമ്പുകൾ. അവർക്ക് പൊതുസ്ഥലങ്ങളിൽ പ്രവേശിക്കാനാവില്ല. ഓങ്കാരികളെ ശവന്തീനി ഉറുമ്പുകൾ കാണുന്നതുപോലും കുറ്റകൃത്യമാണ്. അങ്ങനെ സംഭവിച്ചാൽ ശവന്തീനി ഉറുമ്പുകളെ നാടുകടത്താറാണ് പതിവ്.

ജീവിതം മഹാദുരിതമായ ശവന്തീനി ഉറുമ്പുകളുടെ ഇടയ്ക്കാണ് ആദ്യമായി പുത്തൻ തിരിച്ചറിവുകൾ ഉണ്ടാകുന്നത്. യുവാവായ ശവന്തീനി ഉറുമ്പ് കലിമകളുടെ പരസ്പരബന്ധത്തെ തിരിച്ചറിഞ്ഞു. കലിമകളുടെ ഇടയ്ക്ക് ആരും ജന്മംകൊണ്ട് അവഹേളിക്കപ്പെടുന്നില്ല. അവരെല്ലാം പര സ്പരം ബഹുമാനിക്കുന്നവരാണ്. കൂടാതെ കലിമകൾക്ക് ഒരു ദൈവം മാത്ര മാണുള്ളതെന്ന സത്യം യുവാവായ ശവന്തീനി ഉറുമ്പിനെ അത്ഭുതപ്പെടു ത്തുകയും ചെയ്തു.

തനിക്ക് അറിയാവുന്ന കാര്യങ്ങളെയെല്ലാം യുവാവായ ശവന്തീനി ഉറുമ്പ് കൂട്ടുകാരോടു പറഞ്ഞു. അവർക്കും കലിമകളുടെ ജീവിതരീതിയോടും വിശ്വാസത്തോടും ബഹുമാനമാണ് തോന്നിയത്. തുടർന്ന് ചെറുപ്പക്കാരായ ശവന്തീനി ഉറുമ്പുകൾ കലിമകളുടെ പുരോഹിതനെ കാണുന്നു. കലിമക ളുടെ വിശ്വാസത്തിലേക്ക് മാറാൻ തയ്യാറാണെന്നും അവർ അറിയിക്കുന്നു.

കലിമകളുടെ നേതാവുമായി പുരോഹിതൻ പലതവണ ശവന്തീനി ഉറുമ്പുകളുടെ തങ്ങളുടെ വിശ്വാസത്തിലേക്കുള്ള വരവിനെക്കുറിച്ച് ചർച്ച ചെയ്യുകയുണ്ടായി. അവസാനം അവർ ശവന്തീനി ഉറുമ്പുകളെ കൂട്ടത്തിൽ ചേർക്കാൻ നിശ്ചയിച്ചു. പുരോഹിതൻ തന്റെ മാളത്തിനു അടുത്തുള്ള വിശാ ലമായ മാളത്തെയാണ് വിശ്വാസമാറ്റത്തിനായി തിരഞ്ഞെടുക്കുന്നത്. വരി തെറ്റിക്കാതെ നിന്ന ശവന്തീനി ഉറുമ്പുകളുടെ കണ്ണുകളിലേക്ക് പുരോഹി തൻ ഏതോ ദ്രാവകത്തെ ഊതി നിറയ്ക്കുന്നു. വല്ലാത്ത നീറ്റലാണ് ശവ ന്തീനി ഉറുമ്പുകൾക്ക് അനുഭവപ്പെട്ടത്. രണ്ടുദിവസം അവർക്ക് കണ്ണന ക്കാൻപോലും കഴിഞ്ഞില്ല.

മൂന്നാംദിവസം രാവിലെയാണ് ശവന്തീനി ഉറുമ്പുകൾ ജീവിത ത്തിന്റെ സ്വാഭാവികതയിലേക്ക് വീണ്ടും പ്രവേശിക്കുന്നത്. പരസ്പരം നോക്കിയ അവർ തങ്ങൾ പച്ചക്കണ്ണൻമാരായെന്ന് തിരിച്ചറിഞ്ഞു. തങ്ങൾ കലിമകളായി തീർന്നെന്ന അറിവ് ശവന്തീനി ഉറുമ്പുകളെ ഏറെ സന്തോഷി പ്പിച്ചു.

ഇനി നമ്മൾ കലിമകളായി തീർന്ന ശവന്തീനി ഉറുമ്പുകളുടെ പുത്തൻ അവസ്ഥയെയാണ് പരിശോധിക്കുന്നത്.

കലിമകളായതോടെ സ്വാതന്ത്ര്യത്തിന്റെ വിശാലതയിലേക്കാണ് ശവന്തീനി ഉറുമ്പുകൾ പ്രവേശിക്കുന്നത്. അവർക്ക് ഇപ്പോൾ എവിടേയ്ക്കും കടന്നുചെല്ലാം. സ്വന്തം കഴിവിനനുസരിച്ച് ഏതു ജോലിയും തിരഞ്ഞെടുക്കാം. കലിമകളായ ശവന്തീനി ഉറുമ്പുകൾ ശ്മശാനത്തിലെ താമസം അവസാനിപ്പിച്ചു. കലിമകളുടെ കൂട്ടത്തിൽച്ചേർന്ന അവർ പുത്തൻ മാളമുണ്ടാക്കി അവരുടെ കൂടെ താമസിക്കുകയും ചെയ്തു. ഉഡ്ഡുപശുക്കളേയും ഇമ്മമരത്തേയും കലിമകളായ ശവന്തീനി ഉറുമ്പുകൾ വളർത്തിത്തുടങ്ങി. ഗച്ഛൻമാർ ഭരിക്കുമ്പോൾ അവർക്ക് ശവങ്ങൾ തിന്നാൻ മാത്രമാണ് വിധിച്ചിരുന്നത്. ഇപ്പോൾ ഉഡ്ഡുപശുക്കളേയും ഇമ്മമരങ്ങളേയും വിൽക്കുമ്പോൾ എണ്ണത്തിന് അനുസരിച്ച് അവർക്ക് വില ലഭിക്കുകയും ചെയ്യുന്നു.

ശവന്തീനി ഉറുമ്പുകൾ കലിമകളായിത്തീർന്ന വിവരം ആത്മപുരത്തിലും ചുറ്റുപാടിലും പെട്ടെന്നാണ് പരക്കുന്നത്. അടിമകളായ ദേശക്കാരായ ഉറുമ്പുകളിൽ പലരും തങ്ങളുടെ വിശ്വാസത്തെ കയ്യൊഴിയുകയാണ്. കലിമകളുടെ കൂട്ടംചേരുന്നതോടെ അവർക്ക് സ്വതന്ത്രമായി സഞ്ചരിക്കാനും ഇഷ്ടമുള്ള ഇരയെ പിടിക്കാനും കഴിഞ്ഞു. കലിമകളുടെ പുരോഹിതൻ ദേശക്കാരായ ഉറുമ്പുകളുടെ വിശ്വാസമാറ്റത്തെ പ്രോത്സാഹിപ്പിക്കുകയും ചെയ്തു.

ശവന്തീനി ഉറുമ്പുകൾ കലിമകളായതോടെ ഓങ്കാരികൾ സംഭവിക്കാവുന്ന അപകടത്തെ തിരിച്ചറിയുന്നു. ദേശക്കാരായ എല്ലാ ഉറുമ്പുകളും കലിമകളാകുമ്പോൾ ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും നിലനില്പാണ് വഴിമുട്ടുക. നൂറ്റാണ്ടുകളായി അവർ അനുഭവിച്ചുവന്ന സുഖസമൃദ്ധികളാണ് ഇല്ലാതാകുക. ഇപ്പോൾ ഓങ്കാരികൾ മാത്രമാണ് ദൈവത്തോട് നേരിട്ട് പ്രാർത്ഥിക്കുന്നത്. ദേശക്കാരായ മറ്റു ഉറുമ്പുകൾ ആചാരങ്ങളെ വിശ്വാസത്തോടെ അനുഷ്ഠിക്കുന്നു. കലിമകളാകുന്നതോടെ അവർക്കെല്ലാം ദൈവത്തോട് നേരിട്ട് പ്രാർത്ഥിക്കാനുള്ള അവസരമാണ് ലഭിക്കുന്നത്. കൂടാതെ അനേകം ദൈവങ്ങളെ ഉപേക്ഷിക്കുന്ന അവർ ഏകദൈവത്തിൽ വിശ്വസിക്കുകയുമാണ്.

ഓങ്കാരികളുടെ വിശ്വാസങ്ങൾ ജന്മാന്തരങ്ങളേയും വിധിയേയും അനുഭവിച്ചാണ് ജീവിതമായിത്തീരുന്നത്. അവരുടെ ജീവിതത്തിൽ അവകാശങ്ങളില്ല. പ്രതിഫലമില്ലാത്ത കർമ്മങ്ങൾ മാത്രമാണുള്ളത്. ഓങ്കാരികൾക്കു മാത്രമാണ് ഒരു ജന്മംകൊണ്ട് മോക്ഷം ലഭിക്കുക. ദേശക്കാരായ മറ്റ് ഉറുമ്പുകൾക്ക് മോക്ഷത്തിന് അനേകം ജന്മങ്ങൾ ആവശ്യമുണ്ട്.

ഇത്തരമൊരു ചിന്താപാരമ്പര്യമാണ് ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും ഭൗതികസമൃദ്ധികളെ യാതൊരു കോട്ടവുമില്ലാതെ ഇക്കാലംവരെ നിലനിർത്തുന്നത്. അപകടത്തെ മനസ്സിലാക്കിയ ഓങ്കാരികാരണവർ കരുതലോടെ മുമ്പോട്ടുനീങ്ങുന്നു.

ഗച്ഛൻമാരേയും ഓങ്കാരികളേയും വിളിച്ചുകൂട്ടിയ ഓങ്കാരികാരണവർ പറഞ്ഞു:

"കലിമകളാണ് ഭരിക്കുന്നതെങ്കിലും നമുക്ക് യാതൊരു നഷ്ടവും സംഭവിച്ചിട്ടില്ല. നമ്മുടെ എല്ലാം ജീവിതം പാരമ്പര്യങ്ങളെ തെറ്റിക്കാതെ സമൃദ്ധിയോടെ ഇതുവരെ മുമ്പോട്ടുനീങ്ങി. നമുക്കെല്ലാം എക്കാലത്തും സുഖസമൃദ്ധമായി ജീവിക്കാനുള്ള തത്വശാസ്ത്രത്തെയാണ് നമ്മുടെ പൂർവ്വികർ കണ്ടെത്തിയത്. അവർ അതിനെ ഫലപ്രദമായി നടപ്പിലാക്കുകയും ചെയ്തു. നമുക്ക് അനേകം ദൈവങ്ങൾ ഉണ്ട്. അത് നിലനിൽക്കുന്നതുകൊണ്ടാണ് നമുക്ക് ഇക്കാലം വരെ സുഖസമൃദ്ധമായി ജീവിക്കാനായത്. വിധിയും പൂർവ്വജന്മങ്ങളും നിഷ്കാമകർമ്മവും നമ്മുടെ ഭൗതികനേട്ടത്തിനുവേണ്ടി ഉണ്ടാക്കിയ തത്ത്വശാസ്ത്രമാണ്. ഇതിനെ ദേശക്കാരായ ഉറുമ്പുകൾ വിശ്വാസമായി സ്വീകരിച്ചിരിക്കുന്നു."

ഒരു നിമിഷത്തെ ആലോചനയ്ക്കുശേഷം ഓങ്കാരികാരണവർ തുടർന്നു:

"ഇപ്പോൾ കലിമകളുടെ വിശ്വാസം നമുക്ക് ഭീഷണിയായി തീർന്നിരിക്കുന്നു. കലിമകൾ പൂർവ്വജന്മങ്ങളിലും വിധിയിലും വിശ്വസിക്കുന്നില്ല. കലിമകളുടെ ഇടയ്ക്ക് വിഭജനങ്ങൾ ഇല്ലെന്ന് പറയാം. കലിമകളാകുന്ന ദേശക്കാരായ ഉറുമ്പുകൾക്ക് തന്റെ കഴിവിനനുസരിച്ച് ഉയർന്ന സ്ഥാനങ്ങളിൽ എത്താം. ദേശക്കാരായ ഉറുമ്പുകളെല്ലാം കലിമകളായാൽ ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും ഭാവിതലമുറകളുടെ ജീവിതമാണ് അപകടത്തിലാകുക."

ഭാവിയെ മുമ്പിൽ കണ്ട ഓങ്കാരികാരണവരുടെ ഒച്ച വിറച്ചു തുടങ്ങി.

"ദേശക്കാരായ ഉറുമ്പുകൾ കലിമകളാകുന്നതിനെ തടയണം. അതിനുള്ള വഴിയാണ് നമ്മൾ കണ്ടെത്തേണ്ടത്. ദേശക്കാരായ ഉറുമ്പുകൾക്കും നമുക്കും പല ആചാരങ്ങളാണുള്ളത്. അതുപോലെ പല ദൈവങ്ങളുമുണ്ട്. സൂക്ഷ്മമമായി ചിന്തിച്ചാൽ എല്ലാ ദൈവങ്ങൾക്കും അപ്പുറത്തുള്ള പാരമാർത്ഥിക ശക്തി നമുക്കുമുണ്ട്. പക്ഷേ, പ്രശ്നം മറ്റൊന്നാണ്. ദേശക്കാരായ ഉറുമ്പുകളിൽ ഇനി ആരും കലിമകളാകരുത്. അതിന് കലിമകളുടെ ചിലതെല്ലാം നമ്മൾ സ്വീകരിക്കണം."

ഗച്ഛൻമാരും ഓങ്കാരികളും ഓങ്കാരികാരണവരുടെ നിർദ്ദേശത്തിനുവേണ്ടി കാത്തുനിന്നു. ഓങ്കാരികാരണവർ തുടർന്നുപറഞ്ഞു:

"ദേശക്കാരായ ഉറുമ്പുകൾക്ക് നമ്മൾ പുതിയൊരു മാർഗ്ഗത്തെ വെളിപ്പെടുത്തണം. ആ മാർഗ്ഗത്തിൽ വിഭജനങ്ങൾ ഉണ്ടാവരുത്. എല്ലാവർക്കും ഒന്നിച്ചിരുന്ന് പ്രാർത്ഥിക്കാനുള്ള അവസരമുണ്ടാകണം. താഴെത്തട്ടിലുള്ള അവർ ഒന്നിക്കുമ്പോഴും നമ്മൾ മേൽത്തട്ടുകാർ തന്നെയായിരിക്കണം. അതിന് പൂർവ്വജന്മകർമ്മഫലത്തേയും വിധിയേയും നിഷ്കാമകർമ്മത്തേയും നിലനിർത്തുകയും വേണം. പാരമ്പര്യ സമ്പ്രദായങ്ങളെ പൂർണ്ണമായും നിഷേധിക്കാൻ നമ്മൾ ആരേയും അനുവദിക്കരുത്."

ഓങ്കാരികാരണവരുടെ വാക്കുകളെ ഉൾക്കൊണ്ട ചെറുപ്പക്കാരനായ ഗച്ഛ ഉറുമ്പ് പറഞ്ഞു:

"നമുക്ക് സങ്കരവർഗ്ഗത്തിൽനിന്ന് ഒരാളെ കണ്ടെത്തണം. സത്യമാർഗ്ഗമെന്നോ ഭക്തിമാർഗ്ഗമെന്നോ നമുക്കതിന് പേരിടാം. നമ്മുടെ സുരക്ഷിതത്വത്തിനുവേണ്ടിയുള്ള കണ്ടെത്തലാണ് സത്യമാർഗ്ഗം. എന്നാൽ അവർക്ക് തങ്ങളുടെ രക്ഷയ്ക്കുവേണ്ടിയുള്ള പുതിയൊരു കണ്ടെത്തലായി തോന്നണം. കീഴാള ഉറുമ്പുകൾ കലിമകളാകുന്നതിനെ തടയുകയാണ് നമ്മുടെ ലക്ഷ്യം."

ഇതുകേട്ടപ്പോൾ ഓങ്കാരികാരണവർ ആവേശത്തോടെ പറഞ്ഞു:

"ചോണൻഉറുമ്പുകളിൽനിന്ന് നമുക്ക് ചെറുപ്പക്കാരനായ ഒരു ഉറുമ്പിനെ കണ്ടെത്തണം. അസാമാന്യമായ ബുദ്ധി അവനുണ്ടാകണം. അതിനുള്ള ഉത്തരവാദിത്വത്തെ ഞാൻ ഗച്ഛയുവാവിനെ ഏല്പിക്കുന്നു."

ശവന്തീനി ഉറുമ്പുകളും മറ്റും ഇനി കലിമകളാകില്ലെന്ന് അവർ വിശ്വസിച്ചു. തുടർന്ന് ഗച്ഛയുവാവ് ബുദ്ധിമാനും ധീരനുമായ ചെറുപ്പമുള്ള ചോണനുറുമ്പിനുവേണ്ടിയുള്ള അന്വേഷണം ആരംഭിക്കുന്നു.

ഒരാഴ്ചയ്ക്കുശേഷം ഗച്ഛയുവാവ് തങ്ങൾക്കുപറ്റിയ യുവാവായ ചോണനുറുമ്പിനെ കണ്ടെത്തുന്നു. ആദ്യമായി ഗച്ഛയുവാവ് സമൂഹത്തിലെ അസമത്വത്തെക്കുറിച്ചും അനീതിയെക്കുറിച്ചും ചോണനുറുമ്പിനോടു പറയുന്നു. ദൈവത്തിന്റെ മുമ്പിൽ എല്ലാവരും ഒന്നാണെന്നും ഓങ്കാരികൾ സൃഷ്ടിച്ചതാണ് ഉറുമ്പുകളുടെ വിഭജനങ്ങളെന്നും ഗച്ഛയുവാവ് പറഞ്ഞു. അതോടെ ചെറുപ്പക്കാരനായ ചോണനുറുമ്പിന്റെ മനസ്സിലേക്ക് പല സംശയങ്ങളും കടന്നുവന്നുതുടങ്ങി. ചോണനുറുമ്പിന്റെ ചോദ്യങ്ങൾക്ക് ഗച്ഛയുവാവ് വിശദമായ മറുപടികളും നൽകി.

വീണ്ടും പലതവണ ഗച്ഛയുവാവ് ചെറുപ്പക്കാരനായ ചോണനുറുമ്പിനെ കാണുന്നു.

ഭക്തിമാർഗ്ഗമെന്ന പേരാണ് ചോണനുറുമ്പ് ഇഷ്ടപ്പെട്ടത്. തുടർന്ന് ചെറുപ്പക്കാരനായ ചോണനുറുമ്പ് ദേശക്കാരായ പല ഉറുമ്പുകളുമായി സമത്വത്തെക്കുറിച്ചും ദൈവത്തെക്കുറിച്ചും ചർച്ചകൾ നടത്തുന്നു. ചോണനുറുമ്പിന്റെ പുത്തൻ കണ്ടെത്തലുകളോട് എല്ലാവരും ആദരവോടെയാണ് സമീപിച്ചത്. എങ്കിലും അവർ പാരമ്പര്യത്തിന്റെ ക്രമപ്പെടുത്തലുകളെ ധിക്കരിക്കാൻ ഭയന്നു.

ദൈവമാർഗ്ഗത്തിലേയ്ക്കുള്ള പുത്തൻ കണ്ടെത്തൽ താൻ നടത്തിയെന്നാണ് യുവാവായ ചോണനുറുമ്പ് വിശ്വസിച്ചിരുന്നത്. അതുകൊണ്ട് ആത്മസമർപ്പണത്തോടെയാണ് ചോണനുറുമ്പ് പ്രവർത്തിക്കുന്നത്.

യുവാവായ ചോണനുറുമ്പിന്റെ പ്രവർത്തനങ്ങൾക്ക് പതുക്കെപ്പതുക്കെ ഫലം കണ്ടുതുടങ്ങി. ദേശക്കാരായ ഉറുമ്പുകളിലെ ചെറുപ്പക്കാർ യുവാവായ ചോണനുറുമ്പിന്റെ വാക്കുകളെ ശ്രദ്ധയോടെ കേൾക്കുന്നു.

അവർ ആവേശത്തോടെ പുതിയ മാർഗ്ഗത്തെക്കുറിച്ച് മറ്റുള്ളവരോടു പറയുന്നു. അതോടെ ദേശക്കാരായ ഉറുമ്പുകളുടെ ഇടയ്ക്ക് വമ്പിച്ച മാറ്റമുണ്ടാകുകയാണ്. അവർ കൂട്ടത്തോടെ ഭക്തിമാർഗ്ഗത്തിലേയ്ക്ക് പ്രവേശിക്കുന്നു. ആത്മപുരത്തിലും പരിസരങ്ങളിലും പ്രകടമായി മാറ്റത്തിന്റെ ലക്ഷണങ്ങൾ കണ്ടുതുടങ്ങി. യുവാവായ ചോണനുറുമ്പിന്റെ നിർദ്ദേശം അനുസരിച്ച് പുതുതായി പ്രാർത്ഥനാമാളങ്ങൾ അവർ ഉണ്ടാക്കി. അവിടേയ്ക്ക് ആർക്കും തടസ്സങ്ങളില്ലാതെ കടന്നുവരാം. പ്രാർത്ഥനാമാളത്തിൽ എത്തുന്ന എല്ലാ ഉറുമ്പുകളും ദൈവത്തിന്റെ മക്കളാണെന്ന് യുവാവായ ചോണനുറുമ്പ് പ്രഖ്യാപിച്ചു. അതുപോലെ അവരെല്ലാം ദൈവത്തിന്റെ മുമ്പിൽ സമൻമാരുമാണ്.

ഭക്തിമാർഗ്ഗം ആത്മപുരത്തിലും പരിസരത്തുമുള്ള ഉറുമ്പുകളുടെ മനസ്സിൽ വിശേഷമായ മാറ്റങ്ങൾ ഉണ്ടാക്കി. ശവന്തീനി ഉറുമ്പുകൾക്കുപോലും അപമാനംകൂടാതെ എവിടേയ്ക്കും കടന്നുചെല്ലാൻ കഴിഞ്ഞു. ഓങ്കാരികാരണവർ കണക്കുകൂട്ടിയതുപോലെയാണ് കാര്യങ്ങൾ നീങ്ങിക്കൊണ്ടിരുന്നത്. ഭക്തിമാർഗ്ഗം പുഷ്ടിപ്പെട്ടതോടെ കലിമകളാകുന്ന കീഴാള ഉറുമ്പുകളുടെ എണ്ണം കുറഞ്ഞുതുടങ്ങി. പാരമ്പര്യത്തിന് എടുത്തുപറയത്തക്ക മാറ്റങ്ങളൊന്നും ഉണ്ടായില്ല. സമൂഹത്തിലെ സാമ്പത്തികഘടന പഴയപടി തുടരുകയാണ്. പാപഫലമായി കിട്ടിയ ജീവിതത്തിൽ അവർ ഇപ്പോഴും പരിസരബോധമില്ലാതെ നിഷ്ക്കാമമായി പ്രവർത്തിക്കുന്നു.

ഇനി നമ്മൾ ദേശക്കാരായ ഉറുമ്പുകളുടെ ഇടയ്ക്കുണ്ടായ ഒരു പരിവർത്തനത്തെയാണ് പരിശോധിക്കുന്നത്.

## അഞ്ച്

ദേശക്കാരായ ഉറുമ്പുകളുടെ ഉപകരണങ്ങൾ നൂറ്റാണ്ടുകളായി സാമ്പ്രദായികമായാണ് ഉണ്ടാക്കുന്നത്. അത്തരം ഉപകരണങ്ങൾ ഉണ്ടാക്കുന്നത് പാരമ്പര്യമായി ചില ഉറുമ്പിൻ കൂട്ടങ്ങൾ മാത്രമാണ്. ദേശക്കാരായ ഉറുമ്പുകളുടെ ഉല്പാദനക്രമങ്ങൾക്ക് മനുഷ്യന്റെ ജാതീയ ഉല്പന്നങ്ങളുമായാണ് സാദൃശ്യമുള്ളത്. തലമുറകളായി കൃത്യതയോടെ ഉണ്ടാക്കുന്ന ഉപകരണങ്ങളിൽ വ്യക്തിത്വവും സ്വത്വവും സർഗ്ഗാത്മകതയും ഒരിക്കലും ഇഴചേരുന്നില്ല. അവ കാലങ്ങൾക്കു മുമ്പുള്ള നിർമ്മാണത്തിന്റെ ആവർത്തനങ്ങളാണ്.

വ്യക്തികൾക്കും സർഗ്ഗാത്മകതയ്ക്കും പ്രാധാന്യമുള്ള കലിമകളുടെ സമൂഹത്തിൽ തികച്ചും വ്യത്യസ്തമായ നിർമ്മാണങ്ങളാണ് നടക്കുന്നത്. അതിജീവനത്തിനുവേണ്ടി അലഞ്ഞ കലിമകൾ പുത്തൻ ആയുധങ്ങളേയും യുദ്ധരീതിയേയും ബഹുമാന്യതയോടെ സ്വീകരിച്ചു. അവയെ കണ്ടെത്തുന്ന വ്യക്തികൾക്ക് അവർ സമൂഹത്തിൽ സവിശേഷമായ സ്ഥാനമാണ് നൽകുന്നത്. യുവാവായ കലിമ പുതിയൊരു ആയുധം കണ്ടെത്തുന്നു. അതോടെ ആ കലിമ നേതാവായി തീരുന്നു. യുവാവായ കലിമ കണ്ടെത്തിയ നവീന

മായ ആയുധത്തിന്റെ പിൻബലത്തിലാണ് അവർ പല ഉറുമ്പിൻകൂട്ടങ്ങളേയും കീഴടക്കുന്നത്. ആത്മപുരത്തിലെ ഉറുമ്പുകളെ കീഴടക്കിയതോടെ കലിമകളുടെ അതിജീവനത്തിനായുള്ള ദീർഘയാത്രകൾ താൽക്കാലികമായി അവസാനിക്കുന്നു.

ആത്മപുരത്തിൽ എത്തിയ കലിമകൾ ഓങ്കാരികൾ ഉണ്ടാക്കിയ സാമൂഹ്യഘടനയ്ക്ക് കാര്യമായ മാറ്റങ്ങളൊന്നും ഉണ്ടാക്കുന്നില്ല. അധികാരികളായിത്തീർന്ന അവർ ഓങ്കാരികൾ ഉണ്ടാക്കിയ സാമൂഹ്യഘടനയുടെ ഭാഗമായിത്തീരുന്നു. അതോടെ കലിമകളുടെ സർഗ്ഗാത്മകതയും സ്വത്വബോധവും ഇല്ലാതാകുന്നു. തങ്ങൾ കണ്ടെത്തിയ നവീനായുധത്തെ പുതുതായി ഉണ്ടാക്കാനായി ചോണനുറുമ്പുകളെ ഏല്പിക്കുന്നു. പുത്തൻ ആയുധത്തിന്റെ സവിശേഷതയെ മനസ്സിലാക്കിയ ചോണനുറുമ്പുകൾ അവയെ തരിപോലും മാറ്റങ്ങളില്ലാതെ ഉണ്ടാകുന്നു.



ആത്മപുരത്തിൽ എത്തിയ കലിമകൾ അധികാരികളായി സുഖസമൃദ്ധികളിൽ മുഴുകി. നല്ല കാലാവസ്ഥയും സുഭിക്ഷമായ ഭക്ഷണവും ലഭിച്ചതോടെ അവർ ആത്മപുരത്തിലെ സ്ഥിരതാമസക്കാരായി. അവരുടെ യുദ്ധവീര്യവും സർഗ്ഗാത്മകമായ കണ്ടെത്തലുകളും അവസാനിച്ചു. ഓങ്കാരികൾ ഉണ്ടാക്കിയ സാമൂഹ്യഘടന കലിമകളുടെ വികാസത്തെ തളച്ചിട്ടു.

കലിമകളുടെ പൂർവ്വകഥകളെക്കുറിച്ചുകേട്ട ചെറുപ്പക്കാരനായ കുനിയനുറുമ്പ് തന്റെ പരിസരത്തെക്കുറിച്ച് ബോധവാനായി. ഇപ്പോൾ ദേശക്കാരായ ഉറുമ്പുകളുടെ കറുത്ത നിറം അപമാനത്തിന്റെ നിറമാണ്. അത്തരമൊരു ഗതികേടിൽ എത്തിച്ചേർന്ന അവസ്ഥയെയാണ് തുടർന്ന് ചെറുപ്പക്കാരനായ കുനിയനുറുമ്പ് പരിശോധിക്കുന്നത്. സുഖകരമായ പരിസരവും സാമ്പ്രദായികമായ ഉല്പാദനങ്ങളുമാണ് ആത്മപുരത്തിലെ ദേശക്കാരായ ഉറുമ്പുകളുടെ അധ:പതനത്തിനുള്ള പ്രധാന കാരണം. ഇരപിടിക്കാനും അതിജീവന

ത്തിനുംവേണ്ടി അവർ ഒരിക്കലും ദേശാടനം നടത്തുന്നില്ല. പ്രാചീനമായ സാമൂഹ്യഘടനയെ യാതൊരു മാറ്റവുമില്ലാതെ അനേകം നൂറ്റാണ്ടുകളായി ആത്മപുരത്തിലെ ഉറുമ്പുകൾ തുടരുന്നു. ശത്രുഭീതി ഇല്ലാത്ത അവർ ആയുധങ്ങളെ കണ്ടെത്തുന്നുമില്ല. ആയുധങ്ങളുമായെത്തിയ ഗച്ഛൻമാർ അവരെ നിഷ്പ്രയാസം കീഴടക്കി. അടിമകളായിത്തീർന്ന ആത്മപുരത്തിലെ ഉറുമ്പുകളെ ഗച്ഛൻമാർ തരംതിരിച്ച് വിഭജിക്കുന്നു. അതോടൊപ്പം ഗച്ഛൻമാർ തൊഴിൽവിഭജനവും നടത്തുന്നു. ഗച്ഛൻമാർ എപ്പോഴും തങ്ങളുടെ ആയുധങ്ങളുടെ മഹത്വത്തെക്കുറിച്ചാണ് പറഞ്ഞിരുന്നത്. തങ്ങളുടെ ചുവന്ന നിറത്തിൽ അവർ അഭിമാനിക്കുകയും ചെയ്തു. ദേശക്കാരായ ഉറുമ്പുകളുടെ കറുത്ത നിറത്തോട് അവർക്ക് വെറുപ്പായിരുന്നു.

ഇനി നമ്മൾ ഗച്ഛൻമാരുടെ അധഃപതനത്തെയാണ് പരിശോധിക്കുന്നത്.

ഭക്ഷണത്തിനുവേണ്ടി ഗച്ഛൻമാർ ചരിത്രം മുഴുക്കെ ദേശാടനം നടത്തുകയായിരുന്നു. അതിജീവനത്തിനുവേണ്ടി പ്രയത്നിച്ച ഗച്ഛൻമാർക്ക് നല്ല കായികശേഷിയും മികച്ച ആയുധങ്ങളുമുണ്ടായിരുന്നു. എടുത്തത്തുപറയത്തക്ക സാംസ്ക്കാരിക പശ്ചാത്തലം അലഞ്ഞുതിരിയുന്ന അവർക്ക് ഉണ്ടായിരുന്നില്ല. സ്ഥിരവാസികൾക്കാണ് മെച്ചപ്പെട്ട സാംസ്ക്കാരിക ജീവിതമുള്ളത്. സുഖകരമായ കാലാവസ്ഥയും സമൃദ്ധമായ ഭക്ഷണവും സ്ഥിരവാസികളെ അലസരാക്കുക സ്വാഭാവികമാണല്ലോ.

ആത്മപുരത്തിലെ ദേശക്കാരായ ഉറുമ്പുകൾ സ്ഥിരവാസികളായിരുന്നു. സാംസ്ക്കാരികമായി ഉയർന്ന അവർ തൊഴിൽ വിഭജനങ്ങൾ നടത്തി അലസരായി ജീവിച്ചു. ഗച്ഛൻമാർ നവീനമായ ആയുധംകൊണ്ടാണ് ദേശക്കാരായ ഉറുമ്പുകളെ കീഴടക്കുന്നത്. ദേശക്കാരായ ഉറുമ്പുകളുടെ സാംസ്ക്കാരിക മികവിനെ ഗച്ഛൻമാർ പെട്ടെന്ന് തിരിച്ചറിയുന്നു. ദേശക്കാരായ ഉറുമ്പുകളെ കീഴടക്കി അധികാരികളായ ഗച്ഛൻമാർ തങ്ങളെ ഏറ്റവും ഉയർന്ന സ്ഥാനങ്ങളിൽ പ്രതിഷ്ഠിക്കുന്നു. അതോടൊപ്പം ദേശക്കാരായ ഉറുമ്പുകളുടെ സാംസ്ക്കാരികവും സാമ്പത്തികവുമായ സവിശേഷതകളെ അവർ സ്വീകരിക്കുന്നു.

ഇനിയാണ് നമ്മൾ ഗച്ഛൻമാരുടെ അധഃപതനത്തെ കാണുന്നത്. ആത്മപുരത്തിൽ എത്തിയ ഗച്ഛൻമാർ അലച്ചിലുകളെല്ലാം അവസാനിപ്പിച്ച് സുഖസമൃദ്ധമായ ജീവിതത്തിൽ മുഴുകി. അവർ തങ്ങളുടെ ആയുധത്തെ തൊഴിൽവിഭജനം അനുസരിച്ച് ദേശക്കാരായ ചോണനുറുമ്പുകൾക്ക് നൽകുന്നു. ദേശക്കാരായ ഉറുമ്പുകൾ സമ്പ്രദായ പ്രകാരം ആയുധത്തിന്റെ പകർപ്പുകൾ നിർമ്മിക്കുന്നു. ഒരു കാലത്ത് നവീനമായിരുന്ന ഗച്ഛൻമാരുടെ ആയുധം ഇപ്പോൾ തീർത്തും പഴഞ്ചനാണ്.

ഗച്ഛൻമാരുടെ പഴഞ്ചൻ ആയുധത്തെയാണ് കലിമകളുടെ നവീനമായ ആയുധം പരാജയപ്പെടുത്തുന്നത്. ഇപ്പോൾ കലിമകളും ആത്മപു

രത്തിലെ സാമ്പ്രദായികരീതികളെ പിന്തുടരുകയാണ്. അവരും ചരിത്രത്തിൽ പഴഞ്ചൻ ആയുധത്തെ ചുമന്നു നടക്കുന്നവരായിത്തീർന്നിരിക്കുന്നു.

പുത്തൻ തിരിച്ചറിവിന്റെ വെളിച്ചത്തിൽ ചെറുപ്പക്കാരനായ കുനിയ നുറുമ്പ് പുതിയൊരു ആയുധം കണ്ടെത്താനുള്ള ശ്രമം ആരംഭിച്ചു.

ആദ്യമായി ചോണനുറുമ്പിൽനിന്ന് ഗച്ഛൻമാരുടെ പഴയൊരു ആയു ധത്തെ കുനിയനുറുമ്പ് വാങ്ങിച്ചു. ചെറുപ്പക്കാരനായ ഗച്ഛയുവാവിൽനിന്ന് കുനിയനുറുമ്പ് ആയുധത്തിന്റെ പ്രയോഗരീതികളെ മനസ്സിലാക്കുന്നു. ഇപ്പോൾ ഗച്ഛൻമാരുടെ പഴഞ്ചൻ ആയുധത്തെ ചെറുപ്പക്കാരനായ കുനിയ നുറുമ്പ് വെറുതെ ചുമന്നു നടക്കുകയാണ്. മാസങ്ങൾ നീണ്ട പരീ ക്ഷണങ്ങൾക്കു ശേഷവും കുനിയനുറുമ്പിന് പുതിയൊരു ആയുധത്തെ കണ്ടെത്താനായില്ല.

ഇനി നമ്മൾ കുനിയനുറുമ്പിന്റെ ജീവിതസാഹചര്യത്തെയാണ് പരി ശോധിക്കുന്നത്.

ഓങ്കാരികൾ അനുവദിച്ച ചുറ്റുപാടിലാണ് എല്ലാ കുനിയനുറുമ്പുക ളുടേയും ജീവിതം മുന്നോട്ടു നീങ്ങുന്നത്. പാരമ്പര്യമായി അവർ ഇമ്മമ രത്തെ വളർത്തുകയാണ്. ഇമ്മമരത്തിന്റെ നീരിനെ ചെറിയ ഉരുളകളാക്കി അവർ പൊള്ളക്കാലി ഉറുമ്പുകൾക്കു നൽകുന്നു. അവർ അതിനെ ഗച്ഛൻമാർക്കും ഓങ്കാരികൾക്കും കൈമാറുന്നു. ഇതെല്ലാം നൂറ്റാണ്ടുകളായി ക്രമംതെറ്റാതെയാണ് അവർ ചെയ്യുന്നത്.

ആത്മപുരത്തിലെ ഉറുമ്പുകളുടെ കൂട്ടത്തിൽ ആരും വഴിപിരിഞ്ഞു നടക്കുന്നില്ല. എല്ലാവരും സമ്പ്രദായങ്ങളെ അനുസരിക്കുന്നവരാണ്. പാര മ്പര്യത്തെ ആരെങ്കിലും ധിക്കരിച്ചാൽ ഓങ്കാരികൾ ഉടനടി അവർക്ക് ശിക്ഷ വിധിക്കുന്നു. ഗച്ഛൻമാരാണ് ശിക്ഷ നടപ്പിലാക്കുക. അതോടെ ധിക്കാരിയായ ഉറുമ്പിന്റെ ജീവിതം അവസാനിക്കുന്നു.

മരണത്തെ മുമ്പിൽ കണ്ട ചെറുപ്പക്കാരനായ കുനിയനുറുമ്പ് വളരെ രഹസ്യമായാണ് തന്റെ അന്വേഷണങ്ങൾ തുടരുന്നത്. പകൽ മുഴുവൻ ഇമ്മ മരത്തെ വളർത്തലും അതിന്റെ നീരെടുക്കലുമാണ് അവന്റെ പണി. രാത്രി അവൻ രഹസ്യമായി ഗച്ഛൻമാരുടെ ആയുധമെടുത്ത് പുത്തൻ ആയുധത്തി നുവേണ്ടിയുള്ള പരീക്ഷണങ്ങൾ നടത്തും. ഒടുവിൽ ഗച്ഛൻമാരുടെ പഴഞ്ചൻ ആയുധത്തെ കുനിയനുറുമ്പ് ഉപേക്ഷിച്ചു. തുടർന്ന് കലിമകളുടെ പുത്തൻ ആയുധത്തിനുവേണ്ടി ചെറുപ്പക്കാരനായ കുനിയനുറുമ്പ് ശ്രമിച്ചുതുടങ്ങു ന്നു. കുനിയനുറുമ്പിന്റെ ആവശ്യത്തെക്കുറിച്ചു കേട്ടപ്പോൾ സുഹൃത്തായ ചോണനുറുമ്പ് പേടിയോടെ ചുറ്റുപാടുകളിലേക്കു നോക്കി.

ശബ്ദം താഴ്ത്തി ചോണനുറുമ്പു പറഞ്ഞു:

"നീ മരണത്തെ വിളിച്ചുവരുത്തുകയാണ്. നമുക്കെല്ലാം മുൻകൂട്ടി നിശ്ചയിച്ച കർമ്മങ്ങളുണ്ട്. അതിനെ ധിക്കരിക്കാൻ ആർക്കും കഴിയില്ല. സ്വന്തം ധർമ്മം ചെയ്യുകയാണ് നമ്മുടെ ചുമതല. പരധർമ്മം ചെയ്താൽ മര

ണമാണ് ശിക്ഷ. നിന്റെ ധർമ്മം ഇമ്മമരത്തെ വളർത്തലാണ്. ഞാൻ ആയുധങ്ങൾ ഉണ്ടാക്കുന്നവനാണ്. നമ്മൾ തമ്മിൽ കണ്ടുമുട്ടേണ്ട യാതൊരു ആവശ്യവുമില്ല. മറ്റൊരു വിഭാഗത്തിലെ ഉറുമ്പുകളുടെ ഗന്ധംപോലും നമ്മുടെ മേലിൽ തട്ടരുത്. ഇതെല്ലാം നിനക്കും അറിയാവുന്ന കാര്യങ്ങളാണല്ലോ.''

''ഇനി നിന്റെ ആവശ്യത്തെക്കുറിച്ച്, നിനക്ക് കലിമകളുടെ ആയുധത്തെ നൽകിയാൽ എനിക്കും മരണമാണ് ശിക്ഷ. അതുകൊണ്ട് എനിക്കൊരിക്കലും നിന്നെ സഹായിക്കാനാവില്ല.''

കലിമകളുടെ ആയുധം നൽകാനാവില്ലെന്ന് ചോണനുറുമ്പ് ഉറപ്പിച്ചു പറഞ്ഞതാണ്. എങ്കിലും യുവാവായ കുനിയനുറുമ്പ് വിട്ടുവീഴ്ചചെയ്യാതെ ചോണനുറുമ്പിനോട് ആവശ്യപ്പെട്ടുകൊണ്ടിരുന്നു. അവസാനം ചോണനുറുമ്പ് രഹസ്യമായി കലിമകളുടെ പുത്തൻ ആയുധത്തെ കുനിയനുറുമ്പിനു കാണിച്ചുകൊടുത്തു. കലിമകളുടെ ആയുധത്തിന്റെ നിർമ്മാണരീതിയെക്കുറിച്ചും അതിന്റെ പ്രയോഗത്തെക്കുറിച്ചും ചോണനുറുമ്പ് ചെറുപ്പക്കാരനായ കുനിയനുറുമ്പിനോട് വിസ്തരിച്ചു പറഞ്ഞു.

കലിമകളുടെ ആയുധവുമായി ചെറുപ്പക്കാരനായ കുനിയനുറുമ്പ് മുമ്പോട്ടു നടക്കാൻ തയ്യാറായി. വഴിതടഞ്ഞുനിന്ന ചോണനുറുമ്പു പറഞ്ഞു:

''ഈ ആയുധം എന്റെയും നിന്റെയും മരണത്തിലാണ് അവസാനിക്കുക. കലിമകളുടെ ആയുധത്തെ ഉണ്ടാക്കാനുള്ള വിദ്യ ഞാൻ നിനക്കു പഠിപ്പിച്ചു തരാം. ഈ ആയുധവുമായി നീ പോകരുത്.''

അപകടത്തെ മുമ്പിൽ കണ്ട കുനിയനുറുമ്പ് കലിമകളുടെ ആയുധത്തെ ചോണനുറുമ്പിനു തന്നെ നൽകി. തുടർന്ന് പല രാത്രികളിലും ചോണനുറുമ്പ് കുനിയനുറുമ്പിനെ കലിമകളുടെ ആയുധമുണ്ടാക്കാൻ പരിശീലിപ്പിക്കുന്നു. ഒരു മാസംകൊണ്ട് കലിമകളുടെ ആയുധം ഉണ്ടാക്കാൻ ചെറുപ്പക്കാരനായ കുനിയനുറുമ്പിനു കഴിഞ്ഞു. എന്നാൽ തന്റെ ആയുധത്തിന്റെ പരിമിതികളെക്കുറിച്ച് കുനിയനുറുമ്പിന് ബോധ്യമുണ്ടായിരുന്നു. ഒരേതരത്തിലുള്ള ആയുധത്തെക്കൊണ്ട് കലിമകളെ തോല്പിക്കാനാവില്ല. കുറേക്കൂടെ നവീനമായ ആയുധത്തിനു വേണ്ടിയാണ് തുടർന്ന് ചെറുപ്പക്കാരനായ കുനിയനുറുമ്പ് പരിശ്രമിക്കുന്നത്.

മാറ്റങ്ങളില്ലാത്ത സാമ്പ്രദായികമായ ജീവിതമാണ് ദേശക്കാരായ ഉറുമ്പുകളെ അടിമകളാക്കുന്നത്. സാമ്പ്രദായികതയെ ധിക്കരിച്ച് സർഗ്ഗാത്മകതയ്ക്ക് ഊന്നൽ നൽകുകയാണ് വേണ്ടത്. സർഗ്ഗാത്മകത വികസിക്കുമ്പോൾ സ്വാഭാവികമായും വിഭജനത്തിന്റെ അതിരുകൾ ഇല്ലാതാകും. അതോടെ സ്വാതന്ത്ര്യത്തിന്റെ തുറസ്സിലേക്ക് ദേശക്കാരായ ഉറുമ്പുകൾക്ക് പ്രവേശിക്കാനാകും.

സ്വാതന്ത്ര്യം സ്വപ്നമായി തീർന്നതോടെ കലിമകളുടെ ആയുധത്തെ വികസിപ്പിച്ച് മറ്റൊന്നു കണ്ടെത്താനുള്ള ശ്രമത്തിൽ ചെറുപ്പക്കാരനായ കുനിയനുറുമ്പ് ഏർപ്പെട്ടു.

ചെറുപ്പക്കാരനായ കുനിയനുറുമ്പിന് പുത്തൻ ആയുധം കണ്ടെത്താനുള്ള ശ്രമങ്ങളുമായി മുമ്പോട്ടുപോകാനായില്ല. രാത്രിയിലെ കുനിയനുറുമ്പിന്റെ യാത്രകളെ മറ്റു കുനിയനുറുമ്പുകൾ ശ്രദ്ധിച്ചുതുടങ്ങി. അവസാനം അവർ ചെറുപ്പക്കാരനായ കുനിയനുറുമ്പിനെ കയ്യോടെ പിടികൂടുന്നു. അവർ കുനിയനുറുമ്പിനെ കാരണവരുടെ മുമ്പിൽ എത്തിക്കുന്നു തുടർന്ന് അതികഠിനമായ പീഡനങ്ങളാണ് നടക്കുന്നത്. ഗതിമുട്ടിയ യുവാവായ കുനിയനുറുമ്പ് തന്റെ മനസ്സിലെ മോഹങ്ങളെക്കുറിച്ച് തുറന്നുപറയുന്നു. കുനിയനുറുമ്പു കാരണവർ ഞെട്ടലോടെയാണ് ചെറുപ്പക്കാരനായ കുനിയനുറുമ്പിന്റെ വാക്കുകളെ കേട്ടത്.

വംശനാശത്തെ മുമ്പിൽ കണ്ട കുനിയനുറുമ്പുകാരണവർ ഉടനടി ആയുധം കണ്ടെത്താനുള്ള ആജ്ഞ നൽകി. കുനിയനുറുമ്പുകൾ ഒന്നാകെ മാളങ്ങളിൽ തെരഞ്ഞുതുടങ്ങി. ഒടുവിൽ അവർ ആയുധത്തേയും ചെറുപ്പക്കാരനായ കുനിയനുറുമ്പിനേയും പിടികൂടി..

കുനിയനുറുമ്പ് കാരണവർ കുറ്റവാളിയായ ചെറുപ്പക്കാരനെ ഗച്ഛൻമാരുടെ അടുത്തേയ്ക്കാണ് എത്തിക്കുന്നത്. അവർ യുവാവായ കുനിയനുറുമ്പിനെ ഓങ്കാരികാരണവരുടെ മുമ്പിൽ എത്തിച്ചു. സമ്പ്രദായങ്ങളെ ധിക്കരിച്ച യുവാവായ കുനിയനുറുമ്പിനെ ഓങ്കാരികാരണവർ കലിമനേതാവിന്റെ മുമ്പിൽ എത്തിച്ചു.

ഏഴുദിവസം യാതൊരു ഭക്ഷണവുമില്ലാതെ യുവാവായ കുനിയനുറുമ്പ് തടവറമാളത്തിൽ കിടന്നു. എട്ടാംദിവസം കലിമകൾ കൂട്ടത്തോടെ യുവാവായ കുനിയനുറുമ്പിന്റെ അടുത്തെത്തി. അവശനായിക്കിടന്ന കുനിയനുറുമ്പിനെ അവർ നിരന്തരം ആക്രമിച്ചു. ഒടുവിൽ അവർ കടിച്ചുവലിച്ചാണ് കുനിയനുറുമ്പിനെ കലിമ നേതാവിന്റെ മുമ്പിൽ എത്തിക്കുന്നത്. കലിമ നേതാവിന്റെ ചോദ്യങ്ങളെ കുനിയനുറുമ്പ് നിശ്ശബ്ദതകൊണ്ട് നേരിട്ടു. വീണ്ടും വീണ്ടും ചോദ്യങ്ങൾ ഉയർന്നപ്പോൾ ചെറുപ്പക്കാരനായ കുനിയനുറുമ്പ് പറഞ്ഞു.

"ദേശക്കാരായ ഞങ്ങൾ എക്കാലത്തും അടിമകളാണ്. ഞങ്ങളുടെ അടിമത്തത്തെ അവസാനിപ്പിക്കാൻഞാൻ പുതിയ ആയുധം കണ്ടെത്താൻ ശ്രമിച്ചു. ആയുധമാണ് അധികാരമുണ്ടാക്കുകയെന്നത് സത്യമാണ്."

ചെറുപ്പക്കാരനായ കുനിയനുറുമ്പിന്റെ വാക്കുകൾ ഗച്ഛൻമാരേയും ഓങ്കാരികളേയും ഒരുപോലെ ഞെട്ടിച്ചു.

ഓങ്കാരികാരണവർ കലിമനേതാവിനെ താണുവണങ്ങിയതിനുശേഷം പറഞ്ഞു: "മഹാനായ അങ്ങേയ്ക്ക് നമസ്ക്കാരം. ഈ കുനിയനുറുമ്പ് കലിമകളുടെ നിയമങ്ങളേയും അധികാരത്തേയും ഇല്ലാതാക്കാൻ ശ്രമിച്ചു. ഇവൻ നൂറ്റാണ്ടുകളായി നിലനിന്ന ഞങ്ങളുടെ സാമൂഹ്യനീതിയേയും ധിക്കരിച്ചു. ഇമ്മമരങ്ങളെ വളർത്തലും അതിന്റെ നീരെടുത്ത് ഞങ്ങൾക്ക് നൽകലുമാണ് പാരമ്പര്യമായി കുനിയനുറുമ്പുകൾ ചെയ്യുന്നത്. ഇവൻ

സ്വന്തം ധർമ്മത്തിൽ നിന്ന് പിൻമാറി പരധർമ്മം ചെയ്തിരിക്കുന്നു. പരധർമ്മം ചെയ്യുന്നവരെ ശിക്ഷിക്കാനുള്ള നിയമം ഞങ്ങൾക്കുണ്ട്. അങ്ങുന്ന് ശിക്ഷ നടപ്പാക്കാൻ ഞങ്ങളെ അനുവദിക്കണം.''

ഓങ്കാരി കാരണവരുടെ വാക്കുകളോട് കനത്ത ഒച്ചയിലാണ് കലിമ നേതാവ് പ്രതികരിക്കുന്നത്.

''നമ്മുടെ നാട്ടിൽ നാം നിയമം ഉണ്ടാക്കുകയും നടപ്പിലാക്കുകയും ചെയ്യും. അതിനുള്ള അധികാരം നമുക്കു മാത്രമാണ്. എങ്കിലും ദേശക്കാരുടെ നിയമത്തെ നമ്മൾ മാനിക്കുന്നു. പണ്ഡിതൻമാരായ ഓങ്കാരികൾ വിധിക്കുന്ന ശിക്ഷയെ നടപ്പിലാക്കുന്നതിൽ നമുക്ക് വിരോധമൊന്നുമില്ല.''

പരധർമ്മംചെയ്ത് അധികാരത്തെ അട്ടിമറിക്കാൻ ശ്രമിച്ച യുവാവായ കുനിയനുറുമ്പിനെ ആത്മപുരം പുഴയിലേക്ക് എറിഞ്ഞു കൊല്ലാനാണ് ഓങ്കാരികാരണവർ വിധിച്ചത്. സമ്പ്രദായങ്ങളെ പാലിച്ച കലിമനേതാവ് കുനിയനുറുമ്പിനെ ഉടനടി പുഴയിൽ എറിഞ്ഞുകൊല്ലാൻ കല്പിക്കുകയും ചെയ്തു.

യുവാവായ കുനിയനുറുമ്പിന്റെ ശിക്ഷാവിധി അറിഞ്ഞതോടെ കലിമകളും ദേശക്കാരായ ഉറുമ്പുകളും പുഴവക്കിൽ എത്തിച്ചേർന്നു. കലിമ പടയാളികൾ ആഘോഷത്തോടെയാണ് കുനിയനുറുമ്പിനെ പുഴയോരത്ത് എത്തിക്കുന്നത്. കലിമ നേതാവിനെ സ്തുതിച്ച അവർ യുവാവായ കുനിയനുറുമ്പിനെ കടിച്ചുതൂക്കി പുഴയിലേക്ക് എറിഞ്ഞു. മരണത്തെ തൊട്ടറിഞ്ഞ യുവാവായ കുനിയനുറുമ്പ് പ്രതിഷേധിക്കാതെ സ്വന്തം വിധി ഏറ്റുവാങ്ങി. അങ്ങനെ സമത്വത്തിനും സർഗ്ഗാത്മകതയ്ക്കും സ്വത്വത്തിനുവേണ്ടിയുള്ള കുനിയനുറുമ്പിന്റെ ശ്രമങ്ങൾ അവസാനിക്കുന്നു.

ഇനി നമ്മൾ ദേശക്കാരുടെ ഇടയ്ക്കുണ്ടായ മറ്റൊരു പരിവർത്തനത്തെയാണ് പരിശോധിക്കുന്നത്.

ഓങ്കാരികളുടെ നിർദ്ദേശം അനുസരിച്ചുണ്ടായതാണ് ഭക്തിപ്രസ്ഥാനം. അത് കലിമകളുടെ സാമ്രാജ്യത്തിൽ മുഴുക്കെ വ്യാപിച്ചു. ദേശക്കാരായ ഉറുമ്പുകളെ കലിമകളാക്കാനുള്ള ശ്രമങ്ങളെ കുറേയൊക്കെ ഭക്തിപ്രസ്ഥാനം തടയുന്നു. എങ്കിലും വിഭജനങ്ങളുടെ അടിത്തട്ടിൽക്കിടന്ന ദേശക്കാരായ പല ഉറുമ്പുകളും കലിമകളായിത്തീർന്നു. അതോടെ അവർ അധികാരത്തിന്റെ ഭാഗമാകുകയാണ്. തുടർന്ന് അവരുടെ അധഃകൃതാവസ്ഥ അവസാനിക്കുന്നു. സമൂഹത്തിൽ അവർക്ക് മാന്യതയും ലഭിക്കുന്നു. കലിമകളായി തീർന്ന ദേശക്കാരായ ഉറുമ്പുകൾക്ക് വിലക്കുകൾ ഇല്ലാതെ എവിടേയ്ക്കും പ്രവേശിക്കാവുന്നതുമാണ്.

ഭക്തിപ്രസ്ഥാനം ദേശക്കാരായ ഉറുമ്പുകളുടെ വിശ്വാസമാറ്റത്തെ തടയുന്നതിനുവേണ്ടിയുള്ള കൂട്ടായ്മയായിരുന്നു. ഭക്തിപ്രസ്ഥാനത്തിൽ ചേർന്ന ദേശക്കാരായ ഉറുമ്പുകൾ പുത്തൻ ദൈവമാർഗ്ഗത്തെ സ്വയം കണ്ടെത്തിയതാണെന്ന് വിശ്വസിച്ചു. ഭക്തിപ്രസ്ഥാനത്തിന് പിൻപറ്റിനിന്ന ഓങ്കാരികൾ കരുതലോടെയാണ് ഓരോ ചുവടുംവെച്ചത്.

ഭക്തിപ്രസ്ഥാനത്തിലെ ഉറുമ്പുകൾ പ്രത്യേകം മാളമുണ്ടാക്കിയാണ് സഭ കൂടിയിരുന്നത്. അവിടെ വിഭജനങ്ങളുടെ വിടവുകളില്ല. അവരെല്ലാം ദൈവത്തിന്റെ പ്രിയപ്പെട്ട സന്തതികളാണ്. ഭക്തിപ്രസ്ഥാനത്തിലെ പ്രധാന ഉറുമ്പ് ഉച്ചത്തിൽ ശബ്ദിക്കുന്നു. മറ്റ് ഉറുമ്പുകൾ പ്രമുഖന്റെ ഒച്ചയെ ഏറ്റെടുക്കുകയാണ്. അതോടെ അവരെല്ലാം ശരീരശൂന്യമായ അവസ്ഥയിലേക്ക് പ്രവേശിക്കുന്നു.

ഇനി നമ്മൾ ഭക്തിപ്രസ്ഥാനക്കാരുടെ സാമൂഹ്യജീവിതത്തെയാണ് പരിശോധിക്കുന്നത്.

ഭക്തിയുടെ ലഹരിയിൽ ദേശക്കാരായ ഉറുമ്പുകളുടെ ഇടയ്ക്ക് വിഭജനങ്ങൾ ഉണ്ടായിരുന്നില്ല. പൊതുവിടങ്ങളിൽ പ്രവേശിക്കുന്ന അവർ പാരമ്പര്യരീതികളെ ക്രമംതെറ്റാതെ പാലിച്ചു. ഓങ്കാരികൾ ശ്രേഷ്ഠരും ശവന്തീനിഉറുമ്പുകൾ നികൃഷ്ടരുമായ അവരുടെ സാമൂഹ്യഘടന മാറ്റങ്ങളില്ലാതെ തുടർന്നു.

ഇനി നമ്മൾ സുന്ദരനായ കല്ല്യാണ ഉറുമ്പിനെയാണ് പരിശോധിക്കുന്നത്.

യുവാവായ കല്ല്യാണ ഉറുമ്പ് ഭക്തിപ്രസ്ഥാനത്തിന്റെ ലക്ഷ്യത്തേയും അപ്പോഴും തുടരുന്ന സാമൂഹ്യവിഭജനങ്ങളേയും തിരിച്ചറിഞ്ഞു.

ഭക്തിയുടെ പ്രാർത്ഥനാ നിമിഷങ്ങളിൽ മാത്രമുള്ള സമത്വത്തെ അംഗീകരിക്കാൻ യുവാവായ കല്ല്യാണഉറുമ്പിനു കഴിഞ്ഞില്ല. വിഭജനങ്ങളില്ലാത്ത സമൂഹത്തെയാണ് അവൻ സ്വപ്നം കണ്ടിരുന്നത്. എന്നാൽ കലിമയായി സാമൂഹ്യമാന്യത നേടാൻ യുവാവായ കല്ല്യാണഉറുമ്പ് തയ്യാറായില്ല. വിശ്വാസം മാറുന്നതോടെ പാരമ്പര്യസംസ്ക്കാരമാണ് നഷ്ടമാക്കുക. കല്ല്യാണഉറുമ്പ് ഉദാഹരണമായി കണ്ടത് ഉഡ്ഡുപശുക്കളെയാണ്. ആത്മപുരത്തിലെ ഉറുമ്പുകൾക്ക് ഉഡ്ഡുപശുവിന്റെ പാലാണ് ഇഷ്ടപ്പെട്ട ആഹാരം. കലിമകൾ ഉഡ്ഡുപശുവിന്റെ മാംസത്തെയാണ് ഭക്ഷിക്കുന്നത്. ഉഡ്ഡുപശുവിനെ തിന്നുന്നവരെ നിത്യശത്രുവായാണ് ആത്മപുരത്തിലെ ഉറുമ്പുകൾ കണ്ടിരുന്നത്. എന്നാൽ കലിമകളോട് അവർ പ്രകടമായി ശത്രുത കാണിക്കുന്നില്ല. കലിമകളുടെ അധികാരത്തേയും ആയുധത്തേയും അവർ ഭയക്കുകയായിരുന്നു.

ഇത്തരമൊരു സാഹചര്യത്തിലാണ് യുവാവായ കല്ല്യാണ ഉറുമ്പ് വിമോചനത്തിനുവേണ്ടി സ്വന്തം വഴി കണ്ടെത്താൻ ശ്രമിക്കുന്നത്.

ഓങ്കാരികളുടെ നിയന്ത്രണത്തിലുള്ള ആത്മപുരത്തിലെ സാമൂഹ്യവ്യവസ്ഥയിൽനിന്ന് മാറ്റത്തിനുള്ള പ്രകാശത്തെ കണ്ടെത്താൻ യുവാവായ കല്ല്യാണഉറുമ്പിനു കഴിഞ്ഞില്ല. ദൈവത്തിന്റെ വക്താക്കളായ ഓങ്കാരികൾ ജന്മംകൊണ്ടും കർമ്മംകൊണ്ടും ഉന്നതരാണ്. ആലിലകളെ ഇണക്കിച്ചേർത്താണ് അവർ മാളം ഉണ്ടാക്കുന്നത്. ദൈവവചനങ്ങളെ ഓങ്കാരികൾക്കു മാത്രമാണ് കേൾക്കാനാകുക. അവർ അതിനെ ഗച്ഛൻമാരെ അറിയിക്കുന്നു. ഗച്ഛൻമാരാണ് ദൈവവചനങ്ങളെ സമൂഹത്തിൽ നടപ്പിലാക്കുക.

ഓങ്കാരികളുടെ സവിശേഷതയെ മനസ്സിലാക്കിയ യുവാവായ കല്ല്യാണ ഉറുമ്പ് തുടർന്ന് അവരുടെ ദിവ്യശക്തിയെ നേടാനുള്ള ശ്രമങ്ങൾ തുടങ്ങി. കറുത്തനിറക്കാർക്ക് അരയാലിലേയ്ക്ക് കയറാനാവില്ലെന്ന സത്യം കല്യാണ ഉറുമ്പിനെ വല്ലാതെ വിഷമിപ്പിച്ചു. പരിഹാരമാർഗ്ഗങ്ങൾ കണ്ടെത്താനാവാതെ ദു:ഖിച്ച കല്ല്യാണ ഉറുമ്പ് ആത്മപുരം പുഴവക്കിൽ മാസങ്ങളോളം അലഞ്ഞുനടന്നു. തന്റെ അന്വേഷണങ്ങൾക്കും സംശയങ്ങൾക്കും കല്ല്യാണഉറുമ്പിന് വ്യക്തമായ മറുപടി കണ്ടെത്താനായില്ല.

ഒരിക്കൽ പുഴയോരം ചേർന്നു നടന്ന യുവാവായ കല്ല്യാണ ഉറുമ്പ് ക്യാൻവാസിൽ ചിത്രം വരച്ചുകൊണ്ടിരുന്ന ഒരു മനുഷ്യനെ കണ്ടു. പ്രകൃതിയുടെ പലതലങ്ങളും ചിത്രത്തിൽ തെളിയുകയാണ്. അയാൾ പല നിറങ്ങളാണ് ചിത്രരചനയ്ക്ക് ഉപയോഗിക്കുന്നത്. തളികയിൽ പല നിറക്കൂട്ടുകൾ കലക്കിവെച്ചിരിക്കുകയാണ്. ചുവന്ന നിറത്തെ കണ്ടതോടെ കല്ല്യാണ ഉറുമ്പിന്റെ മനസ്സിലേക്ക് അപൂർവ്വമായ ചിന്തകൾ കടന്നുവന്നു. കറുത്ത നിറമാണ് അവന്റെ ജീവിതത്തെ ദുരിതമാക്കുന്നത്. ചുവപ്പ് ഉറുമ്പുകൾക്കിടയിൽ മഹത്വത്തിന്റെ ലക്ഷണമാണ്.

പുത്തൻ കണ്ടെത്തലിന്റെ പിൻബലത്തിൽ യുവാവായ കല്ല്യാണ ഉറുമ്പ് ചുവന്ന നിറക്കൂട്ടിലേക്ക് എടുത്തുചാടി. അമിതമായ സന്തോഷത്തോടെ കല്ല്യാണഉറുമ്പ് ചുവപ്പിൽ ഉരുണ്ടുകളിച്ചു. പിന്നീട് ആവേശത്തോടെ പുഴയോരത്തെത്തി വെയിലുകൊണ്ടു കിടന്നു. ചായം ഉണങ്ങിയതോടെ അവന്റെ നിറം പൂർണ്ണമായും ചുവപ്പായി. പെട്ടെന്നു കാണുന്ന ആർക്കും അവനെ കല്ല്യാണ ഉറുമ്പാണെന്ന് തിരിച്ചറിയാനാവില്ല. ഓങ്കാരികളുടേയോ ഗച്ഛൻമാരുടേയോ കൂട്ടക്കാരനാണെന്നാണ് അവനെ കണ്ടാൽ തോന്നുക.

വളരെനേരം പരിശോധിച്ചതിനുശേഷമാണ് യുവാവായ കല്ല്യാണഉറുമ്പിന് തന്റെ നിറംമാറ്റത്തെക്കുറിച്ച് ബോദ്ധ്യംവന്നത്. തുടർന്ന് അവൻ അരയാലിന്റെ നേർക്ക് നടന്നു. വളരെ പതുക്കെയാണ് കല്ല്യാണ ഉറുമ്പ് അരയാലിലേക്ക് കയറുന്നത്. എതിരെ വന്നുകൊണ്ടിരുന്ന ഗച്ഛൻമാർ അവനെ കണ്ട് സൗഹൃദത്തോടെ തലകുലുക്കി കടന്നുപോയി. അപ്പോഴാണ് യുവാവായ കല്ല്യാണ ഉറുമ്പിന്റെ മനസ്സിൽനിന്ന് പേടി വിട്ടുമാറുന്നത്.

വീണ്ടും മുമ്പോട്ടുനീങ്ങിയ കല്ല്യാണ ഉറുമ്പ് ഒടുവിൽ ഓങ്കാരികളുടെ മാളങ്ങളുടെ അടുത്തെത്തി. അരയാൽ ഇലകൾ കൂട്ടിച്ചേർത്താണ് ഓങ്കാരികൾ മാളമുണ്ടാക്കുന്നതെന്ന് മുമ്പു പറഞ്ഞുവല്ലോ. ഓങ്കാരികളുടെ മാളത്തിലേക്ക് നെഞ്ചുപിടിച്ചലോടെയാണ് യുവാവായ കല്ല്യാണ ഉറുമ്പ് കയറുന്നത്. തികച്ചും സുഖസമൃദ്ധമായ ചുറ്റുപാടുകളാണ് ഓങ്കാരികളുടേത്. ഇമ്മമരത്തിന്റെ നീരിനെ ഉരുളകളാക്കി സൂക്ഷിച്ചിരിക്കുന്നു. അതുപോലെ ഉഡ്ഡുപശുവിന്റെ പാലും ഉരുളകളാക്കിയിരിക്കുന്നു. ഓങ്കാരികൾ ആവശ്യം അനുസരിച്ച് അവയെ തിന്നുകൊണ്ടിരിക്കുകയാണ്.

തീറ്റസാധനങ്ങളെ കണ്ടപ്പോൾ യുവാവായ കല്ല്യാണഉറുമ്പിനെ വിശപ്പ് ആക്രമിച്ചു. മാസങ്ങളായി അവൻ പേരിനു മാത്രമാണ് തിന്നുകൊ

ണ്ടിരുന്നത്. യഥേഷ്ടം തിന്നു കഴിഞ്ഞപ്പോൾ യുവാവായ കല്ല്യാണ ഉറുമ്പിന് വല്ലാത്ത ക്ഷീണം അനുഭവപ്പെട്ടു. എങ്കിലും കല്ല്യാണ ഉറുമ്പ് ക്ഷീണത്തെ വകവെയ്ക്കാതെ ആൽമരത്തിലെ ഓങ്കാരികളുടെ മാളങ്ങളെ എല്ലാം പരിശോധിക്കാൻ തയ്യാറായി. ഒരു മാളത്തിൽ മുഴുക്കെ ഇമ്മമരത്തിന്റെ നീരുകൊണ്ടുണ്ടാക്കിയ ഉരുളകളാണ്. മറ്റൊന്നിൽ ഉഡ്ഡുപശുവിന്റെ പാലുകൊണ്ടുണ്ടാക്കിയ ഉരുളകളെയാണ് കല്ല്യാണഉറുമ്പ് കണ്ടത്. ദേശക്കാരായ ഉറുമ്പുകൾ വിശന്ന് വലയുമ്പോൾ ഇവിടെ സുഭിക്ഷതയാണ്. എന്നാൽ ഓങ്കാരികളും ഗച്ഛൻമാരും അദ്ധ്വാനിക്കാതെയാണ് സുഭിക്ഷമായി ജീവിക്കുന്നത്.

അരയാലിലെ ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും ജീവിതത്തെ യുവാവായ കല്ല്യാണ ഉറുമ്പ് പരിശോധിച്ചു. പെണ്ണുറുമ്പുകൾക്കും കുട്ടികൾക്കും വെവ്വേറെ മാളങ്ങളാണ്. എല്ലാവരും സുഭിക്ഷതയുടെ നടുവിലാണ് ജീവിക്കുന്നത്.

അരയാലിന്റെ ഏറ്റവും ഉയർന്ന കൊമ്പിലാണ് ഓങ്കാരികാരണവരുടെ മാളം. പതിഞ്ഞ കാലൊച്ചയോടെ യുവാവായ കല്ല്യാണ ഉറുമ്പ് മാളത്തിലേക്കു കടന്നു. പച്ചിലകളുടെ തണുപ്പിൽ കണ്ണടച്ചു കിടക്കുകയാണ് ഓങ്കാരികാരണവർ. അടുത്തുതന്നെ രണ്ട് ഓങ്കാരിയുവാക്കൾ കാവൽനിൽക്കുന്നുമുണ്ട്.

യുവാവായ കല്ല്യാണ ഉറുമ്പ് ഓങ്കാരിയുവാവിനോടു ചോദിച്ചു.

"അദ്ദേഹം ഉറങ്ങുകയാണോ?"

കല്ല്യാണഉറുമ്പിന്റെ ചോദ്യംകേട്ട് ദേഷ്യത്തോടെ ഓങ്കാരിയുവാവ് പറഞ്ഞു:

"ഓങ്കാരികാരണവർ ഉറങ്ങാറില്ല. അദ്ദേഹം ദൈവത്തിന്റെ വാക്കുകളെ കേൾക്കുകയാണ്."

പെട്ടെന്ന് ഓങ്കാരി യുവാവ് ചോദിച്ചു:

"നിങ്ങൾ ആരാണ്? എവിടെനിന്നു വരുന്നു."

ഓങ്കാരിയുവാവിന്റെ ചോദ്യത്തെ ശാന്തമായാണ് കല്ല്യാണഉറുമ്പ് നേരിടുന്നത്.

ഒരു നിമിഷത്തെ ആലോചനയ്ക്കുശേഷം യുവാവായ കല്ല്യാണ ഉറുമ്പ് പറഞ്ഞു:

"ഞാൻ കാലപുരത്തിലെ ഓങ്കാരിയാണ്. ആത്മപുരത്തിലെ ഓങ്കാരികളുടെ മഹത്വത്തെക്കുറിച്ചു കേട്ടപ്പോൾ ഇവിടേയ്ക്കു വന്നതാണ്. ഇനി ഇവിടെ സ്ഥിരമായി താമസിക്കാനാണ് ഞാനുദ്ദേശിക്കുന്നത്."

അതുകേട്ടപ്പോൾ ഓങ്കാരികൾ അമിതമായ സന്തോഷത്തോടെയാണ് യുവാവായ കല്ല്യാണ ഉറുമ്പിനെ സ്വീകരിക്കുന്നത്. അവർ ആത്മപുരത്തിലെ ഓങ്കാരികളുടെ രീതികളെക്കുറിച്ച് പ്രത്യേകം പറഞ്ഞു. ഓങ്കാരികളെ മുഴു

വൻ കാരണവരുടെ മക്കളായാണ് കണക്കാക്കുന്നത്. പ്രായത്തിൽ മൂത്ത രണ്ടുപേർ എപ്പോഴും ഓങ്കാരികാരണവരുടെ കൂടെയുണ്ടാകും. അവരിൽ മൂത്ത ഉറുമ്പാണ് അടുത്ത ഓങ്കാരികാരണവർ.

ഓങ്കാരികൾക്ക് എടുത്തുപറയത്തക്ക പണിയൊന്നുമില്ല. പ്രഭാതത്തിലും സന്ധ്യയിലും അവർ ധ്യാനിച്ചിരിക്കും. യുവാക്കളുടെ പ്രധാന പണി ഇലകളെ കൂട്ടിച്ചേർത്ത് മാളങ്ങൾ ഉണ്ടാക്കലാണ്. ഇലകളുടെ വക്കുകളിൽ വായിൽ നിന്നൂറുന്ന ദ്രാവകത്തെ ഓങ്കാരിയുവാക്കൾ അവിടവിടെ തേയ്ക്കുന്നു. പിന്നീട് അവരെല്ലാം ചേർന്ന് ഇലയെ ചുരുട്ടുന്നു. ദ്രാവകം ഇണങ്ങുന്നതോടെ പുതിയൊരു മാളം തയ്യാറാകുന്നു. ഇലഞ്ഞെട്ടിലും അവർ ദ്രാവകം തേയ്ക്കാറുണ്ട്. ഉണങ്ങിയ ഇലകൾ വീഴാതിരിക്കാനാണ് അങ്ങനെ ചെയ്യുന്നത്.

ഒരാഴ്ചകൊണ്ട് ആലിലയെ മാളമാക്കാനുള്ള വിദ്യ യുവാവായ കല്ല്യാണഉറുമ്പ് പഠിച്ചു. ഒഴിവുസമയങ്ങളിൽ അപ്പോഴും ഓങ്കാരികാരണവരുടെ മാളത്തിന്റെ ചുറ്റിലും കല്ല്യാണഉറുമ്പ് നടന്നു. ഓങ്കാരികാരണവരുടെ ദിവ്യത്വത്തിന്റെ രഹസ്യത്തെയാണ് കല്ല്യാണഉറുമ്പ് അന്വേഷിച്ചുകൊണ്ടിരുന്നത്.

ഓങ്കാരികാരണവരുടെ മുമ്പിലേക്ക് സ്വന്തം വർഗ്ഗത്തിൽപ്പെട്ട ആർക്കും എപ്പോഴും കടന്നുചെല്ലാം. അലോസരത ഉണ്ടാക്കരുതെന്നുമാത്രം. യുവാവായ കല്യാണ ഉറുമ്പ് കടന്നുചെല്ലുമ്പോഴെല്ലാം ഓങ്കാരികാരണവർ ധ്യാനത്തിലായിരിക്കും. ഉണർന്നിരിക്കുമ്പോഴാണെങ്കിലും കല്ല്യാണ ഉറുമ്പ് നിശ്ശബ്ദനായിരിക്കും.

ഒരിക്കൽ യുവാവായ കല്ല്യാണ ഉറുമ്പിനോട് ഓങ്കാരികാരണവർ ചോദിച്ചു:

"നിന്റെ ഇവിടേയ്ക്കുള്ള വരവിന്റെ ലക്ഷ്യമെന്താണ്? നിനക്ക് എന്താണു വേണ്ടത്?"

താൻ ദൈവത്തെ അന്വേഷിക്കുകയാണെന്നും ഓങ്കാരികാരണവരുടെ ശിഷ്യനാകാൻ വന്നതാണെന്നും യുവാവായ കല്ല്യാണ ഉറുമ്പ് മറുപടി പറയുന്നു.

ക്ഷുഭിതനായ ഓങ്കാരികാരണവർ പറഞ്ഞു:

"നിനക്ക് ഓങ്കാരികളുടെ ധർമ്മത്തെക്കുറിച്ച് അറിയില്ലേ? ഓങ്കാരികൾ എല്ലാവരും എന്റെ മക്കളാണെന്ന് പറയപ്പെടുന്നു. ഓങ്കാരികളുടെ കൂട്ടത്തിൽ എനിക്ക് സ്വന്തം മക്കളുണ്ട്. അതിൽ മൂത്തവനാണ് എന്റെ പിൻഗാമി. അവനു മാത്രമാണ് ഞാനെന്റെ ദിവ്യശക്തി നൽകുക."

ഒരിടവേളയ്ക്കു ശേഷം ഓങ്കാരികാരണവർ തുടർന്നു പറഞ്ഞു:

"നീ ഒരു ഓങ്കാരിയായതുകൊണ്ട് നാം ക്ഷമിച്ചിരിക്കുന്നു. ഇനി എന്റെ മുമ്പിൽ നിന്നെ കണ്ടുപോകരുത്."

ഓങ്കാരികാരണവരുടെ ആജ്ഞയെ ഭീതിയോടെയാണ് യുവാവായ കല്ല്യാണ ഉറുമ്പ് കേട്ടത്. ജീവൻ തിരിച്ചുകിട്ടിയ ആശ്വാസത്തോടെ കല്ല്യാണ ഉറുമ്പ് മാളത്തിൽ നിന്ന് പുറത്തേയ്ക്കിറങ്ങി.

അരയാലിൽനിന്ന് താഴേയ്ക്കിറങ്ങിയ യുവാവായ കല്ല്യാണ ഉറുമ്പ് അലസമായി ആത്മപുരം പുഴയോരത്തു കൂടെ നടന്നു. എതിരെവന്ന ദേശക്കാരായ ഉറുമ്പുകളെല്ലാം അവനെ കണ്ട് ഭവ്യതയോടെ വഴി ഒതുങ്ങിനിന്നു. വിഭജനത്തിന്റെ ക്രൂരതയെ അപ്പോഴാണ് കല്ല്യാണ ഉറുമ്പ് ആഴത്തിൽ തിരിച്ചറിയുന്നത്. വിശപ്പുകൊണ്ടു തളർന്ന കല്ല്യാണ ഉറുമ്പ് അടുത്തുകണ്ട കുനിയനുറുമ്പുകളുടെ മാളത്തിലേക്ക് കയറിച്ചെന്നു. അവന്റെ ആവശ്യം അറിഞ്ഞ് സമൃദ്ധമായാണ് അവർ സൽക്കരിക്കുന്നത്.

ഇക്കാലത്താണ് യുവാവായ കല്ല്യാണ ഉറുമ്പ് ഒരു അപകടത്തിൽപ്പെടുന്നത്. വൻമരത്തെ ചുറ്റിനടക്കാൻ മടിച്ച കല്ല്യാണ ഉറുമ്പ് ചെറിയൊരു ചെടിയിൽ കയറി കുണ്ടിൽ കെട്ടിക്കിടക്കുന്ന വെള്ളത്തിന് അപ്പുറത്തെത്താൻ ശ്രമിച്ചതാണ്. ശക്തമായ കാറ്റടിച്ചപ്പോൾ കല്ല്യാണ ഉറുമ്പിന്റെ നിയന്ത്രണം തെറ്റി. കാലുകൾ പതറിയതോടെ യുവാവായ കല്ല്യാണ ഉറുമ്പ് വെള്ളത്തിൽ വീണു. പിന്നീട് കല്ല്യാണ ഉറുമ്പ് വളരെയധികം പ്രയാസപ്പെട്ടാണ് കരയിൽ എത്തുന്നത്. കരയിൽ എത്തിയ കല്ല്യാണ ഉറുമ്പ് തന്റെ ശരീരത്തിന്റെ നിറംമാറ്റത്തെ കണ്ട് അമ്പരന്നു. ഇപ്പോൾ കല്ല്യാണ ഉറുമ്പ് കറുത്ത നിറത്തിലേയ്ക്ക് മടങ്ങിയെത്തിയിരിക്കുന്നു. അതോടെ പാരമ്പര്യത്തിന്റെ അധമബോധത്തിലേയ്ക്ക് യുവാവായ കല്ല്യാണഉറുമ്പ് മടങ്ങിയെത്തി. പിന്നീട് അവൻ മറ്റ് കല്ല്യാണഉറുമ്പുകളുടെ ഭാഗമായി.

ഇപ്പോൾ യുവാവായ കല്ല്യാണ ഉറുമ്പ് തന്റെ കൂട്ടുകാരെപ്പോലെ നിരന്തരം അദ്ധ്വാനിക്കുകയാണ്. എന്നാൽ വയറുനിറച്ച് തിന്നാനുള്ള വക അവർക്കൊരിക്കലും ലഭിക്കുന്നില്ല. വിശന്നുവലഞ്ഞ് പണിയെടുക്കുമ്പോഴും യുവാവായ കല്ല്യാണഉറുമ്പിന്റെ മനസ്സിൽ ഉത്തരം കിട്ടാത്ത അനേകം ചോദ്യങ്ങൾ നിലനിന്നു.

ഓങ്കാരികളെപ്പോലെ ആലിലകളെ കൂട്ടിച്ചേർത്ത് മാളമുണ്ടാക്കാൻ യുവാവായ കല്ല്യാണഉറുമ്പ് ആഗ്രഹിച്ചു. ഓങ്കാരികളും ഗച്ഛൻമാരുമില്ലാത്ത മരത്തിനുവേണ്ടി കല്ല്യാണ ഉറുമ്പ് അന്വേഷിച്ചു നടന്നു. നിരാശ മാത്രമാണ് അവന് പ്രതിഫലമായി ലഭിച്ചത്. ആഗ്രഹങ്ങളുടെ അവസാനം പുതിയൊരു പരീക്ഷണം നടത്താൻ കല്ല്യാണ ഉറുമ്പ് തയ്യാറായി. ഉങ്ങിന്റെ ഇലകളെ കല്ല്യാണ ഉറുമ്പ് ശ്രമപ്പെട്ട് കൂട്ടിച്ചേർത്തു. എന്നാൽ അവ പെട്ടെന്നുത്തന്നെ വിടർന്നു. പിന്നീട് യുവാവായ കല്ല്യാണ ഉറുമ്പ് തേക്കിനെയാണ് സമീപിക്കുന്നത്. തേക്കിന്റെ വിസ്താരമുള്ള ഇലയെ കൂട്ടിച്ചേർക്കാൻ കല്ല്യാണ ഉറുമ്പിനു കഴിഞ്ഞില്ല. പിന്നീടവൻ പ്ലാവിലയിലാണ് തന്റെ പരിശ്രമം തുടരുന്നത്. ഇത്തവണ കല്ല്യാണ ഉറുമ്പിന് ഇലയെ ഒട്ടിച്ച് മാളമുണ്ടാക്കാൻ കഴിഞ്ഞു. പിന്നീട് യുവാവായ കല്ല്യാണ ഉറുമ്പ് ദൈവത്തിന്റെ അനുഗ്രഹം

നേടാൻ തയ്യാറായി. എന്നാൽ യുവാവായ കല്ല്യാണ ഉറുമ്പിന് ധ്യാനവുമായി മുമ്പോട്ടുപോകാനായില്ല.

യുവാവായ കല്ല്യാണ ഉറുമ്പിന്റെ ധ്യാനത്തിന് എന്തു സംഭവിച്ചു വെന്ന് ഇനി നമുക്ക് പരിശോധിക്കാം.

പ്ലാവിൻ ചുവട്ടിൽ കൂടെ ഇമ്മമരത്തിന്റെ ഉരുളകളുമായി നടന്ന പൊള്ളക്കാലി ഉറുമ്പുകളാണ് യുവാവായ കല്ല്യാണ ഉറുമ്പിന്റെ ധ്യാനത്തെ ക്കുറിച്ച് ആദ്യമായി അറിയുന്നത്. യുവാവായ പൊള്ളക്കാല്ി ഉറുമ്പ് പ്ലാവി ലേക്ക് വലിഞ്ഞുകയറി. പ്ലാവില കൂട്ടിച്ചേർത്തുണ്ടാക്കിയ മാളത്തിൽ ധ്യാനി ച്ചുകിടക്കുന്ന കല്ല്യാണ ഉറുമ്പിനെ കണ്ട് അവൻ അമ്പരപ്പോടെ താഴേയ്ക്ക് ഇറങ്ങി. താൻ കണ്ട കാഴ്ചകളെക്കുറിച്ച് യുവാവായ പൊള്ളക്കാലിയുറുമ്പ് കാരണവരോട് പറയുന്നു. പൊള്ളക്കാലി ഉറുമ്പുകളുടെ കാരണവരാണ് യുവാവായ കല്ല്യാണ ഉറുമ്പിന്റെ ധ്യാനത്തെക്കുറിച്ച് ഗച്ഛനേതാവിനോട് പറ യുന്നത്. തുടർന്ന് ഗച്ഛനേതാവ് ഓങ്കാരി കാരണവരെക്കണ്ട് വിവരം അറിയി ക്കുന്നു.

വിവരം അറിഞ്ഞ് ക്ഷുഭിതനായ ഓങ്കാരികാരണവർ പറഞ്ഞു:

"ജന്മത്തിന്റെയും നിറത്തിന്റെയും മഹത്വത്തിലാണ് നമ്മൾ ഓങ്കാ രികളായത്. ദൈവത്തെ അറിയാനും അദ്ദേഹത്തിന്റെ വാക്കുകൾ കേൾക്കാ നുമുള്ള അവകാശം നമുക്കു മാത്രമാണ്. ദൈവത്തെ അറിയാൻ ദേശക്കാ രായ ഉറുമ്പുകൾക്ക് അവകാശമില്ല. ദേശക്കാരായ ഉറുമ്പുകൾ എന്തുചെയ്യ ണമെന്നും എങ്ങനെ ജീവിക്കണമെന്നും നമ്മുടെ പൂർവ്വികർ നിശ്ചയിച്ചിട്ടു ണ്ട്. അവരെ അനുസരിക്കുകയാണ് നമ്മുടെ ഉത്തരവാദിത്തം. ധ്യാനിക്കുക ഓങ്കാരികൾക്ക് വിധിക്കപ്പെട്ട കർമ്മമാണ്."

ചുറ്റുപാടും നിന്നിരുന്ന ഓങ്കാരികളേയും ഗച്ഛൻമാരേയും നിരീക്ഷി ച്ചതിനുശേഷം ഓങ്കാരികാരണവർ തുടർന്നു:

"സ്വന്തം ധർമ്മത്തെ ഉപേക്ഷിച്ച് പരധർമ്മം ചെയ്യുന്ന കല്ല്യാണ ഉറു മ്പിനെ ഉടനടി ശിക്ഷിക്കണം. ശിക്ഷയെന്താണെന്ന് ഗച്ഛൻമാർക്ക് അറിയാമ ല്ലോ."

ഓങ്കാരികളും ഗച്ഛൻമാരും ശിക്ഷ നടപ്പിലാക്കാൻ ആവേശ ത്തോടെയാണ് പ്ലാവിൻചുവട്ടിൽ എത്തുന്നത്. ദേശക്കാരായ ഉറുമ്പുകളും അവരെ പിന്തുടർന്നിരുന്നു. ദേശക്കാരായ ഉറുമ്പുകൾ വിഭജനക്രമത്തിന്റെ അതിരുകളെ പാലിച്ച് ഇടവിട്ടാണ് നടക്കുന്നത്.

ഓങ്കാരികാരണവർ ആജ്ഞാപിച്ചപ്പോൾ ഗച്ഛൻമാർ പ്ലാവിലേക്ക് ഇരച്ചുകയറി. അവർ കുറ്റവാളിയായ കല്ല്യാണ ഉറുമ്പിനെ വലിച്ചിഴച്ച് താഴെ എത്തിച്ചു.

ധിക്കാരിയായ യുവാവായ കല്ല്യാണ ഉറുമ്പിനോട് ഓങ്കാരികാരണ വർ പറഞ്ഞു:

"ഓരോരുത്തരുടേയും ധർമ്മം എന്താണെന്ന് നിനക്ക് അറിയാമല്ലോ. ഇപ്പോൾ നീ പരധർമ്മമാണ് ചെയ്തിരിക്കുന്ന്. ധ്യാനിക്കാനും ദൈവത്തെ അറിയാനും നിനക്ക് അവകാശമില്ല. സമ്പ്രദായങ്ങളെ ധിക്കരിച്ച നീ ശിക്ഷിക്കപ്പെടേണ്ടവനാണ്."

സ്വന്തം മരണത്തെ മുമ്പിൽ കണ്ട യുവാവായ കല്ല്യാണ ഉറുമ്പ് ധീരതയോടെ പറഞ്ഞു:

"ഞാൻ ഇതുവരെ ഉറങ്ങുകയായിരുന്നു. ആർക്കും ദിവസങ്ങളോളം ധ്യാനിച്ചിരിക്കാനാവില്ലെന്ന് എനിക്കു മനസ്സിലായി. സത്യത്തെ കണ്ടെത്താനാണ് ഞാനിതുവരെ ശ്രമിച്ചത്. നിങ്ങൾ പറയുന്നതെല്ലാം അസത്യമാണെന്ന് എനിക്ക് തിരിച്ചറിയാൻ കഴിഞ്ഞു. സത്യം മറ്റൊരു ലോകത്തിലല്ല സ്ഥിതി ചെയ്യുന്നത്. സത്യം നമ്മുടെ ചുറ്റുപാടുകളിൽ സംഭവിക്കുന്നതു തന്നെയാണ്. നിങ്ങൾ ഉണ്ടാക്കിയ വിഭജനങ്ങളും തൊഴിലുകളുമാണ് സത്യം. അദ്ധ്വാനിക്കാതെ സുഖമായി നിങ്ങൾ ജീവിക്കുന്നു എന്നതുതന്നെയാണ് നമ്മുടെ ലോകത്തിലെ ഏറ്റവും വലിയ സത്യം."

തുടർന്ന് ദേശക്കാരായ ഉറുമ്പുകളെ നോക്കി യുവാവായ കല്ല്യാണ ഉറുമ്പു പറഞ്ഞു: "ഓങ്കാരികളും ഗച്ഛൻമാരും നമ്മളെ കാലാകാലങ്ങളായി വഞ്ചിക്കുകയായിരുന്നു. അരയാലിന്റെ മുകളിൽ ആകാശമാണുള്ളത്. അതിന്റെ മുകളിൽ എന്താണുള്ളതെന്ന് ഉറുമ്പുകൾക്ക് പറയാനാവില്ല. അന്യനാട്ടിൽ നിന്നുവന്ന ഓങ്കാരികളും ഗച്ഛൻമാരും നമ്മെ അടിമകളാക്കി. നമ്മുടെ പരിസരബോധത്തേയും ഇല്ലാതാക്കി. യാഥാർത്ഥ്യത്തെ തിരിച്ചറിയുകയാണു വേണ്ടത്. ആരും ആരുടേയും അടിമയാകരുത്. ആരും ഉടമയുമാകരുത്. ആയുധമാണ് ശക്തി. ആയുധങ്ങളില്ലാത്തതുകൊണ്ടാണ് നമ്മൾ അടിമകളായത്. പുതിയ പുതിയ ആയുധങ്ങളെ നിങ്ങൾ കണ്ടെത്തണം. അപ്പോഴാണ് അടിമകൾക്ക് അടിമത്തത്തിൽനിന്ന് മോചനം നേടാനാകുക."

യുവാവായ കല്ല്യാണ ഉറുമ്പിനെ വീണ്ടും സംസാരിക്കാൻ ഓങ്കാരികാരണവർ അനുവദിച്ചില്ല. ഓങ്കാരികാരണവർ നിർദ്ദേശിച്ചപ്പോൾ ഗച്ഛൻമാർ ഒന്നിച്ച് കല്ല്യാണ ഉറുമ്പിനെ ആക്രമിച്ചു. അവർ അവന്റെ ശരീരത്തെ അനേകം തുണ്ടുകളാക്കി പുഴയിലേക്ക് എറിഞ്ഞു.

ദേശക്കാരായ ഉറുമ്പുകൾ ഒന്നാകെ നിലമറന്നു കരഞ്ഞു. വിഭജനത്തിന്റെ അതിരുകളെ പാലിച്ചുനിന്ന അവർ കരയുമ്പോഴും സമ്പ്രദായങ്ങളെ തെറ്റിക്കാതിരിക്കാൻ പ്രത്യേകം ശ്രദ്ധിച്ചു.

ഇനി നമ്മൾ ആത്മപുരത്തിലെ ഉറുമ്പുകളിൽ സംഭവിച്ച പരിവർത്തനത്തെയാണ് പരിശോധിക്കുന്നത്.

കലിമകൾ നാണയവ്യവസ്ഥ ആരംഭിച്ചതോടെ അതിന്റെ ഗുണം അനുഭവിച്ചത് പൊള്ളക്കാലി ഉറുമ്പുകളായിരുന്നു. ഭക്ഷണസാധനങ്ങളെക്കൊണ്ടു നടന്ന പൊള്ളക്കാലി ഉറുമ്പുകൾക്ക് ഇമ്മമരത്തിന്റെ നീരുരുളകളേയും ഉഡ്ഡുപശുവിന്റെ പാലുരുളകളേയും കണക്കാക്കി നാണയങ്ങൾ

ലഭിച്ചു. വരൾച്ചയുള്ള നാടുകളിലേക്ക് പൊള്ളക്കാലി ഉറുമ്പുകളാണ് ഭക്ഷണസാധനങ്ങൾ എത്തിച്ചിരുന്നത്. അപ്പോൾ ഭരണാധികാരികളായ കലിമകൾ പൊള്ളക്കാലി ഉറുമ്പുകൾക്ക് കൃത്യമായ നാണയങ്ങൾ നൽകി. അതോടെ പൊള്ളക്കാലി ഉറുമ്പുകൾ ആത്മപുരത്തിലെ സമ്പന്നരായി ത്തീർന്നു.

നാണയവ്യവസ്ഥ ഏർപ്പെടുത്തിയെങ്കിലും കലിമകൾ ആത്മപുരത്തിലെ പാരമ്പര്യ സാമൂഹ്യജീവിതത്തിനും സാമ്പത്തികഘടനയ്ക്കും കാര്യമായ മാറ്റങ്ങൾ ഉണ്ടാക്കുന്നില്ല. അധികാരികൾ മാറിയെങ്കിലും ഓങ്കാരികളും ഗച്ഛൻമാരും ഇപ്പോഴും സുഖസമൃദ്ധിയോടെയാണ് ജീവിക്കുന്നത്. അനേകം നൂറ്റാണ്ടുകളായി ഇമ്മമരത്തിന്റേയും ഉഡ്ഡുപശുക്കളുടേയും ഉടമകളാണ് ഓങ്കാരികളും ഗച്ഛൻമാരും. ദേശക്കാരായ ഉറുമ്പുകൾ അവർക്കു വേണ്ടി യാതൊരു പ്രതിഫലവുമില്ലാതെ കഠിനാദ്ധ്വാനം ചെയ്തു. അതുപോലെ ദേശക്കാരുടെ ഉല്പാദനരീതികളിലും എടുത്തുപറയത്തക്ക യാതൊരു മാറ്റവും സംഭവിച്ചിട്ടില്ല. പണിയായുധങ്ങൾ എല്ലാംതന്നെ അനേകം നൂറ്റാണ്ടുകളായി ക്രമനിയമങ്ങൾ തെറ്റിക്കാതെ ഒരേ തരത്തിൽ ഉണ്ടാക്കുന്നവയാണ്.

ആത്മപുരത്തിൽ എത്തി സാമ്രാജ്യം സ്ഥാപിച്ച കലിമകളെയണ് ഇനി നമ്മൾ പരിശോധിക്കുന്നത്.

ആത്മപുരം മുതൽ മോക്ഷപുരം വരെയാണ് കലിമകളുടെ സാമ്രാജ്യം നീണ്ടുപരന്നു കിടന്നിരുന്നത്. കലിമനേതാവ് ആത്മപുരത്തിലാണ് താമസിക്കുന്നത്. ദേശക്കാരായ ഉറുമ്പുകളെ കീഴടക്കുന്നതിനും അധികാരം നിലനിർത്തുന്നതിനും കലിമനേതാവിന് പല തന്ത്രങ്ങളും പ്രയോഗിക്കേണ്ടി വന്നു. ആദ്യകാലങ്ങളിൽ കലിമ നേതാവിന്റെ ആജ്ഞകളെ മറ്റ് കലിമകൾ നേരിട്ടാണ് നടപ്പിലാക്കിയിരുന്നത്. സാമ്രാജ്യം വിശാലമായതോടെ ബന്ധുക്കളെ ചെറുരാജ്യങ്ങളുടെ സംരക്ഷകരായി കലിമനേതാവ് നിയമിച്ചു. മാസത്തിൽ ഒരിക്കൽ ചെറുരാജ്യങ്ങളിലെ സംരക്ഷകരും ദേശക്കാരായ സാമന്തൻമാരും ആത്മപുരത്തിൽ എത്തിയിരുന്നു. അവർ കലിമനേതാവിന്റെ ആജ്ഞകളെ സ്വീകരിച്ച് അവയെ നടപ്പിലാക്കിവന്നു. സാമന്തൻമാർ ദേശക്കാരായ ഗച്ഛൻമാരാണ്. കലിമ ആക്രമിക്കാൻ ചെന്നപ്പോൾ ജീവഭയത്തോടെ അവർ കീഴടങ്ങി. രക്തചൊരിച്ചിൽ ഒഴിവാക്കാൻ വേണ്ടി കലിമ നേതാവ് അവരെ സാമന്തഭരണാധികാരികളാക്കുകയാണ് ചെയ്തത്. അവർ മുറമുടങ്ങാതെ വർഷന്തോറും കപ്പം നൽകി കലിമനേതാവിന്റെ വിശ്വാസ്യത നേടിയെടുത്തു.

സാമ്രാജ്യത്തിന്റെ കലിമനേതാവ് ദേശക്കാരായ ഉറുമ്പുകളുടെ സാമൂഹ്യഘടനയിലും സാമ്പ്രദായികരീതികളിലും യാതൊരു ഇടപെടലുകളും നടത്തുന്നില്ല. കലിമ നേതാവിന്റെ ന്യായവിധികൾ സാമ്രാജ്യത്തിലെ മുഴുവൻ കലിമകൾക്കും ബാധകമാണ്. ദേശക്കാരായ ഉറുമ്പുകളുടെ നേർക്കുള്ള ശിക്ഷാവിധികൾ ഓങ്കാരികളും ഗച്ഛൻമാരുമാണ് നടപ്പിലാക്കി

യിരുന്നത്. അതിനവർ വിഭജനക്രമങ്ങളുടെ ധർമ്മനീതികളെയാണ് ആശ്രയിച്ചിരുന്നത്.

യൗവ്വനത്തിലാണ് കലിമനേതാവ് പടയൊരുക്കം നടത്തി ആത്മപുരത്തിനെ കീഴടക്കുന്നത്. പിന്നീട് കലിമനേതാവ് മോക്ഷപുരം വരെയുള്ള സാമ്രാജ്യം സ്ഥാപിച്ചു. പ്രായാധിക്യം ബാധിച്ചതോടെ കലിമനേതാവ് മൂത്ത മകനെ ഭരണാധികാരിയാക്കി. കലിമനേതാവിന്റെ മറ്റു മക്കൾ ചെറുരാജ്യങ്ങളിലെ ഭരണാധികാരികളായി.

ഭരണാധികാരിയായ കലിമനേതാവിന്റെ മൂത്തമകൻ പെട്ടെന്നാണ് മരിക്കുന്നത്. മരണാനന്തരം അവന്റെ മൂത്തമകൻ ഭരണാധികാരിയായി. ഇത്തരമൊരു ഭരണക്രമം ഓങ്കാരികളിൽനിന്നും ഗച്ഛൻമാരിൽനിന്നുമാണ് കലിമനേതാവ് കണ്ടെടുക്കുന്നത്.

സാമൂഹ്യവിഭജനങ്ങൾ ഇല്ലാതെ ജീവിച്ച കലിമകൾ കണ്ടെത്തലിനേയും സർഗ്ഗാത്മകതയേയുമാണ് ആദരിച്ചത്. യുദ്ധവീരനാണ് എക്കാലത്തും അവരുടെ നേതാവ്. പുത്തൻ ആയുധം കണ്ടെത്തി അധികാരം പിടിച്ചടക്കുന്നവൻ ഭരണാധികാരിയായിത്തീരുന്നു. ഓങ്കാരികളുടെ ദായക്രമത്തെ അനുകരിച്ചതോടെ വാർദ്ധക്യവും ഓജസ്സും നശിച്ച മൂത്തമകൻ സാമ്രാജ്യത്തിന്റെ ഭരണാധികാരിയായിത്തീരുകയാണ്.

കലിപുരത്തിൽ കലിമനേതാവിന്റെ രണ്ടാമത്തെ മകനാണ് നാടു ഭരിച്ചിരുന്നത്. യുദ്ധവീരനായ അവൻ അച്ഛന്റെ ആജ്ഞയനുസരിച്ച് പല നാടുകളും കീഴടക്കി സാമ്രാജ്യത്തിന്റെ അതിരുകളെ വികസിപ്പിച്ചു. അയാളുടെ മകനും പറയത്തക്ക ഭീഷണിയൊന്നും സാമ്രാജ്യത്തിനുനേരെ ഉയർത്തുന്നില്ല. എന്നാൽ മൂന്നാം തലമുറ ഭരിച്ചുതുടങ്ങിയതോടെ കാര്യങ്ങളെല്ലാം അവതാളത്തിലാകുകയാണ്. ആത്മപുരത്തിലെ ഭരണാധികാരിയുടെ ആജ്ഞകളെ പലപ്പോഴും അവൻ അനുസരിക്കുന്നില്ല. ഒടുവിൽ കലിപുരത്തിലെ ഭരണാധികാരി സ്വാതന്ത്ര്യം പ്രഖ്യാപിക്കുന്നു. ആത്മപുരത്തിലെ സമ്രാട്ടിനോട് ഏറ്റുമുട്ടാനും അവർ തയ്യാറായി. സ്വതന്ത്ര ഭരണാധികാരിയായ കലിപുരത്തിലെ കലിമനേതാവ് ചില നാടുകളും പിടിച്ചടക്കുന്നു. തുടർന്ന് അവൻ അവരിൽ നിന്ന് കപ്പവും വാങ്ങിത്തുടങ്ങി.

യുദ്ധവീര്യംകൊണ്ട് നാടുപിടിച്ചടക്കുന്നെങ്കിലും കലിപുരത്തിലെ കലിമ നേതാവ് ഓങ്കാരികളുടെ ഉല്പാദനരീതികളേയും സാമൂഹ്യഘടനയേയുമാണ് പിന്തുടർന്നത്. അതുകൊണ്ട് അവർ പഴഞ്ചൻ ആയുധങ്ങളുമായാണ് നാടു പിടിച്ചടക്കാൻ തയ്യാറാകുന്നത്. യുദ്ധവീരൻമാരായ കലിപുരത്തിലെ കലിമകളെ തോല്പിക്കാൻ ആർക്കും കഴിഞ്ഞില്ല. അതിനു കാരണം അവരുടെ യുദ്ധതന്ത്രങ്ങളും പടയാളികളുടെ ചിട്ടയൊപ്പിച്ച നീക്കങ്ങളുമാണ്.

ആത്മപുരത്തിലെ കലിമ നേതാവ് വൻ പടയുമായി കലിപുത്തെ ആക്രമിച്ചു. തികച്ചും വമ്പിച്ച പരാജയമാണ് ആത്മപുരത്തിലെ കലിമകൾ അനുഭവിച്ചത്. ആത്മപുരത്തിലെ കലിമനേതാവല്ല യുദ്ധംചെയ്യുന്നത്. പകരം

മൂത്തമകനും മറ്റുമാണ്. കലിമനേതാവ് പ്രായാധിക്യംകൊണ്ട് ക്ഷീണിതനാണ്. മൂത്തമകനും വാർദ്ധക്യം ബാധിച്ചു തുടങ്ങിയിരുന്നു. കൂടാതെ ആത്മപുരത്തിലെ സുഖലോലുപമായ ജീവിതം അവരുടെ യുദ്ധവീര്യത്തെ നഷ്ടപ്പെടുത്തിയിരുന്നു.

ഇക്കാലത്താണ് കാലപുത്തിൽ പോയി വന്ന പൊള്ളക്കാലി ഉറുമ്പുകൾ അസാധാരണമായ ദ്രാവക ഉരുളകളെ ആത്മപുരത്തിലെ കലിമനേതാവിന്റെ മുമ്പിൽ കാഴ്ചവെയ്ക്കുന്നത്. ദ്രാവകത്തെ കലിമനേതാവും സംഘത്തിലെ പ്രധാനികളും കുടിക്കുന്നു. പിന്നീട് അവരെല്ലാം ലഹരിയുടെ മതിമയക്കത്തിലേക്കു വീണു. ലഹരിയുടെ മതിമയക്കത്തിൽ അകപ്പെട്ട കലിമകൾ പൊള്ളക്കാലികളോട് അപൂർവ്വദ്രാവകത്തിന്റെ ഉരുളകളെ വീണ്ടും ആവശ്യപ്പെട്ടുകൊണ്ടിരുന്നു. പടിഞ്ഞാറുള്ള ഉറുമ്പുകളാണ് ലഹരിപിടിപ്പിക്കുന്ന അപൂർവ്വദ്രാവകത്തെ കണ്ടെത്തുന്നത്. അവരതിനെ ഉരുളകളാക്കി പല നാടുകളിലും വിതരണം ചെയ്തു.

ലഹരി ഉരുളകൾ അപൂർവ്വമായതുകൊണ്ട് കലിമനേതാവ് അത് കലിമകൾക്കു മാത്രം അവകാശപ്പെട്ടതാണെന്ന് പ്രഖ്യാപിച്ചു. കൈമാറ്റക്കാരായ പൊള്ളക്കാലി ഉറുമ്പുകൾക്ക് ധാരാളം നാണയങ്ങളും കലിമകൾ നൽകി. കലിമനേതാവിന്റെ വിലക്കുണ്ടെങ്കിലും പൊള്ളക്കാലികൾ ഓങ്കാരികൾക്കും ഗച്ഛൻമാർക്കും ലഹരി ഉരുളകളെ വിറ്റ് ധാരാളം പണമുണ്ടാക്കി.

മൂത്തമകൻ പാരമ്പര്യമായി കലിമ നേതാവായതോടെ അധികാരം കുത്തകാവകാശമായി ഒരേ കുടുംബത്തിൽ തന്നെ നിലനിൽക്കുമെന്ന് എല്ലാ ഉറുമ്പുകളും വിശ്വസിച്ചു.

ഇക്കാലത്താണ് പുത്തൻ ശത്രുവിന്റെ വരവിനെക്കുറിച്ച് ആത്മപുരത്തിലെ കലിമനേതാവ് അറിയുന്നത്. പടിഞ്ഞാറുനിന്ന് പുറപ്പെട്ട ശ്വേതൻമാർ നാടുകൾ കീഴടക്കി മുന്നേറുകയാണ്. വിവരം അറിഞ്ഞ കലിമനേതാവ് പുച്ഛത്തോടെ പറഞ്ഞു;

"അവർ ഭീരുക്കളാണെന്നും ഭക്ഷണത്തിനുപോലും വകയില്ലാത്തവരാണെന്നും നമ്മുടെ മുത്തച്ഛൻ പറഞ്ഞിട്ടുണ്ട്. വെളുത്ത നിറമാണ് അവരുടെ പ്രത്യേകത. വലിയ യുദ്ധവീരൻമാരൊന്നുമല്ല അവർ. അവരുടെ കഴിവുകളെല്ലാം നമ്മുടെ മഹത്തായ ആയുധത്തിന്റെ മുമ്പിൽ ഇല്ലാതാകും. നമ്മുടെ ആയുധം ദൈവം വരദാനമായി നൽകിയതാണ്. അവർ യുദ്ധത്തിന് വരട്ടെ. അവരെ തോല്പിക്കാനുള്ള ആയുധശക്തിയും ഉറുമ്പുകളും നമുക്കുണ്ട്."

അഹന്തയോടേയും ആത്മവിശ്വാസത്തോടേയുമാണ് കലിമനേതാവ് കാര്യങ്ങൾ വിസ്തരിച്ചത്.

ശ്വേതൻമാരുടെ വരവിനെക്കുറിച്ചു കേട്ടപ്പോൾ ഓങ്കാരികാരണവർ അസ്വസ്ഥതയോടെ മാളത്തിൽ നടന്നു. ആത്മപുരത്തിനെ പിടിച്ചടക്കാൻ വരുന്നവർ ചരിത്രത്തിൽ മുഴുക്കെ വിജയികളായി വിലസുന്നു. ഭരണാധി

കാരികളായിത്തീരുന്ന അവർ ക്രമേണ യുദ്ധവീര്യം നഷ്ടപ്പെട്ട് സുഖലോലുപരായി അധഃപതിക്കുന്നു. അവരുടെ മികച്ച ആയുധങ്ങൾ ആത്മപുരത്തിലെ ഉല്പാദന ഉപകരണവ്യവസ്ഥയുടെ ഭാഗമാകുന്നതോടെ പഴഞ്ചനാകുന്നു. നവീനായുധങ്ങളുമായി വരുന്ന ആർക്കും ആത്മപുരത്തുകാരെ കീഴടക്കാനാവുമെന്ന് ഓങ്കാരികാരണവർക്ക് അറിയാം.

അന്നുതന്നെ ഓങ്കാരികാരണവർ ചെറുപ്പക്കാരായ മൂന്ന് ഓങ്കാരി യുറുമ്പുകളെ വിളിച്ച് രഹസ്യമായി സംസാരിച്ചു. നീന്തൽ വിദഗ്ദ്ധരായ അവർ ആത്മപുരം പുഴകടന്ന് വിവരങ്ങൾ ശേഖരിച്ചു. തിരിച്ചെത്തിയ അവർ നൽകിയ വിവരങ്ങൾ ഓങ്കാരികാരണവരെ അസ്വസ്ഥനാക്കി.

ശ്വേതൻമാരുടെ മുന്നേറ്റത്തെ ആർക്കും തടയാനാവുന്നില്ല. പുഴകടക്കാനുള്ള പ്രത്യേക കഴിവാണ് അവർക്കുള്ളത്. അവരുടെ നവീനമായ ആയുധം ശത്രുക്കളെ കൂട്ടത്തോടെ കൊല്ലുകയാണ്.

ഓങ്കാരിയുവാക്കൾ പേടിയോടെയാണ് ഓങ്കാരികാരണവരോട് വിവരങ്ങൾ പറയുന്നത്. കൂടാതെ ശ്വേതൻമാർ ഒരു വിചിത്രമൃഗത്തിന്റെ പുറത്താണ് യാത്രചെയ്യുന്നതെന്നും അവർ പറഞ്ഞു. കലിമ സാമ്രാജ്യത്തിന്റെ അവസാനത്തെ ഓങ്കാരികാരണവർ മനസ്സിൽ കണ്ടു.

പുത്തൻ ഭരണാധികാരികളെ മനസ്സിൽ കണ്ട ഓങ്കാരി കാരണവർ തന്റെ കൂട്ടക്കാരേയും ഗച്ഛൻമാരേയും രഹസ്യമായി വിളിച്ചുചേർത്തു. അവരോട് ഓങ്കാരികാരണവർ പറഞ്ഞു:

"കലിമകൾ ആയുധംകൊണ്ട് നമ്മളെ കീഴടക്കി. എന്നാൽ ബുദ്ധിശക്തികൊണ്ട് നമ്മൾ കലിമകളെ കീഴടക്കുകയായിരുന്നു. കലിമകൾ അധികാരികളായെങ്കിലും നമുക്ക് യാതൊരു നഷ്ടവും സംഭവിച്ചിട്ടില്ല. ഇപ്പോൾ ശ്വേതൻമാർ ആത്മപുരത്തിനെ ആക്രമിക്കാൻ എത്തുന്നു. ആരു ഭരിച്ചാലും നമ്മുടെ ആചാരങ്ങൾക്കും സുഖസമൃദ്ധികൾക്കും യാതൊരു നഷ്ടവും ഉണ്ടാകരുത്. അതിനെ എക്കാലത്തും നിലനിർത്താനുള്ള വഴിയാണ് നമ്മൾ കാണേണ്ടത്. അതിനുവേണ്ട തന്ത്രങ്ങൾ ഇനി നമ്മൾ കണ്ടെത്തണം."

ഓങ്കാരികളും ഗച്ഛൻമാരും തങ്ങളുടെ അവസ്ഥ തുടരാൻവേണ്ടി പലതവണ കൂടിയാലോചനകൾ നടത്തി. ഇതിനിടയ്ക്ക് ശ്വേതൻമാരെക്കുറിച്ചുള്ള എല്ലാ വിവരങ്ങളും അവർ ശേഖരിക്കുന്നു. കലിമകളുടെ ഭരണം അവസാനിപ്പിക്കാൻ ശ്വേതൻമാരെ ആത്മപുരത്തിലേയ്ക്ക് ക്ഷണിക്കാനാണ് അവർ അവസാനം തീരുമാനിച്ചത്.

ശ്വേതൻമാർ കാലപുരത്തിൽ അധികാരം ഉറപ്പിച്ചെന്ന് അറിഞ്ഞപ്പോൾ ഓങ്കാരികാരണവർ ഗച്ഛൻമാരിൽനിന്നും ഓങ്കാരികളിൽനിന്നും രണ്ടുവീതം യുവാക്കളെ തിരഞ്ഞെടുത്തു. ശ്വേതൻമാരെ കണ്ട് അവരെ ആത്മപുരത്തിലേയ്ക്ക് ക്ഷണിക്കുകയാണ് യുവാക്കളുടെ ചുമതല. യുവാക്കളുടെ ക്ഷണത്തെ ശ്വേതനേതാവ് സന്തോഷത്തോടെ സ്വീകരിക്കുന്നു. എന്നാൽ ശ്വേതനേതാവ് മറ്റൊരു ആവശ്യമാണ് അവരുടെ മുമ്പിൽ വെച്ചത്. കലി

മകളെ യുദ്ധത്തിൽ തോല്പിക്കാമെന്ന വിശ്വാസമാണ് ശ്വേതനേതാവി നുള്ളത്. കലിമകളുമായുള്ള യുദ്ധത്തിൽ സംഭവിക്കുന്ന നഷ്ടത്തിന് പരി ഹാരം നൽകാൻ ശ്വേതനേതാവ് ആവശ്യപ്പെട്ടു. വിവരം അറിഞ്ഞ ഓങ്കാരി കാരണവർ ശ്വേതൻമാരുടെ ആവശ്യത്തെ സന്തോഷത്തോടെയാണ് അംഗീ കരിച്ചത്.

രാത്രിയോടെയാണ് ശ്വേതൻമാർ പുഴകടന്ന് ആത്മപുരത്തിൽ എത്തുന്നത്. മുമ്പെല്ലാം പകലാണ് യുദ്ധങ്ങളെല്ലാം നടക്കുന്നത്. വേനലിൽ പുഴ വരളുമ്പോഴാണ് ശത്രുക്കൾ ആത്മപുരത്തിൽ എത്തുക. ശ്വേതൻമാർ നിറഞ്ഞൊഴുകുന്ന പുഴകടന്ന് എത്തുന്നു. പുഴകടക്കാൻ അവർ തുളകളുള്ള ഓടയാണ് ഉപയോഗിച്ചത്. ശ്വേതൻമാരും മൃഗങ്ങളും തുളകളിൽകൂടെ ഓട യ്ക്കുള്ളിൽ എത്തുന്നു. പിന്നീടവർ വെള്ളത്തിന്റെ ഒഴുക്ക് അനുസരിച്ച് ചായ്ഞ്ഞും ചെരിഞ്ഞും അക്കരെ എത്തുന്നു.

രാത്രിയോടെ ആത്മപുരത്തിൽ എത്തിയ ശ്വേതൻമാർ നേരം പുല രുന്നതുവരെ കാത്തിരുന്നു. പിന്നീട് അവർ അരയാലിനെ ലക്ഷ്യംവെച്ച് യുദ്ധ ത്തിനുള്ള തയ്യാറെടുപ്പോടെ നടന്നുതുടങ്ങി. വിവരമറിഞ്ഞ കലിമകൾ ഒന്ന ടങ്കം ശ്വേതൻമാരെ നേരിടാൻ ഒരുങ്ങി. പാരമ്പര്യമായി കൈമാറിക്കിട്ടിയ ആയുധത്തെയാണ് കലിമകൾ ശ്വേതൻമാരുടെ നേർക്ക് പ്രയോഗിക്കുന്നത്. കലിമകളുടെ ആയുധത്തിന്റെ പരിധിയിൽനിന്ന് അകന്നുനിന്ന ശ്വേതൻമാർ ശത്രുക്കളുടെ ആക്രമണത്തെ പുച്ഛത്തോടെയാണ് നേരിട്ടത്. ഒരു മണിക്കൂ റോളം കലിമകൾ ശ്വേതൻമാരെ ആക്രമിച്ചുകൊണ്ടിരുന്നു. അവർക്കാർക്കും നേരിയ പരുക്കുപോലുമുണ്ടായില്ല.

പെട്ടെന്നാണ് യുദ്ധത്തിന്റെ ഗതിമാറുന്നത്. ശ്വേതനേതാവ് ഹിസ്ത മൃഗത്തിന്റെ പുറത്തുകയറി പിൻകാലുകൾ ഉറപ്പിച്ച് നിവർന്നുനിന്നു. അതോടെ ശ്വേതപടയാളികൾ കലിമകളെ ആക്രമിച്ചുതുടങ്ങുന്നു. അവരുടെ ആയുധത്തിൽ നിന്നു പുറപ്പെട്ട ഉണ്ടകൾ കലിമകളുടെ ഇടയ്ക്കു വീണ് പൊട്ടിച്ചിതറി. അതോടെ അസാധാരണമായൊരു ദ്രാവകം വായുവിൽ കലർന്നു. ശ്വാസതടസ്സവും നീറ്റലും അനുഭവിച്ച കലിമകൾ ജീവൻ രക്ഷി ക്കാൻ വേണ്ട വഴിതിരിഞ്ഞു. എന്നാൽ കലിമകൾക്ക് എവിടേയ്ക്കും ഓടി രക്ഷപ്പെടാനായില്ല. വെന്തുരുകുന്ന ശരീരത്തോടെ അവർ യുദ്ധക്കള ത്തിൽത്തന്നെ വീണു. പിന്നീട് അവരെല്ലാം മരണത്തിന് കീഴടങ്ങി.

പടയാളികളുടെ കൂട്ടമരണത്തെ കണ്ട് അമ്പരന്ന കലിമനേതാവ് ജീവ രക്ഷയ്ക്കുവേണ്ടി പിന്തിരിഞ്ഞ് ഓടി. പടയാളികളായ മറ്റ് കലിമകൾ നേതാ വിനെ പിന്തുടർന്നു. മാളത്തിൽ എത്തിയ കലിമകൾ ഉരുളൻ കല്ലുകൾ വെച്ച് വഴി അടയ്ക്കുകയും ചെയ്തു. ദേശക്കാരായ മറ്റ് ഉറുമ്പുകളും മാളങ്ങളി ലേക്കുള്ള വഴിമുടക്കി.

ഓങ്കാരികളുടേയും ഗച്ഛൻമാരുടേയും അടുത്ത നീക്കങ്ങളെയാണ് ഇനി നമ്മൾ പരിശോധിക്കുന്നത്.

ഓങ്കാരികൾക്ക് യാതൊരു തടസ്സവുമില്ലാതെ ആരുടേയും മാളത്തിലേയ്ക്ക് കടന്നുചെല്ലാം. ഓങ്കാരികാരണവരുടെ നിർദ്ദേശം അനുസരിച്ചാണ് അവരിൽ പലരും കലിമകളുടെ മാളത്തിൽ എത്തുന്നത്. നാടുകീഴടക്കിയ ശ്വേതൻമാർ കലിമകളുടെ മാളത്തെ വളഞ്ഞ് ഗതിയടച്ചുനിന്നു. അവർ വെളുത്ത ഉരുളക്കല്ലുകളെ ആക്രമിക്കുകയുണ്ടായി. ഉരുളൻകല്ലുകളിൽ ചെറിയൊരു പോറൽപോലും ഏല്പിക്കാൻ ശ്വേതൻമാർക്കു കഴിഞ്ഞില്ല.

ഒടുവിൽ ശ്വേതനേതാവ് പറഞ്ഞു:

"കലിമകളുടെ മാളത്തെ വളഞ്ഞുതന്നെ നമുക്ക് നിൽക്കാം. ഭക്ഷണവും വെള്ളവുമില്ലാതെ ആർക്കും ജീവിക്കാനാവില്ല. ഒന്നുകിൽ അവർ പട്ടിണികിടന്ന് മരിക്കും. അല്ലെങ്കിൽ നമ്മുടെ മുമ്പിൽ കീഴടങ്ങും. കലിമനേതാവിനേയും മക്കളേയും ഒരിക്കലും ജീവിക്കാൻ അനുവദിക്കരുത്. അവരെയെല്ലാം കൊന്നൊടുക്കണം. അല്ലെങ്കിൽ അവർ ദേശക്കാരായ ഉറുമ്പുകളെ സംഘടിപ്പിച്ച് വീണ്ടും നമ്മുടെ നേർക്ക് യുദ്ധത്തിനു വരും."

ഏഴുദിവസമാണ് ശ്വേതൻമാർ കലിമകളുടെ മാളം വളഞ്ഞുനിൽക്കുന്നത്. കലിമകളിൽ നിന്ന് യാതൊരു പ്രതികരണവും ഉണ്ടായില്ല. എട്ടാംദിവസം രാത്രി യുവാവായ ഓങ്കാരി രഹസ്യമായി ശ്വേതനേതാവിനെ കണ്ടു.

ഓങ്കാരിയുവാവ് ശ്വേതനേതാവിനോടു പറഞ്ഞു:

"കലിമകളുടെ മാളത്തിൽ ഓങ്കാരികളുമുണ്ട്. അവർ നാളെ ഉച്ചയ്ക്ക് മാളത്തിനുമുമ്പിലെ ഉരുളൻ കല്ല് നീക്കിത്തരും. അപ്പോൾ താങ്കൾക്ക് കലിമകളെ ആക്രമിക്കാം. അതിനുവേണ്ട ഏർപ്പാടുകൾ ഞങ്ങൾ ചെയ്തിട്ടുണ്ട്."

പറഞ്ഞസമയത്തുത്തന്നെ ഓങ്കാരികൾ കലിമകളുടെ മാളത്തിനു മുമ്പിലുള്ള ഉരുളൻകല്ലുകളെ നീക്കംചെയ്തു. വഴി തുറന്നുകിട്ടിയതോടെ ശ്വേതൻമാർ കലിമകളുടെ മാളത്തിലേക്ക് ഇരച്ചുകയറി. അവർ നവീനമായ ആയുധത്തെ പ്രയോഗിച്ചപ്പോൾ കലിമകൾ കൂട്ടത്തോടെ ചത്തുകൊണ്ടിരുന്നു. ഓങ്കാരികളേയും ഗച്ഛൻമാരേയും രക്ഷിക്കാൻ ശ്വേതൻമാർ പ്രത്യേകം ശ്രദ്ധിച്ചു.

ആവശ്യത്തിന് ഭക്ഷണവും വെള്ളവുമില്ലാതെ മാളങ്ങളിൽ കഴിഞ്ഞ കലിമകൾക്ക് യുദ്ധംചെയ്യാനുള്ള ശക്തിയുണ്ടായിരുന്നില്ല. കൂടാതെ ശ്വേതൻമാരുടെ നവീനായുധത്തെ നേരിടാനും അവർക്കു കഴിഞ്ഞില്ല. ആക്രമണശേഷി നഷ്ടപ്പെട്ട കലിമകളെ ശ്വേതൻമാർ കൂട്ടത്തോടെയാണ് കൊല്ലുന്നത്. കലിമനേതാവിനേയും മക്കളേയും കൊല്ലാൻ അവർ പ്രത്യേകം ശ്രദ്ധിച്ചു.

യുദ്ധം അവസാനിച്ചതോടെ ഓങ്കാരികാരണവർ ശ്വേതനേതാവിന്റെ മുമ്പിൽ താണുതൊഴുതുനിന്നു.

ഓങ്കാരികാരണവരോട് ശ്വേതനേതാവ് പറഞ്ഞു:

"കലിമ സാമ്രാജ്യത്തെ തോല്പിക്കാൻ സഹായിച്ചതിന് നാം താങ്കളോട് പ്രത്യേകം നന്ദി അറിയിക്കുന്നു. കലിമ സാമ്രാജ്യം മോക്ഷപുരം വരെ

നീണ്ടുകിടക്കുന്നതാണെന്ന് നമുക്കറിയാം. ഇപ്പോൾ പലരും സ്വതന്ത്ര രാജാക്കൻമാരാണ്. അവരേയും ആക്രമിച്ച് കീഴടക്കാനാണ് നമ്മുടെ തീരുമാനം. താങ്കളുടെ സഹായം ഇനിയും നമുക്ക് വേണ്ടിവരും.''

ഓങ്കാരികാരണവർ അപ്പോഴും വിനീതനായി മുഖം കുനിച്ചുനിൽക്കുകയണ്. ശ്വേതനേതാവ് തുടർന്നുപറഞ്ഞു:

''യുദ്ധത്തിൽ നമുക്കും ജീവനഷ്ടം സംഭവിച്ചിട്ടുണ്ട്. താങ്കൾ വാഗ്ദാനം പാലിച്ച് ഉടനടി സംഖ്യ നൽകണം. അവയെല്ലാം പടയാളികൾക്ക് നൽകാനുള്ളതാണ്.''

ഓങ്കാരികാരണവർ കല്പിച്ചപ്പോൾ യുവാക്കളായ മൂന്ന് ഓങ്കാരികളെത്തി. അവർ നാണയങ്ങളെ വിനയത്തോടെ ശ്വേതനേതാവിന്റെ മുമ്പിൽവെച്ചു.

ഓങ്കാരികാരണവർ പതിഞ്ഞ ഒച്ചയോടെ പറഞ്ഞു:

''ഓങ്കാരികളും ഗച്ഛൻമാരും ദേശക്കാരായ മറ്റുറുമ്പുകളും അങ്ങയുടെ ആജ്ഞ അനുസരിക്കാൻ കാത്തിരിക്കുകയാണ്. അങ്ങ് ഞങ്ങളുടെ ജീവിതരീതിയേയും സമ്പ്രദായങ്ങളേയും പ്രത്യേകം മനസ്സിലാക്കണം. നൂറ്റാണ്ടുകളായുള്ള വിഭജനക്രമങ്ങളും ഉല്പാദനരീതികളുമാണ് ഞങ്ങൾക്കുള്ളത്. പൂർവ്വജന്മത്തിലെ കർമ്മഫലങ്ങളാണ് ഞങ്ങളെല്ലാവരും അനുഭവിക്കുന്നത്. ഞങ്ങൾ ജീവിതത്തെ വിധിയായി കാണുന്നു. ഫലം ഇച്ഛിക്കാതെയാണ് ഞങ്ങൾ പണിയെടുക്കുന്നത്. ഞങ്ങളുടെ പാരമ്പര്യരീതികൾക്ക് മാറ്റമുണ്ടാകുന്നില്ലെങ്കിൽ താങ്കളുടെ ഏതാജ്ഞകളേയും പെട്ടെന്നു നടപ്പിലാക്കാൻ ഓങ്കാരികൾക്കും ഗച്ഛൻമാർക്കും കഴിയും.''

ഓങ്കാരികാരണവരോട് മറുപടിയായി ശ്വേതനേതാവ് പറഞ്ഞു:

''സുഹൃത്തെ ഞാൻ ഒരു രാജ്യത്തിന്റേയും ഭരണാധികാരിയല്ല. ഞങ്ങളുടെ രാജാവ് പടിഞ്ഞാറുദേശത്തിലാണ്. അദ്ദേഹത്തിന്റെ ആജ്ഞ നടപ്പിലാക്കുകയാണ് ഞങ്ങളുടെ ജോലി. യാഥാർത്ഥത്തിൽ ഞാൻ സൈന്യത്തിന്റെ തലവനാണ്. സാമ്രാജ്യത്തിന്റെ വികസനത്തിനാണ് വന്നിരിക്കുന്നത്. രാജാവ് ആജ്ഞാപിക്കുന്നു. ഞങ്ങൾ പ്രവർത്തിക്കുന്നു. അതാണ് ഞങ്ങളുടെ രീതി. അധികകാലം ഞാൻ ഈ നാട്ടിലുണ്ടാവില്ല. എനിക്കു പകരം ഇവിടേയ്ക്ക് മറ്റൊരാൾ വരും. ഞങ്ങൾക്ക് അദ്ധ്വാനത്തിനുള്ള പ്രതിഫലം കിട്ടുന്നു. ഞങ്ങളുടെ രാജാവാണ് എല്ലാം നിശ്ചയിക്കുക.''

അതുകേട്ടപ്പോൾ ഓങ്കാരികാരണവർക്ക് അമിതമായ സന്തോഷം തോന്നി. സംതൃപ്തിയോടെ ഓങ്കാരികാരണവർ പറഞ്ഞു:

''പടിഞ്ഞാറുള്ള രാജാവിനു നന്ദി. അദ്ദേഹത്തിന്റെ ആജ്ഞകളെ അനുസരിച്ച് ഞങ്ങൾ പ്രവർത്തിക്കും. രാജാവിന്റെ പ്രതിനിധിയായ അങ്ങയുടെ ആജ്ഞകളേയും ഞങ്ങൾ സന്തോഷത്തോടെ സ്വീകരിക്കുന്നതാണ്.''

കീഴടങ്ങിയവരെ ദ്രോഹിക്കുക ഉറുമ്പുകളുടെ സ്വഭാവമല്ല. അതുകൊണ്ട് ദേശക്കാരായ ഉറുമ്പുകളെ ശ്വേതൻമാർ ആക്രമിക്കുന്നില്ല.

ലേഖനം

# ശരീരം അനശ്വരം

വി.പി.പ്രഭാകരൻ

**ര**ണ്ടായിരം വർഷങ്ങൾക്ക് മുമ്പ് രചിക്കപ്പെട്ട ഹൈന്ദവ ആദ്ധ്യാത്മികഗ്രന്ഥമായ ഭഗവദ്ഗീത ഒരിക്കലും ശരീരത്തിന്റെ അനശ്വരതയെക്കുറിച്ച് പ്രതിപാദിക്കുന്ന ഒരു ഗ്രന്ഥമാകാൻ വഴിയില്ല. പ്രാപഞ്ചിക അസ്തിത്വത്തിന്റെ കാര്യകാരണങ്ങളെക്കുറിച്ചും പരമാത്മാവിനെക്കുറിച്ചുമുള്ള താത്വിക വിശകലനങ്ങളാണ് അതിൽ നിറഞ്ഞുനിൽക്കുന്നത്. എന്നാൽ ഭഗവദ്ഗീതയിലെ പതിനൊന്നാം അദ്ധ്യായത്തിലെ വിശ്വരൂപ ദർശനത്തെക്കുറിച്ച് പ്രതിപാദിക്കുന്ന സന്ദർഭങ്ങൾ വ്യത്യസ്തമായ ഉപാഖ്യാനങ്ങളാണ് നൽകുന്നത്. ഈ വിരോധാഭാസം തികച്ചും അനുചിതവും അവസരോചിതവുമല്ലാത്ത സ്തുതിഗീതമായി കാണാവുന്നതാണ്. നിരവധി യോഗസംവിധാനങ്ങളെക്കുറിച്ചും ബ്രഹ്മത്തിന്റെയും ആത്മാവിന്റെയും സ്വഭാവ വൈചിത്ര്യങ്ങളെക്കുറിച്ചും ശ്രീകൃഷ്ണൻ അതിദീർഘമായ വിവരണങ്ങൾ നൽകുന്നു. പ്രപഞ്ചദൃശ്യങ്ങളുടെ ചലനാത്മകമായ കാഴ്ചയും ശ്രീകൃഷ്ണൻ അർജുനന് പ്രദാനം ചെയ്യുന്നു. ഭീതിജനകമായ ജൈവീകചലനങ്ങളുടെ ബഹുമുഖദൃശ്യങ്ങൾ സഹജേതരമായ 'ദിവ്യദൃഷ്ടി'യുടെ സഹായത്താലാണ് അർജ്ജുനൻ വീക്ഷിക്കുന്നത്.

അനന്തമായി പ്രതിഭാസിച്ചുനിൽക്കുന്ന സർവ്വപ്രപഞ്ചദൃശ്യങ്ങളും ശ്രീകൃഷ്ണന്റെ 'ശരീര'ത്തിലാണ് നിലനിൽക്കുന്നത്. അസംഖ്യം കൈകളും ഉദരങ്ങളും വക്ത്രങ്ങളും നയനങ്ങളും ആദിമധ്യാന്തമില്ലാത്ത തരത്തിൽ ചലനാത്മകമാകുന്നു. എണ്ണമറ്റ ജീവസ്വരൂപങ്ങളും അവയുടെ മധ്യബിന്ദുവിൽ വിരിഞ്ഞുനിൽക്കുന്ന സഹസ്രപത്രത്തിൽ വിശ്രമിക്കുന്ന സാക്ഷാൽ സൃഷ്ടികർത്താവായ ബ്രഹ്മാവും നിരവധി മുനിവൃന്ദങ്ങളും സ്വർഗീയ നാഗദേവതകളും ബ്രഹ്മാവിന്റെ ദിക്കുകളിലും വിദിക്കുകളിലും നിറഞ്ഞുകവിയുന്നു.

സൂര്യചന്ദ്രന്മാരും അസംഖ്യം ജ്യോതിർഗോളങ്ങളും ഉജ്ജ്വലിതമായി നിലകൊള്ളുന്നു; അനന്തതയുടെ വർണോജ്ജ്വല ദൃശ്യങ്ങളായി ഗോളാന്തർമുഖങ്ങളിൽ സ്വയം കറങ്ങിക്കൊണ്ടിരിക്കുന്ന ഗാലക്സികൾ. ഉഗ്രരൂപികളായ നദികൾ പ്രകമ്പനംകൊള്ളുന്ന പാരാവാരശൂന്യതകളിൽ നിർദ്ദാക്ഷിണ്യം നിപതിക്കുന്ന ബീഭൽസമായ കാഴ്ചകൾ. പ്രപഞ്ചങ്ങളെയും സർവ്വ ജീവജാലങ്ങളെയും വിഴുങ്ങുന്ന അഗ്നിജിഹ്വകളുടെ വിലോപനങ്ങൾ. ആദിമധ്യാന്തമില്ലാത്ത സൃഷ്ടിസ്ഥിതി സംഹാരങ്ങളാകുന്ന സ്വയം ജ്വലനത്തിൽ ഗ്രസിക്കപ്പെടുന്ന "ശരീര"ത്തിന്റെ ബഹുമുഖദൃശ്യങ്ങളാണിവ.

ഇതിൽ കവിഞ്ഞ മറ്റൊരു ഉപമിതിയും ശരീരത്തിന് ഉണ്ടാവുക സാദ്ധ്യമല്ല. നിരവധി വിദ്വാന്മാർക്കും ഭഗവദ്ഗീതാ വ്യാഖ്യാതാക്കൾക്കും ഇത്തരമൊരു അർത്ഥബോധനത്തെ ഉൾക്കൊള്ളുവാൻ സാധിക്കുമായിരുന്നില്ല. എന്നാൽ ശരീരാന്തർഗതമായാണ് പ്രാപഞ്ചിക നൃത്തവിന്യാസങ്ങൾ ചലനാത്മകമാകുന്നത്; അതിലുപരി ശരീരം തന്നെയാണ് വ്യവസ്ഥാപിത ലോകം (Cosmos). അതിൽനിന്നന്യമായി അപരിമിതത്വത്തിന്റെ ജീവസ്വരൂപങ്ങൾ രക്തചംക്രമണത്തിലെ ബാക്ടീരിയകൾ പോലെയും സാഗരങ്ങളിലെ മത്സ്യങ്ങൾപോലെ ഉദിച്ചുയരുകയും നിരന്തരം അലിഞ്ഞില്ലാതാവുകയും ജലോപരിതലത്തിൽ പൊങ്ങിനിൽക്കുകയും ചെയ്യുന്ന പ്രാതിഭാസിക ചൈതന്യം തന്നെയാണ്. നിമ്നോന്നതങ്ങളിലും അതിന്റെ അതിവർത്തിത്വം സാധ്യമാകുന്നു. അനന്തമാണത്. ആദിമധ്യാന്തരഹിതമായ ശാരീരിക രൂപാന്തരത്വമാണത്.

എന്നാൽ ശാസ്ത്രജ്ഞന്മാർ സമയത്തിന്റെ ഉൽപത്തിയെ സിദ്ധാന്തിക്കുന്ന ഒരു ക്രമം രൂപപ്പെടുത്തുന്നു. പ്രപഞ്ചോൽഭവബിന്ദുവിനെക്കുറിച്ചും അതിന്റെ പരിണാമ പ്രക്രിയകളെക്കുറിച്ചും സിദ്ധാന്തിക്കുന്നു. ആപേക്ഷികത്വത്തിൽ അധിഷ്ഠിതമായ ഒരു ദൂരക്കാഴ്ചയാണോ ഇതെന്ന കാര്യം നമുക്കറിവില്ല. ആകാരങ്ങളിലും ദേശകാലങ്ങളിലും കാര്യകാരണങ്ങളിലും അധിഷ്ഠിതമായാണ് നാം പലപ്പോഴും ചിന്തിക്കാറ്. ഒരിക്കലും മാറ്റിമറിക്കാൻ സാദ്ധ്യമാകാത്ത ഒരു മാനുഷിക സ്വഭാവമാണത്. മനുഷ്യബോധത്തിന്റെയും ചിന്തയുടെയും അഗാധവും പലപ്പോഴും സാമാന്യജനങ്ങൾക്ക് അപ്രാപ്യവുമായ തലത്തിലൂടെ സഞ്ചരിച്ച അസാമാന്യപ്രതിഭാശാലിയായ[1] യു. ജി.കൃഷ്ണമൂർത്തി എന്ന ദാർശനീകന്റെ അഭിപ്രായത്തിൽ സ്ഥലകാല ഊർജ്ജത്തിന്റെ ഒരിക്കലും അസ്തമിക്കാത്ത നൈരന്തര്യം തന്നെയാണ് സർവ്വത്ര നിലകൊള്ളുന്നത്.

വിമുഖതയോടെയെങ്കിലും ആധുനികശാസ്ത്രജ്ഞന്മാർ ഈ വാദഗതിയെ, ഈ നഗ്നസത്യത്തെ അംഗീകരിക്കുകയാണ്. എങ്കിലും ശാസ്ത്രലോകം അവരുടെ വ്യവസ്ഥാപിതധർമ്മം നിർവ്വഹിക്കുവാനുള്ള ശ്രമത്തിൽ പ്രപഞ്ചത്തിന് ഒരു ഉത്ഭവമുണ്ടെന്നും തുടർന്ന് അതിന് ഒരു അന്ത്യമുണ്ടാകുമെന്നും സങ്കല്പിക്കുന്നു. ഏതാണ്ട് പതിമൂന്ന് ബില്യൻ വർഷങ്ങളായി ഈ പ്രപഞ്ചം നിലനിൽക്കുന്നുവെന്ന് അവർ അനുമാനിക്കുന്നു; സൂര്യനും സൗരയൂഥത്തിലെ ഗ്രഹങ്ങൾക്കും അവർ നാലര ബില്യൻവർഷത്തെ പ്രായം കല്പിക്കുന്നു. പ്രപഞ്ചോല്പത്തിക്ക് ശേഷം ഭൂമിയിലെ ആദ്യ ജീവസ്ഫുരണത്തിന്റെ ആവിർഭാവം വീണ്ടും കുറേ ബില്യൻ വർഷങ്ങൾക്ക് ശേഷമാണെന്നും തുടർന്ന് ആദ്യത്തെ ഹോമോസാപിയൻ ജീവവർഗത്തിന്റെ തുടക്കത്തിന് വീണ്ടും കുറേ ബില്യൻ വർഷങ്ങൾ വേണ്ടിവന്നുവെന്നും ശാസ്ത്രജ്ഞർ പഠനഗവേഷണസഹിതം സ്ഥാപിക്കുന്നുണ്ട്. എന്നാൽ അത്തരം നിഗമനങ്ങൾ ഒന്നും കുറ്റമറ്റതാണെന്ന് പറയാനാവില്ല. ഈ നിഗമനത്തിൽ ഏകപക്ഷീയമായി വിശ്വസിക്കുന്നപക്ഷം യുക്ത്യധിഷ്ഠിതമായ തുടരന്വേഷണം

ഇപ്രകാരമായിരിക്കും. ആദിമ അസ്തിത്വസൂപത്തിൽ (Primordial Soup) നിന്നും ദശലക്ഷം വർഷങ്ങളിലൂടെ ഉരുത്തിരിഞ്ഞ ഈ ഹോമോസാപിയൻ രൂപഘടനയിൽ, ഈ മനുഷ്യശരീരത്തിൽ സർവ്വപ്രപഞ്ചസത്തയും ശാരീരികമായി അന്തർലീനമായിരിക്കുന്നു എന്നതത്രെ; സർവ്വ കോസ്മിക്ക് പ്രതലങ്ങളും അതിൽ വിലീനമായിരിക്കുന്നു.

National Institute of Mental Healthലെ ശാസ്ത്രജ്ഞനായ[2] Paul McLeans നടത്തിയ മസ്തിഷ്ക്ക ഗവേഷണത്തിൽ നമ്മുടെ തലയോട്ടിയിൽ ത്രിവിധ മസ്തിഷ്ക്കങ്ങൾ ഉള്ളതായി സ്ഥിരീകരിക്കുന്നു. ഭൂഗുരുത്വസംബന്ധിയായ പരിണാമ ചരിത്രത്തിന്റെ അടിസ്ഥാനത്തിൽ ദശലക്ഷം വർഷങ്ങളിലൂടെ സമാഹൃതമായതാണ് ഈ വ്യത്യസ്ഥ ഘടനാ വ്യവസ്ഥിതികൾ. ആദ്യത്തേത് Reptilian Brain ആണ്. ഇഴജന്തുവർഗ മസ്തിഷ്ക്കസംവിധാനം; നമ്മുടേതുപോലുള്ള Spinal Chord ഉം മസ്തിഷ്ക്കകാണ്ഡവും (Stem) അടങ്ങിയത്. ഇതിന്മേൽ ചാർത്തപ്പെട്ടതാണ് (Super Imposed) വികാരങ്ങളെ നിയന്ത്രിക്കുന്ന മസ്തിഷ്ക്കഭാഗം, സസ്തന ജീവിവർഗങ്ങളിൽ നിന്നും കുടിയേറി വന്നതാണിത്; ഇതാണ് നമ്മുടെ വൈകാരിക അവബോധ സംബന്ധമായ മസ്തിഷ്ക്കമെന്ന് വിശ്വസിക്കപ്പെടുന്നത്. ഈ മസ്തിഷ്ക്ക ഭാഗമാണ് വൈകാരിക ഊർജസംവിധാനത്തെ കൈകാര്യം ചെയ്യുന്നത്; ഈ മസ്തിഷ്ക്ക വിധാനത്തിനും മേലെ ചാർത്തപ്പെട്ടതാണ് neocortex structure (പുനരുജ്ജീവനപരമായ തലച്ചോറ്) – Cerebral Cortex ഇത് രണ്ട് മൃഗ മസ്തിഷ്ക്ക ഘടനയേക്കാളും അഞ്ച് മടങ്ങ് വലുപ്പമുളഅളതാണ്; നമ്മുടെ തലയോട്ടിയുടെ 80%വും ഇത് വ്യാപിച്ച് നിൽക്കുന്നു. പത്ത് ദശലക്ഷം ന്യൂറോണുകളാണ് ഈ neocortex മസ്തിഷ്ക്കത്തിൽ നിറഞ്ഞുനിൽക്കുന്നത്. ചിന്താസംവിധാനങ്ങളുടെ അതിബൃഹത്തായ ഒരു മേഖലയാണിത്. ശിലായുഗ മനുഷ്യനിൽനിന്നും വിമാനയാത്രയിലേക്കും തുടർന്ന് ആറ്റംബോംബ് കണ്ടുപിടുത്തങ്ങളിലേക്കും ക്വാണ്ടം ഫിസിക്സിലേക്കും മനുഷ്യചേതനയെ നയിച്ച തരംഗസംവിധാനങ്ങളുടെ ശ്രേണി തുടങ്ങുന്നത് ഈ മസ്തിഷ്ക്ക ഭാഗത്തിൽ നിന്നാണ്.

മസ്തിഷ്ക്കാന്തർഗതമായി നിലകൊള്ളുന്ന ഈ മൂന്ന് ബുദ്ധികേന്ദ്രങ്ങളെയുംകുറിച്ച് ദൃഷ്ടാന്തരൂപത്തിൽ പരാമർശിക്കുകയാണെങ്കിൽ ഒരു കുട്ടിപ്പിശാചിന്റെ നർമ്മബോധത്തിൽ, എന്നാൽ മഹത്തരമായ ഒരു ദാർശനീക വിവക്ഷയോടെ Mc Lean പറയുന്നതിങ്ങനെ: ഒരു മനോരോഗ വിദഗ്ദ്ധൻ തന്റെ മനോരോഗിയോട് ഒരു മെത്തയിൽ കിടക്കാൻ പറയുന്നു എന്ന് സങ്കല്പിക്കുക; വശങ്ങളിൽ ഒരു കുതിരയെയും ഒരു കടുവയെയും രോഗി ചേർത്തുനിർത്തുന്നു; സാമാന്യഭാഷയിൽ ഈ മൂന്ന് മസ്തിഷ്ക്കങ്ങളും ജൈവിക കമ്പ്യൂട്ടറുകൾ എന്നോണം ചിന്തിക്കാനാണ് സാദ്ധ്യത. ഓരോന്നും തനതായ രീതിയിലുള്ള അഹംതത്വപരവും വിവേകപൂർണവുമായ ചിന്തകൾ നെയ്തെടുക്കുന്നു. സ്ഥലകാലങ്ങൾക്കും തനതായ ഓർമ്മശക്തിക്കും ചല

നവീര്യത്തിനും ഇതര ഘടകങ്ങൾക്കും അനുസൃതമായ ചിന്തകളായിരിക്കും ഈ മൂന്ന് ബുദ്ധികേന്ദ്രങ്ങളിലൂടെയും പ്രക്ഷേപിക്കപ്പെടുക.

മനുഷ്യബോധത്തിൽ മൗലികമായ മാറ്റം ഉണർത്തുവാനെന്നോണം ജനിതക പരിവർത്തനത്തിന്റെ ആവശ്യകതയെക്കുറിച്ച് [2] ജിദ്ദുകൃഷ്ണമൂർത്തി സൂചിപ്പിക്കവേ, ത്രിതല മസ്തിഷ്ക്കങ്ങളുടെ, പ്രത്യേകിച്ച് മൃഗമസ്തിഷ്ക്ക പരിവർത്തനം അദ്ദേഹം ഉദ്ദേശിച്ചുവോ എന്ന ചോദ്യമുയരുന്നു. അത്തരമൊരു പരിവർത്തനത്തിന്റെ ആവശ്യകതയെക്കുറിച്ച് ഏറെക്കുറെ നാഡിരോഗവിദഗ്ദ്ധർ വാചാലരാകുന്നത് രസകരമായി തോന്നുന്നു – അതായത് മതം എന്നത് മസ്തിഷ്ക്കത്തിന്റെ വസ്തുവകയാണ്. മൗലികമായ ഒരു ചലനം മസ്തിഷ്ക്കത്തിൽ സംഭവിക്കാത്ത കാലത്തോളം ഈശ്വരാന്വേഷണവും അതിനോടനുബന്ധമായ മതപരവും ആത്മീയവുമായ വിശ്വാസങ്ങളും മതങ്ങൾ തമ്മിലുള്ള യുദ്ധവെറികളും അനന്തകാലത്തോളം തുടർന്ന് പോകാനാണ് സാദ്ധ്യത. മതം എന്നത് ഗുരുതരമായ ഒരു നാഡീരോഗമാണെന്ന് യു.ജി.കൃഷ്ണമൂർത്തിയും വിലയിരുത്തുന്നു. യുജിയും മസ്തിഷ്ക്ക പരിണാമ വിഷയത്തിൽ വ്യത്യസ്ഥ അഭിപ്രായം പുലർത്തുന്നില്ല. എന്നാൽ അദ്ദേഹത്തിന്റെ വചനങ്ങൾ സൂക്ഷ്മമായി നിരീക്ഷിക്കുകയാണെങ്കിൽ, മസ്തിഷ്ക്കം മാത്രമല്ല സ്ഥൂലശരീരവും പരിവർത്തനത്തിന് വിധേയമാകേണ്ടതുണ്ടെന്ന സൂചനയാണ് നൽകുന്നത്. മസ്തിഷ്ക്കം എന്നത് ഒരു പ്രതികരണോപാധി (Reactor) മാത്രമാണ്. ഇഴജന്തു മസ്തിഷ്ക്കവും സസ്തനജീവി മസ്തിഷ്ക്കവും (Neo Cortex Structure) അഥവാ പുനരുജ്ജീവനപരമായ മസ്തിഷ്ക്കവും നിശ്ചിതമായ ചില പ്രവർത്തനങ്ങൾ നടത്തുന്നുവെന്നത് ശരിയാണ്; എന്നാൽ ഈ ത്രിതല മസ്തിഷ്ക്കങ്ങൾ സ്വയമേവ നിഷ്ക്രിയം തന്നെയാണ്; അവയെ പ്രവർത്തനോന്മുഖമാക്കേണ്ടതാണ്. "ഞാൻ" അഥവാ "അഹം" എന്ന കർമ്മിയാണ് അവയെ ചലനാത്മകമാക്കുന്നത്.

പരിണാമചരിത്രത്തിന്റെയും മൃഗസ്വഭാവങ്ങളുടെയും അഥവാ മൃഗബോധത്തിന്റെയും അവശിഷ്ടങ്ങൾ മസ്തിഷ്ക്കത്തിൽ മാത്രമല്ല നിലനിൽക്കുന്നത്; ശരീരത്തിലെ മഹാകോടി സെല്ലുകളിലും അതിന്റെ പ്രവർത്തനോന്മുഖത വാചാലമാകുന്നുണ്ട്. യുജിയുടെ വചനങ്ങൾ താത്വികമായി നിരീക്ഷിക്കുന്നപക്ഷം അദ്ദേഹം സൂചിപ്പിക്കുന്ന 'ഞാൻ' അഥവാ 'അഹം' എന്നത് ചിന്തകളെ ഏകോപിപ്പിക്കുന്ന ഒരു ഏകത (Identity)യാണ്. ഒരു കുടിയേറ്റക്കാരനാണത്. തനതായ രീതിയിലുള്ള പ്രവർത്തനത്താൽ ശരീരത്തിൽ അത് സ്വയം നൈരന്തര്യം സ്ഥാപിച്ചെടുക്കുന്നു. ഓരോ ശരീരകോശങ്ങളിലും അതിന്റെ നിയന്ത്രണം ഉണ്ടാകുന്നു. അതിന്റെ സ്വാധീനം അത്രയും സമഗ്രമാണ്. മറ്റൊരർത്ഥത്തിൽ മൃഗബോധവുമായി ചേർന്നുനിൽക്കുന്ന ചിരപുരാതനമായ ഓർമ്മകളുടെയും അനുഭവങ്ങളുടെയും ആകത്തുകയായ അഹംബോധം നമ്മുടെ ഓരോ ശരീരകോശങ്ങളിലും നിഗൂഢമായി നിലകൊള്ളുന്നു. അപ്പോൾ ഒരു മനുഷ്യൻ യഥാർത്ഥ മാനുഷികതലം

പ്രാപിക്കണമെങ്കിൽ ഉൽക്കണ്ഠയും ഭയവും നിറഞ്ഞാടുന്ന, അരക്ഷിതത്വവും പ്രതികാരത്തിന്റെ മൃഗസ്വഭാവവും എന്തിനേറെ അതിജീവനവ്യഗ്രതയും ആടി ത്തിമിർക്കുന്ന അഹംബോധത്തിന്റെ തടവറയിൽനിന്നും അവൻ മോചിത നാകേണ്ടതുണ്ട്; അത്തരം ശീലങ്ങളും സംസ്ക്കാരങ്ങളും സംശുദ്ധീകരി ക്കേണ്ടതുണ്ട്. മസ്തിഷ്ക്കപരിമിതികളിൽ മാത്രമല്ല, ശരീരാന്തർഗതമായ ശത കോടി കോശങ്ങളിലും സംശുദ്ധീകരണ പ്രക്രിയയുടെ മഹായജ്ഞം നട ക്കേണ്ടിയിരിക്കുന്നു. അത്തരം കോശസംവിധാനങ്ങളിലാണ് അതിഭയാന കമായ തരത്തിൽ മന:ശാസ്ത്രഭയങ്ങളും അഹത്തിന്റെ അസ്തിത്വ ദുരിത ങ്ങളും സമാരോപണമായി നിൽക്കുന്നത്.

മോളിക്യുളർ ബയോളജിയുടെ ഭാഷയിൽ വിശദീകരിക്കുകയാണെ ങ്കിൽ അഹംബോധം അഥവാ Neo Cortexന് കാരണം കോശങ്ങളുടെ ജനിത കപരിണാമം എന്ന പ്രക്രിയയാണെങ്കിൽ അതിനെ – അഹംബോധത്തെ – വിലയിപ്പിക്കാനുള്ള മറ്റൊരു ജനിതക പരിണാമത്തിൽ സ്വയം വിനാശത്തിന് കാരണമായ ആദ്യസമാഹൃതിയെ ദ്രവീകരിക്കാവുന്നതാണ്.

ഇത്തരമൊരു പരിഹാരമാർഗം മാത്രമാണ് ഇന്ന് മനുഷ്യരാശിയുടെ മുമ്പിൽ തുറന്ന് കിടക്കുന്നത് അത് പ്രയോജനപ്പെടുത്താത്തപക്ഷം ഗ്രഹനി വാസികളായ ശതകോടി ജീവവർഗങ്ങൾക്കൊപ്പം മനുഷ്യരാശിയും നിർമ്മാർജനം ചെയ്യപ്പെടും. അത്തരമൊരു മഹാവിപത്ത് സംഭവിക്കുകയാ ണെങ്കിൽ ഒരുപക്ഷെ ബലമേറിയ പുറംതോടുള്ള പാറ്റവർഗങ്ങൾ മാത്രമാ യിരിക്കും ഭൂമിയിൽ അവശേഷിപ്പിക്കുക; തുടർന്ന് പരിണാമ സാദ്ധ്യതകളി ലൂടെ സൃഷ്ടിചക്രക്രമങ്ങൾ പ്രകൃതി വീണ്ടും തുടർന്നേക്കാം. അത്തരമൊരു സൃഷ്ടിയുടെ ഉദ്ദേശം പ്രകൃതിക്ക് മാത്രം അറിയാവുന്നതുമാണ്.

ശരീരത്തെ സ്വാധീനിക്കുന്ന ചിന്തയുടെയും സംസ്ക്കൃതിയുടെയും അസ്വതന്ത്രമായ നീരാളിപിടുത്തം കാരണമാണ് സ്വയം ശുദ്ധീകരണത്തി ലൂടെ ശരീരത്തിന് അസ്തിത്വത്തിന്റെ സഹജവും സമന്വയാത്മകവും വിനാ ശകരവുമല്ലാത്ത സ്ഥിതിവിശേഷം പ്രാപിക്കാനാവാത്തത്. മതാത്മക ആശ യങ്ങൾ, ലക്ഷ്യങ്ങൾ, രാഷ്ട്രീയ പ്രത്യയശാസ്ത്രങ്ങൾ ഒക്കെയും ചിന്തകൾ തന്നെയാണ്. സനാതനത്വത്തിന്റെ നിയമാവലികൾ ബലാൽക്കാരേണ ലംഘി ക്കുകയാണ് ഇത്തരം അസംസ്കൃതബോധനങ്ങൾ. രോഗജന്യങ്ങളായ വൈറ സ്സുകൾ ശരീരത്തിൽ കടന്നുചെന്ന് സംഹാരരൂപികളാകുന്ന തരത്തിൽ ഇത്തരം ചിന്തകളും ശരീരത്തിലെ പരാന്നഭോജികളായിത്തീരുന്നു. സഹജ സ്ഥിതിവിശേഷം ആർജിക്കുവാനുള്ള എല്ലാവിധ സാദ്ധ്യതകളും അവ തട സ്സപ്പെടുത്തുന്നു. വൈറസ്സുകളുമായി ഏറ്റുമുട്ടി ശരീരത്തിന് ഒരുപക്ഷെ അതിന്റെ സമനില കൈവരിക്കാൻ കഴിഞ്ഞു എന്നു വരാം; എന്നാൽ ചിന്ത കളുടെ കാര്യത്തിൽ അത്തരമൊരു സൗഭാഗ്യം പ്രതീക്ഷിക്കാനാവില്ല; കാരണം ചിന്തകൾക്ക് ശരീരകോശങ്ങളുടെ മേൽ സനാതനവിരുദ്ധമായ പിടി മുറുക്കമുണ്ട്. ശരീരം സർവ്വതന്ത്ര സ്വതന്ത്രമാവണമെങ്കിൽ, നിശ്ചയമായും ചിന്തകളും അവയുടെ നിയാമകനുമായ അഹംബോധത്തെ നിർമ്മാർജനം

ചെയ്യാൻ പാകത്തിലുള്ള ഒരു ജനിതകപരിണാമം വന്നു സംഭവിക്കുകതന്നെ വേണം.

നിർഭാഗ്യവശാൽ ഇത്തരമൊരു പരിണാമം ആഗ്രഹിക്കുകയാണെങ്കിൽ തന്നെ പ്രായോഗികമല്ല; ജനിതകമായി ഡിസൈൻ ചെയ്യാവുന്നതുമല്ല; കാരണം അഹം എന്നത് സർവ്വവ്യാപിയാണ്; സർവ്വ ജീവകോശങ്ങളിലും അത് നിലകൊള്ളുന്നു. ഒരുപക്ഷെ അത്തരമൊരു പരിണാമാവസ്ഥ സംഭവിക്കുന്നതിനുള്ള സാദ്ധ്യത എല്ലാ പരിശീലനങ്ങളും നിർത്തിവെച്ച് ഒരു 'നിഷ്ക്രിയാവസ്ഥ' സംജാതമാകുന്നതിലൂടെ ആയിരിക്കാം. അതിഘോരമായ വിനാശാത്മകമായ ചിന്തയുടെ ചാലകശക്തി അപ്രകാരം "ഊർജസ്വല"മാകുന്നതിലൂടെ പരിണാമസാദ്ധ്യത ഉരുത്തിരിയാവുന്നതാണ്.

നിരവധി മതങ്ങളും ആവശ്യത്തിലേറെ രാഷ്ട്രീയ തത്വശാസ്ത്രങ്ങളും നമുക്ക് സ്വായത്തമായുണ്ട്; ഭൂമിയെ ഭസ്മീകരിക്കാൻ പാകത്തിലുള്ള അണുബോംബുകളും നമ്മുടെ കൈവശമുണ്ട്. സ്നേഹവും സഹാനുഭൂതിയും തുടർന്ന് യുദ്ധമത്സരങ്ങളും. സ്നേഹസ്വരൂപനായ ദൈവത്തിൽ വിശ്വസിക്കുക എന്ന അസംബന്ധ നാടകം അരങ്ങ് തകർക്കുമ്പോൾ തന്നെ അതേ ദൈവനാമത്തിൽ ഒരുവൻ മറ്റൊരുവന്റെ കഴുത്ത് ഞെരിച്ച് കൊല്ലുന്നു. വികസനത്തെക്കുറിച്ച് അതിവാചാലതയോടെ സംസാരിക്കുന്നു; ശതകോടീശ്വരന്മാരെയും കവർച്ചക്കാരെയും ഒരുവശത്ത് വികസനത്തിന്റെ പേരിൽ സൃഷ്ടിക്കുമ്പോൾ തന്നെ മറുവശത്ത് ഹതഭാഗ്യരായ അപരിഷ്കൃതർ നിരാലംബരായി കഴിയുന്നു!

ശരീരകോശങ്ങളുടെ ആഴങ്ങളിൽ അതിദാരുണമായ തരത്തിൽ ജീർണത അതിന്റെ താണ്ഡവനൃത്തങ്ങൾ നടത്തുന്നു.

വിഖ്യാതവും ദൈവീകവുമായ പരിഹാരമാർഗങ്ങളിൽ വേരൂന്നി നിൽക്കുകയാണ് നമ്മുടെ പ്രശ്നങ്ങൾ എന്ന് യു.ജി.കൃഷ്ണമൂർത്തി ആവർത്തിച്ച് പറയാറുണ്ട്. നമ്മുടെ ദൈവസങ്കല്പങ്ങളിലും മതപരമായ ആശയങ്ങളിലും രാഷ്ട്രീയ ലക്ഷ്യങ്ങളിലും നമ്മുടെ നിയമപാലന വ്യവസ്ഥയിലും സ്വസ്ഥിസങ്കേതങ്ങളിലും അതിന്റെ അടിവേരുകൾ ആഴ്ന്ന് നിൽക്കുന്നു. സ്വയംസംരക്ഷണത്തിന്റേയും ഫാസിസ്റ്റ് ചിന്തയുടെയും തണലിൽ നടക്കുന്ന ഭീകരനൃത്തങ്ങളാണ് സർവ്വത്ര. കരുണാമയവും ജനിതകപരിവർത്തനനിരതവുമായ ഒരു ചലനം മനുഷ്യശരീരത്തിൽ സംഭാവ്യമല്ലാത്ത കാലത്തോളം ആശക്ക് വഴിയൊന്നുമില്ല.

**Reference Details**


1. U.G. Krishnamoorthy - 9th July 1918 to 22nd March 2007. An Indian Philosopher who questioned enlightenment.
2. Paul D MacLean (1913 to 2007)
   An American Physician and Doctor and Neuro Scientist who did extensive research on the human brain.
3. Jiddu Krishnamoorthy (11th May 1895 to 17th Feb. 1986)

# ഹിന്ദുമതവും ആധുനികചിന്തയും

എം.എൻ.റോയ്

**ഈ** വിഷയത്തെക്കുറിച്ചുള്ള ഫലപ്രദമായ ചർച്ച ആരംഭിക്കേണ്ടത് മതത്തെക്കുറിച്ചുള്ള ശരിയായ ധാരണയോടെ ആയിരിക്കണം. മറ്റു വാക്കുകളിൽ പറയുകയാണെങ്കിൽ മതത്തെ വ്യക്തമായി നിർവ്വചിക്കണം. ഹിന്ദുമതത്തിന്റെ കാര്യത്തിൽ അത് അതീവദുഷ്കരമാണ്. ഒരു മതമെന്ന നിലയ്ക്ക് ഹിന്ദുമതം മറ്റു മതങ്ങളിൽനിന്ന് വ്യത്യസ്തമാണ്. ഒരു പ്രത്യേക വ്യക്തിക്ക് വെളിപ്പെടുത്തപ്പെട്ടതാണ് എന്ന് വിശ്വസിക്കുന്ന ദൈവികസത്യത്തിലല്ല അത് അധിഷ്ഠിതമായിരിക്കുന്നത്; ആയതിനാൽ, പൊതുവായി സ്വീകരിക്കപ്പെട്ട സിദ്ധാന്തങ്ങളും പ്രമാണങ്ങളും അതിനില്ല. ഏതാണ്ട് വിശാലമായ അതിന്റെ അടിത്തറ കാരണം മിക്കപ്പോഴും പരസ്പരവിരുദ്ധമായ വ്യത്യസ്ത ചിന്താപ്രവാഹങ്ങളും പലതരത്തിലുള്ള വിശ്വാസങ്ങളും ഹിന്ദുമതം എന്നറിയപ്പെടുന്നു. ഒരു മതമെന്ന നിലയിൽ വാസ്തവത്തിൽ എന്താണ് ഹിന്ദുമതം എന്ന് വിലയിരുത്താൻ ഒരു ചരിത്രവിദ്യാർത്ഥിക്ക് വളരെ ബുദ്ധിമുട്ടാണ്. ഹിന്ദുമതം ഒരു മതമേയല്ല എന്നു കരുതുന്ന ഈ വിഷയത്തിൽ പ്രാമാണികരായവരുള്ളത്ര സന്ദിഗ്ധമാണത്. മതത്തിന്റെ സ്വഭാവ വിശേഷങ്ങൾക്ക് അനുസൃതമല്ല ഹിന്ദുമതത്തിന്റെ ചില വശങ്ങൾ എന്ന് തെളിയിക്കാനായേക്കും. പുരാതനകാലം മുതൽ ഇന്ത്യയിൽ പ്രചാരത്തിലുള്ളതും വിശാലമായ അർത്ഥത്തിൽ ഹിന്ദുമതം എന്നു വിളിക്കപ്പെടുന്നതുമായ വിശ്വാസങ്ങളെയാകെ നാം എടുക്കുമ്പോൾ അത് ഒരു മതമല്ല എന്നു കരുതാനാവില്ല. ഇസ്ലാമിക, ക്രൈസ്തവ, യഹൂദ മതങ്ങളെപ്പോലുള്ള ഒരു മതമല്ല ഹിന്ദുമതം എന്നതാണ് സത്യം.

ഒരു മതമെന്ന നിലയിൽ ഹിന്ദുമതത്തിന് സങ്കലന (Eclectic) സ്വഭാവമാണുള്ളത്. ആയതിനാൽ അതിനെ ആധുനികചിന്തയുമായി താരതമ്യം നടത്താനോ അന്തരം കണ്ടെത്താനോ വളരെ വിഷമമാണ്. പുരാവൃത്തങ്ങളായും ഐതിഹ്യങ്ങളായും ഭാവനകളായും പെരുകിയ അവിയൽ രൂപത്തിലുള്ള വൈപുല്യമാർന്ന ഹൈന്ദവമതസാഹിത്യം അത്തരം ശ്രമങ്ങളെ പ്രോത്സാഹിപ്പിച്ചിട്ടുണ്ട്. എന്നാൽ, അവ ചരിത്രഗവേഷണത്തിന്റെ വീക്ഷണബിന്ദുവിൽനിന്ന് വളരെ അകലെയായിരുന്നു. ആധുനികചിന്ത എന്ന് അറിയപ്പെടുന്നവ പണ്ടുകാലത്തേ ഇന്ത്യയ്ക്ക് അറിയാമായിരുന്നു എന്ന് തെളിയിക്കാൻ പല ഹൈന്ദവ എഴുത്തുകാരും ശ്രമിച്ചിട്ടുണ്ട്. ഈ വാദത്തിന്റെ അനന്തര ഫലം, മറ്റു മതങ്ങളിൽനിന്ന് വ്യത്യസ്തമായി ആധുനികചിന്തയുടെ മൂല്യങ്ങളും മാനദണ്ഡങ്ങളും തത്ത്വങ്ങളുമായി ഹിന്ദുമതത്തിന് സ്വയം അളക്കേണ്ട ആവശ്യമില്ല എന്നതാണ്. എന്നാൽ, ഈ വാദം തന്നെ വെല്ലുവി

ളിക്ക് അതീതമല്ല. യുക്തിയുടെ പരീക്ഷണത്തിൽ പരാജയപ്പെടുകയാണെങ്കിൽ ഹിന്ദുമതത്തെ ചരിത്രത്തിന്റെ ചവറുമുറിയിലേയ്ക്ക് നീക്കണം. ഇപ്പോൾപ്പോലും ഹിന്ദുമതം ഉദ്ബോധിപ്പിക്കുന്നവർ വിശ്വാസത്തിന്റെ വ്യത്യസ്തമായ ഒരു ഉറവിടത്തെ അന്വേഷിക്കുകയോ വ്യത്യസ്തമായ ഒരു ചിന്താരീതിയെ സ്വീകരിക്കുകയോ ചെയ്യണം.

പൗരാണിക ഹൈന്ദവസാഹിത്യത്തിൽ ആധുനികചിന്തയുടെ ചില വശങ്ങൾ ഭ്രൂണരൂപത്തിൽ കണ്ടെത്താനാവും എന്നാണ് വാദമെങ്കിൽ അതിനെ എതിർക്കേണ്ട കാര്യമൊന്നുമില്ല. അത് തികച്ചും വസ്തുതാപരമായ ഒരു പ്രസ്താവനയായിരിക്കും. മറ്റു മതങ്ങളുടെ കാര്യത്തിലും ഇതു തന്നെയാണ് കാര്യം. എന്തെന്നാൽ, മനുഷ്യചിന്തയ്ക്ക് ഒരു തുടർച്ചയുണ്ട്. അന്തസ്സത്തയിൽ ആധുനികചിന്ത എന്ന് വിളിക്കപ്പെടുന്നതിനെ ഭ്രൂണരൂപത്തിൽ മനുഷ്യരാശിയുടെ ആദ്യകാല ധൈഷണിക പരിശ്രമങ്ങളിൽ കണ്ടെത്താനാകും. മതവിമർശനത്തിന്റെ ആരംഭബിന്ദു അതായിരിക്കുകയും ചെയ്യും. പിൽക്കാലത്ത് നേടിയ അറിവിന്റെ ബീജങ്ങൾ പ്രാചീന ചിന്താരീതികളിൽ ഏതുവിധത്തിൽ, എത്രത്തോളം ഉണ്ടായിരുന്നു എന്ന് അന്വേഷിക്കലാണ് അതിന്റെ ലക്ഷ്യം. ഭ്രൂണരൂപത്തിലുള്ള ആ സത്യങ്ങളെ സ്ഥലകാലങ്ങളെ അതിവർത്തിക്കുന്ന മനുഷ്യരാശിയുടെ അനശ്വര പാരമ്പര്യമായി അങ്ങനെ കാത്തുസൂക്ഷിക്കാൻ കഴിയും.

ഒരു പ്രത്യേക പ്രവാചകന്റെ ഉദ്ബോധനങ്ങളിൽനിന്ന് രൂപംനൽകിയ പൊതുവായി സ്വീകരിക്കപ്പെട്ട പ്രമാണങ്ങളുടെ സമാഹാരമാണ് വെളിപാടുമതങ്ങൾ എന്നു വിളിക്കപ്പെടുന്നവയുടെ സ്വഭാവവിശേഷം. ക്രിസ്തുമതവും ഇസ്ലാംമതവും ഒരളവുവരെ യഹൂദമതവും ഈ ഗണത്തിൽപ്പെടുന്നു. ഹിന്ദുമത ചരിത്രത്തിൽ വെളിപാട് അജ്ഞാതമല്ല. വെളിപാടിന്റെ അഭാവമല്ല ഹിന്ദുമതത്തിന്റെ സവിശേഷത. വെളിപാട് ഒരു വ്യക്തിയല്ല അവകാശപ്പെട്ടിട്ടുള്ളത്, മറിച്ച് അസംഖ്യം വ്യക്തികൾ അത് അനുഭവിച്ചിട്ടുണ്ട്. നിരവധി പ്രവാചകൻമാർ അഥവാ ഋഷിമാർ തങ്ങൾക്ക് ദൈവികസത്യം വെളിപ്പെട്ടിട്ടുണ്ട് എന്ന് അവകാശപ്പെട്ടിട്ടുണ്ട്. എങ്കിലും അവർ ഉദ്ബോധിപ്പിച്ച സിദ്ധാന്തങ്ങളിൽ ദൈവികസത്യത്തെക്കുറിച്ചുള്ള സങ്കല്പം എല്ലായ്പ്പോഴും സമാനമായിരുന്നില്ല എന്നത് വിമർശകനെ സംബന്ധിച്ചിടത്തോളം രസകരമായ വസ്തുതയാണ്.

എല്ലാ മതങ്ങൾക്കും – അത് വെളിപാടുമതമോ പ്രകൃതിമതമോ ആസ്തികമതമോ ആകട്ടെ – ഒരു പൊതുസ്വഭാവമുണ്ട്. അതാകട്ടെ, വളരെ കാതലായ സ്വഭാവമാണ്. പ്രകൃത്യതീതവും അമാനുഷികവുമായ ഒന്നിലുള്ള വിശ്വാസമാണത്. ആധുനികശാസ്ത്രീയ ചിന്താരീതിക്കെതിരായ മതപരമായ ജീവിതവീക്ഷണത്തിന്റെ സവിശേഷ സ്വഭാവമാണത്. അതീന്ദ്രിയവും പ്രകൃത്യതീതവും അമാനുഷികവുമായ ഒന്നിലുള്ള വിശ്വാസമാണ് ഹിന്ദുമതത്തിലെ ഓരോ വിഭാഗത്തിന്റെയും ആരംഭബിന്ദു. കാവ്യാത്മകമായ വൈദിക

പ്രകൃതിമതത്തിൽനിന്ന് വേർപെട്ടുപോയ ആദ്യകാല ഹൈന്ദവദർശന പദ്ധതികളുടെ കാര്യംപോലും അങ്ങനെത്തന്നെയാണ്. ഔപനിഷദിക കാലത്തിന്റെ അഭ്യൂഹങ്ങളിൽനിന്നാണ് ഹൈന്ദവ ഷഡ്ദർശനങ്ങൾ വളർന്നുവന്നതെങ്കിലും അവ ഉപനിഷദ് അഭ്യൂഹങ്ങളിൽനിന്നും മുന്നോട്ടുനീങ്ങുകയും ചെയ്തു. മനുഷ്യന്റെ ഗ്രഹണശക്തിക്ക് അതീതമായ എന്തോ ഒന്നിലുള്ള വിശ്വാസമാണ് ഹിന്ദുമതത്തിന്റെ അടിസ്ഥാനം. എന്നാൽ, ആധുനികചിന്ത തെളിവില്ലാതെ ഒന്നിനെയും അംഗീകരിക്കുന്നില്ല. മനുഷ്യന്റെ ഗ്രഹണശക്തിക്ക് അഭിഗമ്യമാണ് സത്യം എന്നും മനുഷ്യന്റെ ഗ്രഹണശക്തിക്ക് അതീതമായ ഒന്നിനും തന്നെ അറിവിന്റെ ഉള്ളടക്കമാകാൻ കഴിയില്ല എന്നും അതിനാൽ അവയെ മിസ്റ്റിക്ക് ആയ മിഥ്യയായി നിരാകരിക്കാൻ കഴിയുമെന്നും അതു കരുതുന്നു.

ഈ വ്യത്യാസം മനസ്സിൽ വെച്ചുകൊണ്ട്, ഹിന്ദുമതത്തെ ആധുനികചിന്തയുമായി പൊരുത്തപ്പെടുത്താനുള്ള പലവിധ ശ്രമങ്ങളെ അല്ലെങ്കിൽ ആധുനികചിന്ത പുതിയതായൊന്നും കണ്ടെത്തിയിട്ടില്ല, അതു കണ്ടെത്തിയിട്ടുള്ളതെല്ലാം തന്നെ ഹിന്ദുമതത്തിന്റെ പൗരാണിക ഋഷിമാർക്കും പ്രവാചകൻമാർക്കും അറിയാമായിരുന്നു എന്ന നിലപാടിനെ പെട്ടെന്നുതന്നെ നമുക്ക് തള്ളിക്കളയാൻ കഴിയും.

വിമർശനാത്മകമായ ഈ മനോഭാവം മതവിശ്വാസത്തോടുള്ള അനാദരവിനെ ഒട്ടും സൂചിപ്പിക്കുന്നില്ല എന്ന് പ്രത്യേകം പറയട്ടെ; ധൈഷണിക വികാസത്തിന്റെ ആദ്യഘട്ടങ്ങളിൽ മതാത്മകമായ ചിന്താരീതിയാണ് മനുഷ്യന് അനിവാര്യമായും ഉണ്ടാകുക എന്നതിനെയും നിഷേധിക്കുന്നില്ല. ആ അനിവാര്യത ഇപ്പോഴും പൂർണ്ണമായും അപ്രത്യക്ഷമായിട്ടില്ല. ചില ആളുകൾക്ക് ആ അനിവാര്യത ഉള്ളിടത്തോളം അവർ മതാത്മകരീതിയിൽ ചിന്തിക്കും. ആധുനികചിന്തയെ ഗ്രഹിക്കാൻ കഴിവില്ലാത്തവനാണ് മതാത്മകമനുഷ്യൻ എന്നു പറയുന്നത് അനുചിതമായിരിക്കും.

മതത്തോടുള്ള വിമർശനാത്മക മനോഭാവം ചരിത്രപഠനത്തിന് ഒഴിച്ചുകൂടാനാവാത്തതാണ്. ചില കാലഘട്ടങ്ങളിൽ മതം വളരെ പ്രധാനപ്പെട്ട ഒരു ഘടകമായിരുന്നു – മനുഷ്യവംശ ചരിത്രത്തിലെ അതിപ്രധാനഘടകം. ആയതിനാൽ, മതവികാസചരിത്രം പൊതുചരിത്രത്തിലെ ഏതു കാലഘട്ടത്തിന്റെയും ഒരു അനിവാര്യ ഭാഗമാണ്. രേഖപ്പെടുത്തപ്പെട്ട ചരിത്രമായി വന്നിട്ടുള്ളത് ഭൂതകാല യാഥാർത്ഥ്യങ്ങളുടെ വാസ്തവത്തിലുള്ള ചിത്രത്തെ അവതരിപ്പിക്കുന്നില്ല. വിദൂരഭൂതകാലത്തിന്റെ ചരിത്രം മിക്കവാറും ഐതിഹ്യങ്ങളുടെ അടിസ്ഥാനത്തിലാണ് എഴുതപ്പെട്ടിട്ടുള്ളത് എന്നതാണ് അതിനുകാരണം. ആയതിനാൽ, ഭൂതകാല ജീവിതാവസ്ഥകളുടെ യഥാർത്ഥ ചിത്രത്തെ പുനർനിർമ്മിക്കുന്നതിന് ചരിത്രരേഖകളെയും ഐതിഹ്യങ്ങളെയും ഭാഷാശാസ്ത്രത്തിന്റെയും നരവംശശാസ്ത്രത്തിന്റെയും മനഃശാസ്ത്രത്തിന്റെയും വെളിച്ചത്തിൽ വിമർശനവിധേയമാക്കണം. പൊതുചരിത്രത്തിന്റെ ഭാഗമായി

മതവികാസ ചരിത്രത്തെ ഈ മട്ടിൽ വിമർശനവിധേയമാക്കണം. നേരേ മറിച്ച്, മതപരമായ വിശ്വാസങ്ങളുടെയും സ്ഥാപനങ്ങളുടെയും പാരമ്പര്യങ്ങളുടെയും വിമർശനാത്മകമായ പരിശോധന ബന്ധപ്പെട്ട രാജ്യത്തിന്റെ സാമൂഹികവും സാംസ്കാരികവുമായ ചരിത്രത്തിന്റെ ഇരുണ്ടമൂലകളിലേയ്ക്ക് വെളിച്ചം വീശും.

മതവികാസത്തിന്റെ വിമർശനാത്മക ചരിത്രം മനുഷ്യന്റെ അജ്ഞതയിലാണ് മതം ഉദ്ഭവിച്ചത് എന്ന വസ്തുതയെ വെളിപ്പെടുത്തുന്നു. പ്രകൃതിയുടെ പരിധിക്കപ്പുറത്തേയ്ക്കു പോകാതെ പ്രകൃതി പ്രതിഭാസങ്ങളെ പ്രകൃതിയുടെ അടിസ്ഥാനത്തിൽ വിശദീകരിക്കാനുള്ള ആദിമമനുഷ്യന്റെ കഴിവില്ലായ്മ വിവിധ പ്രകൃതി പ്രതിഭാസങ്ങളുടെ പ്രാഥമിക ചാലകരായി അതിമാനുഷസത്തകളെ സങ്കല്പിക്കാൻ അവനെ നിർബന്ധിച്ചു. സാങ്കല്പികമായ ആ പ്രകൃതിശക്തികൾ അവസാനം പ്രകൃതി മതത്തിന്റെ ദൈവങ്ങളായി മാറി. പ്രകൃതി മതത്തിന്റെ ബഹുദേവതാരാധന പിന്നീട് ഏകദൈവമതങ്ങളാൽ പകരംവെയ്ക്കപ്പെട്ടു.

ഏകദൈവമതത്തിനുവേണ്ടി വൈദികബഹുദേവതാരാധനയെ ഒരിക്കലും നിഷേധിച്ചില്ല എന്നതാണ് ഹിന്ദുമതചരിത്രത്തിന്റെ ഒരു സവിശേഷത. ഒരു പരമദൈവമെന്ന നിലയിൽ പരമസത്തയുടെ ആശയം സങ്കല്പിക്കപ്പെട്ടു. എന്നാൽ, ആ സങ്കല്പത്തിന് ഐകരൂപ്യമില്ലായിരുന്നു. പ്രാചീന ഇന്ത്യയിലെ മതചിന്ത ബഹുദേവതാരാധനയിൽനിന്ന് വിശ്വദേവതാരാധന (Pantheism)യിലേയ്ക്കാണ് വികസിച്ചത്. ഇസ്ലാമിലോ ക്രിസ്തുമതത്തിലോ യഹൂദമതത്തിലോ ഉള്ളതരത്തിലുള്ള ഒരു വ്യക്തിദൈവ സങ്കല്പം ഹിന്ദുമതത്തിലില്ല. അവതാരങ്ങൾ വ്യക്തിദൈവങ്ങളല്ല. അവ നിർവ്യക്തികമായ (Impersonal) ദൈവികശക്തിയുടെ അവതാരങ്ങളാണ്. പരമസത്തയെക്കുറിച്ചുള്ള ഹൈന്ദവസങ്കല്പം ഒരിയ്ക്കലും മൂർത്തമായിരുന്നില്ല. അത് പ്രപഞ്ചത്തെ ദൈവവുമായി താദാത്യമപ്പെടുത്തുന്ന വിശ്വദേവതാവാദത്തിലേയ്ക്ക് താർക്കികമായി നയിച്ചു.

പരമസത്തയെക്കുറിച്ചുള്ള ഈ ഹൈന്ദവസങ്കല്പത്തിൽ ആധുനികചിന്തയുടെ വിത്തുകൾ കണ്ടെത്താൻ കഴിയും. അവസാന വിശകലനത്തിൽ വിശ്വദേവതാവാദം എന്നത് തലകീഴായ ഭൗതികവാദമാണ്. ദൈവവും പ്രപഞ്ചവും ഒന്നാണ്. അനുഭവലോകമാകട്ടെ ഒരു ഭൗതികസത്തയും. ഹിന്ദുമതത്തിലെ ആധുനികചിന്തയുടെ വിത്തുകൾ ശങ്കരന്റെ അദ്വൈതവാദത്തിൽത്തന്നെ മുളയ്ക്കാൻ തുടങ്ങിയിരുന്നു; എന്തെന്നാൽ, വാസ്തവത്തിൽ അദ്ദേഹത്തിന്റെ ഏകേശ്വരവാദം മതത്തെ നശിപ്പിക്കുകയാണുണ്ടായത്. തന്റെ ദർശനത്തിന്റെ വിനാശകരമായ അനന്തരഫലങ്ങളിൽനിന്ന് മതത്തെ രക്ഷിക്കുന്നതിനായി കേവല ദ്വൈതവാദത്തിൽ അഭയംതേടുകയാണ് ശങ്കരാചാര്യർ തന്നെ ചെയ്തത്. എന്നാൽ, ദ്വൈതവാദത്തിന് പ്രാഥമികതയുടെ പ്രശ്നത്തിൽനിന്ന് ഒഴിഞ്ഞുമാറാനാവില്ല. അനന്തമായ പ്രതിഗമനം എന്ന താർക്കികദോഷത്തെ അത് അഭിമുഖീകരിക്കുന്നു.

ആത്മീയമായ പരമകാരണത്തിന്റെ വിശുദ്ധി നിലനിർത്തുന്നതിന് ശങ്കരൻ ചെയ്തതുപോലെ ഭൗതികലോകത്തിന് ബാഹ്യമായ അസ്തിത്വം അംഗീകരിച്ചുകൊടുക്കണം. അപ്പോൾ സൃഷ്ടി എന്ന പ്രശ്നം അപ്രസക്തമാകുന്നു. സ്രഷ്ടാവിനെ ആരു സൃഷ്ടിച്ചു എന്ന മറുചോദ്യത്തിനുപുറമെ ആത്മീയായ അന്തിമകാരണം. ഒരിയ്ക്കലും സൃഷ്ടിക്കപ്പെട്ടിട്ടില്ല എങ്കിൽ ഭൗതികലോകത്തിനും സ്വയം നിലനിൽക്കാൻ കഴിയും എന്നും വാദിക്കാനാവും. ഹിന്ദുമതത്തിൽ അന്തർലീനമായ ഈ ചിന്താഗതിയെ പിന്തുടർന്നുകൊണ്ട് മനുഷ്യൻ ബുദ്ധിക്കും അനുഭവത്തിനും അഭിഗമ്യമായ സത്യങ്ങളിൽ തൃപ്തനാകണം എന്ന നിഗമനത്തിൽ ഒരാൾ എത്തിച്ചേരും. അതീന്ദ്രിയമായത് അഭ്യൂഹവും ഭാവനയും വിശ്വാസവുമാണ്. മനുഷ്യന്റെ ഗ്രഹണശേഷിക്ക് പ്രാപ്യമായ സത്യങ്ങളായിരിക്കണം ഈ ഭൂമിയിലെ ജീവിതത്തിന്റെ വഴികാട്ടിയാവേണ്ടത്. ആധുനികചിന്തയുടെ അടിത്തറയാണത്.

അങ്ങനെ ചരിത്രപരമായി ഹിന്ദുമതത്തിന്റെ ദാർശനികവശവും ആധുനികചിന്തയും തമ്മിൽ യാതൊരു പൊരുത്തക്കേടും ഇല്ല എന്ന് പറയാനാവും. ആധുനികചിന്തയുടെ ബീജങ്ങൾ ഹൈന്ദവദർശനത്തിൽ ഭ്രൂണരൂപത്തിൽ ഉണ്ടായിരുന്നു. എന്നാൽ ഒരാൾക്ക് ആധുനിക ശാസ്ത്രീയചിന്തയുടെ സത്ത് വേദാന്തികവിശ്വദേവതാവാദത്തിൽ അടങ്ങിയിരുന്നു എന്ന നിഗമനത്തിലേയ്ക്ക് എടുത്തുചാടാൻ കഴിയില്ല. മറ്റ് ഏതൊരു രാജ്യത്തെയുംപോലെ തങ്ങളും മികച്ചതാണ് എന്ന് തെളിയിക്കുന്നതിനുവേണ്ടി ഒരു രാജ്യം അതിവിദൂരഭൂതകാലത്തുതന്നെ ആധുനികചിന്തയുടെ നിലവാരത്തിൽ എത്തേണ്ട ആവശ്യമൊന്നുമില്ല. മതപരമായ ചിന്താരീതി ആധിപത്യം പുലർത്തിയ ഒരു കാലഘട്ടത്തിലൂടെ ഓരോ രാജ്യവും കടന്നുപോയിട്ടുണ്ട്. ആയതിനാൽ, ശാസ്ത്രീയചിന്തയുടേതായ പരിണാമഘട്ടത്തിലേയ്ക്ക് പ്രവേശിക്കുന്നതിനു മുമ്പായി ഓരോ ജനതയുടെയും മനോഭാവം ആ പാരമ്പര്യത്തിൽനിന്ന് സ്വയം വിമോചിതമാകേണ്ടതുണ്ടായിരുന്നു. മനുഷ്യജ്ഞാനം വെളിപാടിനെയോ നിഗൂഢവും അതിഭൗതികവുമായ സങ്കല്പങ്ങളെയോ ആശ്രയിച്ചല്ല നിൽക്കുന്നത്; മറിച്ച്, മനുഷ്യന്റെ അനുഭവത്തിന്റെ ഫലമാണ് എന്ന മാർഗ്ഗദർശകതത്ത്വമാണ് ശാസ്ത്രീയചിന്തയുടെ അടിസ്ഥാനം.

ആധുനികചിന്ത എന്നത് വളരെ സാമാന്യവും സമഗ്രവുമായ ഒരു പദമാണ്. ശാസ്ത്രീയ സമീപനമാണ് ആധുനികചിന്തയുടെ അടിസ്ഥാനസ്വഭാവം; അതിനെ പലപ്പോഴും യുക്തിവാദം എന്നു വിളിക്കാറുണ്ട്. എന്നാൽ, യുക്തിവാദം എല്ലായ്പ്പോഴും അനിവാര്യമായും ശാസ്ത്രീയമല്ല. അതിന് അതിഭൗതികം ആകാനും കഴിയും. കൂടുതൽ കൃത്യമായ പദം ശാസ്ത്രീയ ചിന്താരീതി എന്നതാണ്. അന്വേഷണമനോഭാവത്താൽ പ്രചോദിതമായ അത് ഒന്നിനെയും തെളിവില്ലാതെ അംഗീകരിക്കുന്നില്ല. അത് വിശ്വാസത്തെ യുക്തികൊണ്ട് എതിരിടുന്നു. ഹിന്ദുമതം എന്നു വ്യവഹരിച്ചു വന്നിട്ടുള്ളതും നമ്മുടെ ദേശീയ പൈതൃകമായി പരിലാളിക്കപ്പെടുന്നതുമായ വിശുദ്ധ ഗ്രന്ഥങ്ങളും ഐതിഹ്യങ്ങളും കഥകളും പുരാവൃത്തങ്ങളുമെല്ലാം അടങ്ങുന്ന ഹിന്ദുമത

ത്തെയാകെ വിമർശനവിധേയമാക്കി അതിന്റെ ശാശ്വതമായ ഉള്ളടക്കം കണ്ടെത്താത്തപക്ഷം അതിനെ ശാസ്ത്രീയ ചിന്താരീതിയുമായി പൊരുത്തപ്പെടുത്താൻ കഴിയില്ല.

ഞാൻ മുമ്പു പറഞ്ഞതുപോലെ, പൗരാണിക ഭാരതീയകൃതികളിൽ ഉന്നതമായ ജ്ഞാനം അടങ്ങിയിരിക്കുന്നതിനാൽ നമുക്ക് കൂടുതലായി ഒന്നും പഠിക്കാനില്ല എന്ന ധാരണ പുലർത്തിക്കൊണ്ട് പാരമ്പര്യത്തെയും യാഥാസ്ഥിതികതയെയും തിരഞ്ഞെടുക്കാനുള്ള പ്രവണത സൂചിപ്പിക്കുന്നത് തുടർന്നുള്ള പുരോഗതിയുടെ പാതയെ ഉപേക്ഷിക്കുക എന്നതാണ്; കഴിഞ്ഞ 4500 കൊല്ലമായി സഞ്ചയിച്ചിട്ടുള്ള മനുഷ്യജ്ഞാനത്തിന്റെ വിപുലശേഖരമില്ലാതെ തന്നെ ഇന്ത്യയ്ക്ക് എല്ലാം ചെയ്യാൻ കഴിയും എന്നാണ് അതു കരുതുന്നത്. പൗരാണിക ജ്ഞാനത്തെപ്പോലെത്തന്നെ ആധുനികജ്ഞാനവും മനുഷ്യരുടെ പൊതുപൈതൃമാണ്. സ്വന്തം പൈതൃകത്തെ നിരാകരിക്കുന്നത് തെറ്റായ ഒരു തിരഞ്ഞെടുപ്പാണ്; അതു ചെയ്യരുത്. നമ്മുടെ പാരമ്പര്യധാരണകളുടെയും വിശ്വാസങ്ങളുടെയും അന്ധവിശ്വാസങ്ങളുടെയും വലിയൊരു ഭാഗത്തെ തിരസ്കരിക്കാൻ ആധുനികചിന്ത നിർബന്ധിക്കുന്നുണ്ട്. ഇത് തിരിച്ചറിയാത്തപക്ഷം നാം തെറ്റായ തിരഞ്ഞെടുപ്പിന് നിർബന്ധിക്കപ്പെടും.

ആധുനികചിന്ത മറ്റെല്ലാ മതങ്ങൾക്കും എന്നപോലെ ഹിന്ദുമതത്തിനും ഒരു വെല്ലുവിളിയാണ്. ഹിന്ദുമതത്തിന്റെ അവിഭാജ്യഘടകങ്ങളായി കരുതപ്പെടുന്ന പാരമ്പര്യ വിശ്വാസങ്ങളെ തിരസ്കരിക്കാതെ ഈ വെല്ലുവിളി ഏറ്റെടുക്കാൻ ഹിന്ദുമതത്തിന് കഴിയും എന്ന് തെളിയിക്കാൻ കഴിഞ്ഞ ഒരു ചരിത്രകാരനെയും പണ്ഡിതനെയും എനിക്കറിയില്ല. ഉദാഹരണമായി, ഹിന്ദുമതത്തിലെ ഏറ്റവും പ്രചാരമുള്ള തത്ത്വങ്ങളായ ആത്മാവിന്റെ ദേഹാന്തരപ്രാപ്തിയിലും കർമ്മത്തിലുമുള്ള വിശ്വാസത്തെ എടുക്കുക. അതിന് മനുഷ്യസ്വാതന്ത്ര്യം എന്ന ആധുനിക ആശയവുമായി പൊരുത്തമില്ല എന്നു വ്യക്തമാണ്. സ്വാതന്ത്ര്യം എന്നത് ഈ ലോകത്തുതന്നെ ആസ്വദിക്കേണ്ടതാണ്. അല്ലാതെ, പരമസത്തയുമായി അഥവാ ലോകാത്മാവുമായി സാങ്കല്പികമായി താദാത്മ്യം പ്രാപിച്ച് എത്തിച്ചേരേണ്ട ഒന്നല്ല. കർമ്മസിദ്ധാന്ത പ്രകാരം മനുഷ്യന് ഈ ജീവിതത്തിൽ തിരഞ്ഞെടുക്കാനുള്ള അവസരം ഇല്ല. മുൻജന്മത്തിലെ തന്റെ പ്രവർത്തികളുടെ ഫലം ആസ്വദിക്കാനോ അനുഭവിക്കാനോ ഒരാൾ വിധിക്കപ്പെട്ടിരിക്കുന്നു. ആ മുൻജന്മമാകട്ടെ, ഇതേപോലെ മുൻകൂട്ടി നിർണ്ണയിക്കപ്പെട്ടതാണ്. ഇതൊരു ദൂഷിതവലയമാണ്. അതെങ്ങനെ ആരംഭിച്ചു എന്ന് ആർക്കും അറിയില്ല. ഒരു മനുഷ്യജീവിതം മാത്രമല്ല, മനുഷ്യരാശിയുടെ മുഴുവൻ ചരിത്രവും മുൻകൂട്ടി നിർണ്ണയിക്കപ്പെട്ടിരിക്കുന്നു എന്നാണ് ആത്മാവിന്റെ ദേഹാന്തരപ്രാപ്തി സിദ്ധാന്തം പറയുന്നത്. ഇത്തരം വിശ്വാസങ്ങൾ വച്ചുപുലർത്തിക്കൊണ്ട് ഒരാൾക്ക് മനുഷ്യന്റെ സർഗ്ഗാത്മകതയെ, സ്വന്തം ഭാഗധേയത്തെ സ്വയം നിർണ്ണയിക്കുക എന്ന ആധുനിക ആശയത്തെ ഉൾക്കൊള്ളാനാവില്ല. ദു:ഖത്തിന്റെ താഴ്‌വരയായ ഈ ലോകത്തിൽനിന്നുള്ള പലായനം എന്ന മതാത്മക അർത്ഥത്തിൽ നിങ്ങൾ സ്വാതന്ത്ര്യത്തെ മനസ്സി

ലാക്കുകയാണെങ്കിൽ ഇവിടെ യാതൊരു പൊരുത്തക്കേടും ഉണ്ടാവില്ല. ഈ ലോകത്ത് എന്താണ് സംഭവിക്കുന്നത് എന്നതിനെക്കുറിച്ച്, സാമൂഹികമോ രാഷ്ട്രീയമോ ആയ പ്രശ്നങ്ങളെക്കുറിച്ച് ഉറച്ച മതവിശ്വാസിയായ ഒരു മനുഷ്യൻ വേവലാതിപ്പെടില്ല. പരമ്പരാഗത യാഥാസ്ഥിതിക ഹിന്ദുമതത്തിന്റെ വിശ്വാസപ്രമാണങ്ങൾക്ക് ആധുനികചിന്തയുമായി പൊരുത്തമില്ല എന്നത് വ്യക്തമാണ്.

ഹിന്ദുമതം എന്നത് ശാശ്വതവും അപരിവർത്തനീയവുമായ സനാതനധർമ്മമാണ് എന്നു കരുതുകയാണെങ്കിൽ ഇന്ത്യ സ്വയം ഒരാധുനിക രാഷ്ട്രമായി മാറില്ല; മറിച്ച്, ഒരു മദ്ധ്യകാല സംന്യാസിമഠമായി മാറും. അതാഗ്രഹിക്കുന്ന ആളുകളുണ്ടെങ്കിൽ അവരെ ബോദ്ധ്യപ്പെടുത്താൻ എനിക്കു കഴിയില്ല. ലോകത്തിൽനിന്ന് ഓടിരക്ഷപ്പെടുക എന്ന ഈ മനോഭാവം, ജീവിതപ്രശ്നങ്ങളെ പരിഹരിക്കുന്നതിനുള്ള മനുഷ്യന്റെ കഴിവുകേടിൽ നിന്നുണ്ടായ സാമൂഹികത്തകർച്ചയുടെ അന്തരീക്ഷത്തിൽ രൂപംകൊണ്ടതാണ് എന്നു ചരിത്രം പഠിക്കുകയാണെങ്കിൽ നിങ്ങൾക്കു കാണാനാകും. അറിവിന്റെ ശക്തി ഇല്ലാതിരുന്നതിനാൽ പ്രാചീനകാലങ്ങളിൽ മനുഷ്യൻ ജീവിതപ്രശ്നങ്ങളാൽ കുഴങ്ങിയിരുന്നു. ആധുനികശാസ്ത്രം മനുഷ്യനെ തന്റെ അപരിമിതമായ ശക്തിയെക്കുറിച്ച് ബോധവാനാക്കിയിട്ടുണ്ട്. ഇപ്പോൾപ്പോലും അവന് ജീവിതപ്രശ്നങ്ങളെയെല്ലാം പരിഹരിക്കാൻ കഴിയില്ല. പലായനത്വരയും തലവരബോധവും പരാജയമനോഭാവവും ഇപ്പോൾ അത്ര ശക്തമല്ല. അങ്ങനെയിരിക്കേ, മനുഷ്യൻ ദൈവേച്ഛയുടെ നിസ്സഹായനായ ഒരു ഇരയാണ്; മനുഷ്യന്റെ ഉന്നതജീവിതത്തിൽ ഭൗതികലോകത്തിന് ഒരു പ്രാധാന്യവുമില്ല; മനുഷ്യജീവിതത്തിന്റെ ലക്ഷ്യം ഭൗതികലോകത്തിൽനിന്ന് സ്വയം വിമോചിതനായി തന്റെ ഭാവനയിലുള്ള മറ്റൊരു ലോകത്തിൽ പരമാനന്ദം തേടുകയാണ് എന്നൊക്കെയുള്ള വിശ്വാസത്തിൽ മുറുകെപിടിച്ചു നിൽക്കാനുള്ള യാതൊരു അടിസ്ഥാനവും കാണുന്നില്ല.

ആധുനികചിന്ത ഹിന്ദുമതത്തിന് പൂർണ്ണമായും എതിരല്ല. ഒരു മതത്തിനും അത് അങ്ങനെയല്ല. ഹോമോസാപിയൻസിന്റെ ആവിർഭാവത്തോടെ ആരംഭിച്ച അവിരാമമായ ധൈഷണിക വികാസപ്രക്രിയയുടെ യുക്ത്യനുസൃതമായ അനന്തരഫലം മാത്രമാണ് ആധുനികചിന്ത. ചില പ്രത്യേക ചുറ്റുപാടുകളിൽ മനുഷ്യമനസ്സ് ചില സങ്കല്പങ്ങളും മുൻവിധികളും ആശയങ്ങളുംകൊണ്ട് ക്ലേശിച്ചിരുന്നു. വികാസത്തിന്റെ ഒരുയർന്ന ഘട്ടത്തിൽ എത്തുന്നതോടെ ഇത്തരം മുൻവിധികളും ആശയങ്ങളും പിൻവലിയുന്നു. എന്നാൽ, ഒരുയർന്ന ഘട്ടത്തിൽ എത്തിയതിനുശേഷവും മനുഷ്യമനസ്സ് ഒരു ശീലമെന്ന നിലയിൽ ചില പഴയ ആശയങ്ങളെ നിലനിർത്തുന്നു. ആയതിനാൽ, പരമ്പരാഗത ഹൈന്ദവ വിശ്വാസങ്ങളും ആചാരങ്ങളും ആധുനിക ചിന്തയുടെ സ്വാധീനത്തെ ചെറുത്തുനിൽക്കുന്നു എന്ന വസ്തുത അവ ഇപ്പോഴും ആവശ്യമാണ് എന്നതിനേയോ അവ നമ്മുടെ സാമൂഹികവും ദേശീയവുമായ ജീവിതത്തിന് ഒഴിച്ചുകൂടാനാവാത്തവയാണ് എന്നതിനേയോ

തെളിയിക്കുന്നില്ല. ഒരു ശീലമെന്ന നിലയിൽ നിലനിൽക്കുന്ന മരിച്ച ഭൂതകാലത്തിന്റെ അവശിഷ്ടങ്ങൾ മാത്രമാണവ. ശാസ്ത്രീയജ്ഞാനം – ആധുനികചിന്താരീതി – വേണ്ടത്ര ആഴ്ന്നിറങ്ങി അവരുടെ അജ്ഞതയുടെ അടിത്തറയെ തകർക്കാത്തതിനാലായണ് അവരങ്ങനെ ചെയ്യുന്നത്.

വേറൊരുതരത്തിൽ പറഞ്ഞാൽ, ഒരു മതമെന്ന നിലയിൽ ഹിന്ദുമതവും ആധുനികചിന്തയും തമ്മിലുള്ള വ്യത്യാസം വിശ്വാസവും യുക്തിയും തമ്മിലുള്ള വ്യത്യാസമാണ്. യുക്തിയുടെ പരിശോധനയ്ക്കുമുമ്പിൽ പിടിച്ചുനിൽക്കാൻ ഹിന്ദുമതത്തിന് കഴിയുമെന്ന് ചിലർ കരുതുന്നു. നല്ലത്, യുക്തി എന്നതുകൊണ്ട് നാം എന്താണ് അർത്ഥമാക്കുന്നത് എന്ന കാര്യത്തിൽ യോജിപ്പുണ്ടാകേണ്ടതാണ്. പക്ഷെ, തൽക്കാലം ഒരു കാര്യം ചൂണ്ടിക്കാണിച്ചാൽ മതിയാകും. ഹിന്ദുമതം ഒരു മതം ആയിരിക്കുന്നേടത്തോളം എല്ലാ മതങ്ങളുടേയും പൊതു ആരംഭ ബിന്ദുവിനെ – അതായത്, അതീന്ദ്രിയവും പ്രകൃത്യതീതവും അമാനുഷികവുമായ ഒന്നിലുള്ള വിശ്വാസത്തെ – നിരാകരിക്കുന്നില്ല; അത് യുക്തിപരമോ ശാസ്ത്രീയമോ അല്ല. യുക്തിവാദത്തിന്റെ ഒരു പ്രാകൃതരൂപമാണ് എന്ന അർത്ഥത്തിൽ ഹിന്ദുമതത്തെ അല്ലെങ്കിൽ ഏതൊരു മതത്തെയും യുക്തിയുമായി പൊരുത്തപ്പെടുത്താനാകും. കാരണമില്ലാതെ യാതൊന്നും സംഭവിക്കുന്നില്ല എന്നതാണ് മതത്തിന്റെ അടിസ്ഥാന പ്രമാണം. അതുതന്നെയാണ് ശാസ്ത്രത്തിന്റെയും അടിസ്ഥാനം. പ്രകൃതി പ്രതിഭാസങ്ങളുടെ കാരണങ്ങൾ കണ്ടെത്താനാകാതെ പ്രാകൃതമനുഷ്യൻ അവയെ പ്രകൃത്യതീത ശക്തികളിൽ ആരോപിച്ചു. പ്രാകൃത മനുഷ്യന്റെ മനുഷ്യരൂപത്തിലുള്ള (Anthropomorphic) ഭാവനാസൃഷ്ടികളാണ് ദൈവങ്ങൾ. പക്ഷെ, പ്രകൃതി പ്രതിഭാസങ്ങളുടെ കാരണാന്വേഷണം ദൈവങ്ങളിൽ എന്തിന് അവസാനിപ്പിക്കണം? ആരാണീ ദൈവങ്ങളെ സൃഷ്ടിച്ചത്? യുക്തിപരമായ ഈ ചോദ്യങ്ങളെ അഭിമുഖീകരിക്കുമ്പോൾ മതത്തിന്റെ യുക്തിവാദം തകരുകയും വിശ്വാസത്തിനിടം ലഭിക്കുകയും ചെയ്യുന്നു. ആയതിനാൽ, ഹിന്ദുമതത്തിനോ മറ്റേതെങ്കിലും മതത്തിനോ യുക്തിയുടെ പരീക്ഷയെ അതിജീവിക്കാനാവില്ല. അന്തിമ കാരണത്തെക്കുറിച്ചുള്ള ഹൈന്ദവ സങ്കല്പം സ്വയം വൈരുദ്ധ്യമുള്ള ഒന്നാണ്. അന്തിമകാരണത്തിലുള്ള വിശ്വാസം യുക്തിവാദത്തിന്റെ നിഷേധമാണ്. ഒന്നുമില്ലായ്മയിൽനിന്ന് ചിലതുണ്ടാകുന്നു എന്ന് അതു സൂചിപ്പിക്കുന്നു. കേവലമായ ഒന്നുമില്ലായ്മയായ ഹെഗേലിയൻ കേവലസത്തയ്ക്കു സദൃശമാണ് അന്തിമകാരണത്തെക്കുറിച്ച ഹൈന്ദവ ദാർശനിക സങ്കല്പം. ഒന്നിനും കാരണമാകാൻ അതിനു കഴിയില്ല. അങ്ങനെ മതത്തിന്റെ യുക്തിവാദം തികഞ്ഞ അസംബന്ധത്തിലേയ്ക്കു നീങ്ങുന്നു.

ഇന്ത്യയുടെ ആത്മീയചരിത്രത്തെ പുനഃസൃഷ്ടിക്കാൻ ആഗ്രഹിക്കുന്നവർ, ഹിന്ദുമതത്തിന്റെ ഏതൊക്കെ വശങ്ങൾ ആധുനികചിന്തയുമായി പൊരുത്തപ്പെടുന്നില്ല എന്നു കണ്ടെത്തേണ്ടതായിവരും. ഭൂതകാലത്ത് ആവശ്യമായിരുന്നവയും എന്നാൽ, ഇനി ഒട്ടും ആവശ്യമില്ലാത്തവയും വർത്ത

മാനകാലത്ത് സാമൂഹികമോ മാനസികമോ ആയ യാതൊരു മൂല്യവും ഇല്ലാത്തവയും ആയ അവയെ മൃതഭൂതകാലവുമായി ബന്ധപ്പെട്ടവ എന്ന നിലയിൽ ഉപേക്ഷിക്കേണ്ടതായും വരും. ഇന്ത്യാചരിത്രത്തിന്റെ പഠനത്തിന്, നമ്മുടെ ഭൂതകാലത്തെ മനസ്സിലാക്കുന്നതിന് ഇത്തരത്തിലുള്ള മതവിമർശനം ആവശ്യമാണ്. നമ്മുടെ വർത്തമാനകാല പ്രശ്നങ്ങളുടെ സൂചനകളെ മനസ്സിലാക്കാനും ഭാവിയെ അഭിമുഖീകരിക്കാനും അതു നമ്മെ സഹായിക്കും.

ആധുനികചിന്ത എന്ന് അറിയപ്പെടുന്നതിനോട് നിഷ്പക്ഷമായ ഒരു സമീപനം എടുക്കുന്നതിനുമുമ്പായി ഹൈന്ദവ മതമനസ്സ് ഒരു മുൻവിധിയെ ഉപേക്ഷിക്കേണ്ടതാണ്. പൗരസ്ത്യസംസ്കാരം ആത്മീയമാണ്; ആധുനികചിന്ത ഭൗതികവാദപരമാണ്; ആയതിനാൽ, കിഴക്കിന്റെ ആത്മീയപ്രതിഭയുമായി അതിനെ പൊരുത്തപ്പെടുത്താനാവില്ല – ഇതാണ് ആ മുൻവിധി. ചരിത്രപരമായ യാതൊരു അടിസ്ഥാനവും ഇല്ലാത്ത ഒരു ആശയമാണ് ഇത്. ഇതൊരു മുൻവിധി മാത്രമാണ്. ഈ മുൻവിധിയെ തള്ളിക്കളയാൻ ചരിത്രത്തെക്കുറിച്ച് ഒരു നേരിയ അറിവു മതിയാകും. മതപരമായ വിശ്വാസങ്ങളാണ് ഏറെക്കാലം ഇന്ത്യൻ ചിന്തയിൽ ആധിപത്യം പുലർത്തിയിരുന്നത് എന്നത് ശരിയാണ്. എന്നാൽ, അത് ഇന്ത്യാചരിത്രത്തിന്റെ മാത്രം പ്രത്യേകതയല്ല. മുന്നൂറുകൊല്ലം മുമ്പുവരെ ഭൗതികവാദ പാശ്ചാത്യദേശങ്ങളുടെ കാര്യത്തിലും ഇതുതന്നെയായിരുന്നു അവസ്ഥ. ശാസ്ത്രീയവീക്ഷണം വലിയൊരു അളവുവരെ സ്വാധീനിച്ചിട്ടുണ്ടെങ്കിലും മതപരമായ മുൻവിധികളിൽനിന്ന് യൂറോപ്യൻ മനസ്സ് ഇനിയും മുക്തമായിട്ടില്ല. ഭൂഗോളത്തിന്റെ ഒരു പ്രത്യേക ഭാഗത്ത് താമസിക്കുന്ന ഒരു ജനത നൈസർഗികമായി അമാനുഷികവും പ്രകൃത്യതീതവുമായ മൂല്യങ്ങളുടെ അടിസ്ഥാനത്തിൽ ചിന്തിക്കുന്നവരാണെന്നും, അതേസമയം, മറ്റു ഭാഗങ്ങളിൽ താമസിക്കുന്നവർ സ്ഥൂലശരീരത്തിന്റെ തൃഷ്ണകളിൽ മാത്രം തൽപ്പരരാണെന്നുമുള്ള വിശ്വാസത്തിന് ചരിത്രപരമായ അടിസ്ഥാനമോ ആനുഭവികമായ ന്യായീകരണമോ ഇല്ല.

വാസ്തവത്തിൽ, ജീവിതത്തിന്റെ ഭൗതികവശങ്ങളോടുള്ള താൽപര്യം അടിസ്ഥാനപരമാണ്; എല്ലാ മനുഷ്യർക്കും പൊതുവായി ഉള്ളതാണ്. മതം അതിൽനിന്നാണ് ഉദ്ഭവിച്ചത്. വ്യത്യസ്ത പ്രകൃതി പ്രതിഭാസങ്ങളെ വിശദീകരിക്കാനുള്ള ത്വര മനുഷ്യനെ പ്രകൃത്യതീത ശക്തികളുടെ അസ്തിത്വത്തെ സങ്കല്പിക്കാൻ പ്രേരിപ്പിച്ചു. കാലക്രമേണ, ശാസ്ത്രവിജ്ഞാനം മതത്തിന്റെ അടിസ്ഥാനമായ ഇത്തരം താൽക്കാലിക സങ്കല്പങ്ങളെ ഒഴിവാക്കാൻ മനുഷ്യനെ സഹായിച്ചു. തൽഫലമായി, മതത്തിന്റെ മാനസികമായ ആവശ്യം ഇല്ലാതായി; മതപരമായ ചിന്താഗതിയുടെ അടിസ്ഥാനം തകർക്കപ്പെട്ടു. നിരവധി നൂറ്റാണ്ടുകൾക്കുമുമ്പ് യൂറോപ്പിൽ ഇതു സംഭവിച്ചു. യൂറോപ്യൻ മനുഷ്യരാശിയുടെ താൽപര്യം മനുഷ്യപ്രകൃതിയുടെ മൗലികഭാവത്തിലേയ്ക്കു തിരിഞ്ഞു – അതായത്, അവൻ ജീവിക്കുന്ന ലോകത്തോടുള്ള താൽപര്യം, ഒരു മനുഷ്യൻ എന്ന നിലയിൽ കൂടുതൽ കൂടുതൽ അറിവുനേടാനുള്ള തന്റെ കഴിവിലുള്ള താൽപര്യം, ഈ അറിവിൽനിന്ന്

കൂടുതൽ കൂടുതൽ ശക്തി ആർജ്ജിക്കാനുള്ള താൽപര്യം, പ്രകൃതിയെ ഇനിയും കുറേക്കൂടി വരുതിയിലാക്കാനുള്ള ആ ശക്തിയിലുള്ള താൽപ ര്യം. അതാണ് ആധുനികചിന്തയുടെ വഴി. ഇത് ഏതെങ്കിലും ഒരു പ്രത്യേക ജനതയുടേയോ വംശത്തിന്റേയോ മാത്രം സവിശേഷതയല്ല എന്നു കാണാനാകും. പ്രകൃത്യതീതശക്തികളെ സങ്കല്പിക്കാതെ, പ്രകൃതിയെക്കു റിച്ചുള്ള അനുക്ഷണം വികസ്വരമാകുന്ന അറിവിന്റെ വെളിച്ചത്തിൽ പ്രകൃ തിപ്രതിഭാസങ്ങളെ വിശദീകരിക്കാനുള്ള മനുഷ്യന്റെ കഴിവിൽനിന്നുണ്ടാ കുന്നതാണത്.

ഒരു കാരണത്താൽ അല്ലെങ്കിൽ മറ്റൊരു കാരണത്താൽ ഇന്ത്യയ്ക്ക് ധൈഷണിക വികാസത്തിന്റെ ആ ഘട്ടത്തിൽ പാശ്ചാത്യജനത എത്തിയ സമയത്തുതന്നെ എത്താൻ കഴിഞ്ഞില്ല എന്നതിനെ ഇന്ത്യൻ ജനതയുടെ സവിശേഷ പ്രതിഭയുടെ അടയാളമായി മഹത്വവൽക്കരിക്കാൻ പാടില്ല. ഒരു സവിശേഷ പ്രതിഭയെക്കുറിച്ചുള്ള ഈ മുൻവിധി ആധുനികചിന്തയുടെ വിമോചനാത്മക പ്രാധാന്യത്തെ മനസ്സിലാക്കുന്നതിൽനിന്നും നമ്മെ അക റ്റിനിർത്തുന്നു; മാത്രമല്ല, ആധുനികചിന്ത എന്നത് ജീവിതത്തിന്റെ സ്ഥൂല കാര്യങ്ങളിൽ മാത്രം താൽപര്യമുള്ള ഭൗതികവാദമാണ് എന്ന അസംബന്ധ നിലപാടിലേയ്ക്കു നയിക്കുകയും ചെയ്യുന്നു. അത്തരത്തിലുള്ളതൊന്നുമല്ല അത്. നമ്മുടെ മുമ്പിലുള്ള ഏക യാഥാർത്ഥ്യം ഈ ഭൗതികലോകമാണ് എന്ന താണ് ആധുനിക തത്ത്വചിന്തയുടെ അടിസ്ഥാന പ്രമാണം. ഈ യാഥാർത്ഥ്യത്തിന്റെ ഒരു ഭാഗമാണ് മനുഷ്യവംശം. ഈ യാഥാർത്ഥ്യത്തെ മനസ്സിലാക്കാനും അറിയാനും മനുഷ്യനേ കഴിയൂ. അനന്തമായി വർദ്ധിപ്പി ക്കാൻ കഴിയുന്ന മനുഷ്യജ്ഞാനത്തിന്റെ ഉള്ളടക്കങ്ങളാണ് അവന് അഭിഗ മ്യമായ ഏകസത്യം. ആനുഭവികലോകത്തിന് അപ്പുറത്തുള്ള എന്തിനെക്കു റിച്ചെങ്കിലും അഭ്യൂഹം നടത്തുന്നത് തികച്ചും വ്യർത്ഥമാണ്.

മനുഷ്യജീവിതത്തിന്റെ ഉൽകൃഷ്ട ഭാവങ്ങൾ എന്നു വിളിക്കപ്പെടു ന്നവയെ ഭൗതികവാദം തള്ളിക്കളയുന്നില്ല. ആത്മീയവശങ്ങൾ എന്നു വിളി ക്കപ്പെടുന്നവയെല്ലാം ഈ ലോകത്തെ കവിഞ്ഞുപോകുന്നില്ല; മറിച്ച്, മനു ഷ്യന്റെ ജൈവസത്തയിൽ തന്നെ അവ അന്തർലീനമാണ്. മനുഷ്യൻ ധൈഷ ണികമായി വികസിക്കുന്നതിന് ആനുപാതികമായി അവന്റെ അറിവ് വിശാ ലമാകുന്നു; മനുഷ്യനിൽ അന്തർലീനമായ ഉൽകൃഷ്ടമൂല്യങ്ങൾ – ഭൗതിക മായ നിലനിൽപ്പിനുവേണ്ടിയുള്ളതല്ലാത്ത കാര്യങ്ങളിൽ താൽപര്യമെടുക്കാ നുള്ള ശേഷി, ശ്രേഷ്ഠഭാവങ്ങളുടെയും കലകൾ, ശാസ്ത്രം മുതലാ യവയുടെയും പരിപോഷണം – കൂടുതൽ കൂടുതൽ സാദ്ധ്യമായിത്തീരു ന്നു. എന്നാൽ, താഴ്ന്നതരം ജന്തുക്കളിൽനിന്ന് ഏറെയൊന്നും വ്യത്യസ്ത നല്ല എന്ന് സ്വയം വിശ്വസിച്ചുകൊണ്ട് തിന്നലിലും കുടിക്കലിലും മാത്രമാണ് മനുഷ്യനു താൽപര്യം എന്ന ചിന്ത അവനെ ആത്മീയമായും ധാർമ്മികമായും അധഃപതിപ്പിക്കുന്നു എന്നാണ് ഭൗതികവാദത്തെക്കുറിച്ചുള്ള വിവരമില്ലാത്ത വിമർശനം. അടിസ്ഥാനരഹിതവും അന്യായവുമായ ഈ വിമർശനത്തിന്റെ

ഫലവിശേഷമാണ് ആധുനികചിന്ത ഭൗതികവാദപരമാണ് എന്ന കാഴ്ചപ്പാട്. ഇന്ത്യ അതിന്റെ ആത്മീയ ആർജ്ജവത്തെ പരിരക്ഷിക്കാൻ ആഗ്രഹിക്കുന്നുവെങ്കിൽ ഈ കാഴ്ചപ്പാടിനെ ഉപേക്ഷിക്കണം.

എന്നാൽ, മനുഷ്യചേതനയുടെ വികാസത്തിന്റെ താർക്കികഫലമാണ് ആധുനികചിന്ത എന്നത് നമുക്കറിയാം. ആയതിനാൽ, ഇന്ത്യയിൽ വികസിച്ചുവന്ന ആശയങ്ങളിലും – ഹൈന്ദവചിന്തയുടെ ചട്ടക്കൂടിനകത്തു തന്നെ – അതിന്റെ വേരുകൾ കണ്ടെത്താം. ആ നിലയ്ക്ക് ഇന്ത്യയുടെ ആത്മീയപ്രതിഭയുമായി ആധുനികചിന്തയെ പൊരുത്തപ്പെടുത്താനാവില്ല എന്ന നിലപാടിന് നിലനിൽപ്പില്ല. ഇന്ത്യയ്ക്കു കൂടുതൽ പുരോഗതി ഉണ്ടാകണമെങ്കിൽ, സ്വാതന്ത്ര്യം വെറും മായ ആകാതിരിക്കണമെങ്കിൽ ഇന്ത്യ ഇതംഗീകരിക്കണമെന്നാണ് ആധുനികചിന്തയുമായുള്ള ഈ ജനിതകബന്ധം തെളിയിക്കുന്നത്. ആധുനികചിന്ത എന്നത് ഒരു മനുഷ്യപൈതൃകാണ്; അതിന്റെ ബീജങ്ങൾ ഹൈന്ദവചിന്തയിൽ കണ്ടെത്താനുമാകും. ഹിന്ദുമതത്തെക്കുറിച്ചുള്ള മികച്ച വിലയിരുത്തലാണ് അത്. മൃതഭൂതകാലത്തിന്റെ ജീവനുള്ള പൈതൃകം എന്ന നിലയിൽ അതു സംരക്ഷിക്കപ്പെടേണ്ടതാണ്. ആധുനികജ്ഞാനത്തിന് എതിരല്ലാത്ത ശക്തമായ പ്രവാഹങ്ങൾ പ്രാചീന ഇന്ത്യൻ ചിന്തയിൽ ഉണ്ടായിരുന്നു; തീർച്ചയായും അവ ആധുനികജ്ഞാനത്തെ മുൻകൂട്ടി കണ്ടിരുന്നു. ഹിന്ദുമതം ഇന്ത്യയുടെതന്നെ ധൈഷണിക പൈതൃകത്തെ തള്ളിപ്പറയുന്നിടത്തോളം അതിന് ആധുനികചിന്തയുമായി പൊരുത്തപ്പെടാനാവില്ല.

ആധുനികജ്ഞാനത്തിന്റെ സഹായത്തോടെ മാത്രമേ നമ്മുടെ മതചരിത്രത്തിൽ അസത്യത്തിൽനിന്ന് സത്യത്തെ വേർതിരിച്ചറിയാൻ നമുക്കു കഴിയുകയുള്ളൂ; നമ്മുടെ ഭൂതകാലത്തിലെ സ്ഥായിയായവയെ കണ്ടെത്താനാവുകയുള്ളൂ. അപ്പോൾ, ഹിന്ദുമതത്തിന്റെ ചരിത്രപരമായ മൂല്യത്തെ വിലയിരുത്താൻ നമുക്കു കഴിയും. ഇന്നത്തെ ഏതൊരു മതവും ഭൂതകാലവുമായി ബന്ധപ്പെട്ടിരിക്കുന്നു. മനുഷ്യമനസ്സ് പരിണാമത്തിന്റെ ഒരു നിശ്ചിത ഘട്ടത്തിൽ എത്തിച്ചേർന്നിരുന്ന ഒരു കാലഘട്ടവുമായി മതം ബന്ധപ്പെട്ടിരിക്കുന്നു. മതം സനാതനമാണ് എന്നു പറയുന്നത് മനുഷ്യമനസ്സ് ആ നിശ്ചിത ഘട്ടത്തിൽനിന്ന് ഉയരരുത് എന്നതിനെ നിർദ്ദേശിക്കുന്നു. മനുഷ്യമനസ്സ് ആ ഘട്ടത്തിനു മുകളിലേയ്ക്ക് ഉയരുമ്പോൾ മതവിശ്വാസം ഒരു അനിവാര്യത അല്ലാതായിത്തീരുന്നു. ഇന്ന്, ഒരാൾക്ക് വേദങ്ങളെയും മറ്റെല്ലാ മതസാഹിത്യങ്ങളെയും ചരിത്രരേഖകൾ എന്ന നിലയിൽ പഠിക്കാനാകും; ഉപനിഷത്തുകളെയും മറ്റു ഹൈനന്ദവ ചിന്താപദ്ധതികളെയും പഠിച്ച് അവയിൽ പിൽക്കാല ചിന്തയുടെ ബീജങ്ങളെ കണ്ടെത്തുക. എന്നാൽ, ഇന്നത്തെ ജീവിതത്തെ നയിക്കേണ്ടത് മനുവിന്റെ ശാസനങ്ങളാണ് എന്നു പറയുന്നത് ശരിയായിരിക്കില്ല; അല്ലെങ്കിൽ, ഇന്ന് ഒരു നല്ല മനുഷ്യൻ ആയിരിക്കുന്നതിന് സംഹിതകളിൽ നിർദ്ദേശിച്ചിട്ടുള്ള ആചാരാനുഷ്ഠാനങ്ങൾ നടത്തണം എന്നത് ശരിയാവില്ല. ആ ആചാരാനുഷ്ഠാനങ്ങൾ അക്കാലങ്ങളിൽ എങ്ങനെ

അനിവാര്യവും നല്ലതും ആയിരുന്നു എന്ന് നമുക്ക് വിലയിരുത്താനാകും. ഇത്തരം ആചാരാനുഷ്ഠാനങ്ങൾ നടത്തുമ്പോൾ അക്കാലത്ത് ജനങ്ങൾക്കു വളരെ ഉൽക്കർഷം അനുഭവപ്പെട്ടിരിക്കാം; എന്നാൽ, ഇന്നത്തെ ചുറ്റുപാടുകളിൽ അത് ഇപ്പോഴും അങ്ങിനെത്തന്നെയാണ് എന്നു കാണാൻ വിഷമമാണ്. അവ മിക്കപ്പോഴും മനുഷ്യനെ അധ:പതിപ്പിക്കുന്നതും ധർമ്മഭ്രംശപ്രേരകവും ആണെന്നു കാണിക്കാനാവും.

ആയതിനാൽ, ഒരുവശത്ത് ഹിന്ദുമതചരിത്രത്തിന്റെ ശരിയായ വിലയിരുത്തലും വിമർശനാത്മകമായ മനസ്സിലാക്കലും ആധുനികചിന്ത ഇന്ത്യൻ സംസ്കാരത്തിന് എതിരോ ദോഷകരമോ അല്ല എന്ന് കാണാൻ നമ്മെ സഹായിക്കും; മറുവശത്ത്, ആധുനികചിന്തയുടെ വെളിച്ചത്തിൽ ഹിന്ദുമതത്തിന്റെ ചരിത്രവും പ്രാധാന്യവും കൂടുതൽ വ്യക്തതയോടെ മനസ്സിലാക്കാനും ചരിത്രത്തിൽ മതത്തിനുള്ള ശരിയായ സ്ഥാനം നൽകാനും നമ്മൾ പ്രാപ്തരാകും. ബൗദ്ധികവികാസത്തിന്റെ ഒരു നിശ്ചിതഘട്ടത്തിൽ മതപരമായ ചിന്താരീതി അനിവാര്യമായിരുന്നു എന്ന കാര്യം നമുക്ക് അംഗീകരിക്കാം; എന്നാൽ, മനുഷ്യന്റെ മനസ്സും ധൈഷണികകോപ്പുകളും ഉയർന്ന ഒരു നിലയിൽ എത്തുമ്പോൾ അത് അനിവാര്യമല്ലാതായിത്തീരുന്നു.

മതത്തോടുള്ള ഈ വിമർശനാത്മക മനോഭാവവും മനുഷ്യന്റെ പൊതുപൈതൃകം എന്ന നിലയിൽ ആധുനികചിന്തയെ വിലയിരുത്തലും ഇന്ത്യാചരിത്രപഠനത്തിനുള്ള രണ്ടു മൂന്നുപാധികളാണ്. ഒരു മതമെന്ന നിലയിൽ ഹിന്ദുമതത്തെ സമഗ്രമായി പരിശോധിക്കാനോ ആധുനികചിന്തയുടെ രൂപരേഖ നൽകാനോ ഞാൻ ഇവിടെ ശ്രമിച്ചിട്ടില്ല. ഇന്ത്യാചരിത്ര പഠനത്തിനുള്ള ഒരു മുന്നുപാധി എന്ന നിലയിൽ ഹിന്ദുമതവും ആധുനികചിന്തയും തമ്മിലുള്ള പരസ്പരബന്ധത്തെ കണ്ടെത്താനാണ് ഞാൻ ശ്രമിച്ചിട്ടുള്ളത്.

മതാത്മകചിന്തകചിന്തകളും പലതരം വിശ്വാസങ്ങളും ഇപ്പോഴും നിലനിൽക്കുന്നുണ്ടെങ്കിലും ആധുനികചിന്ത നമ്മുടെ രാജ്യത്ത് ആഴ്ന്നിറങ്ങിയിട്ടുണ്ട്. പക്ഷെ, ശാസ്ത്രത്തിന്റെ പ്രായോഗികതലത്തിലെ ഉപയോഗപ്പെടുത്തൽ എന്ന രീതിയിലാണ് അതു സംഭവിച്ചിട്ടുള്ളത്. ശാസ്ത്രീയമനോഭാവം ഇനിയും ഉണ്ടാക്കിയെടുക്കേണ്ടതായിട്ടാണിരിക്കുന്നത്. ഒരാൾക്ക് ഒരു എഞ്ചിനിയറോ സാങ്കേതികവിദഗ്ദനോ ആയിരിക്കുമ്പോൾത്തന്നെ കടുത്ത മതവിശ്വാസി ആയിരിക്കാനും കഴിയും. പക്ഷെ, ഒരാൾ ശാസ്ത്രീയ മനോഭാവം അഥവാ അന്വേഷണമനോഭാവം വളർത്തിയെടുക്കുകയാണെങ്കിൽ, ശാസ്ത്രത്തിന്റെ വിമോചനാത്മകമായ വമ്പിച്ച പ്രാധാന്യം മനസ്സിലാക്കുകയാണെങ്കിൽ തന്റെ അറിവിനെയും തനിക്ക് പൂർവ്വപിതാക്കളിൽനിന്ന് ലഭിച്ച ചില വിശ്വാസങ്ങളെ അഥവാ മുൻവിധികളെയും തമ്മിൽ പൊരുത്തപ്പെടുത്താൻ അയാൾ വല്ലാതെ വിഷമിക്കും. വൈദ്യുതിയെയും അതു ചെയ്യുന്ന ഗുണങ്ങളെയുംകുറിച്ച് നമുക്കെല്ലാം അറിയാം. അതു ഭൗതികപരമാണ് എന്നതിന്റെ പേരിൽ നമ്മൾ അതിനെ ഉപേക്ഷിക്കുന്നില്ല. എന്നാൽ, വൈദ്യുതി

യുടെ കണ്ടുപിടുത്തത്തോടെ അകറ്റപ്പെട്ട മുൻവിധികൾ വലിയൊരളവിൽ ഇപ്പോഴും നിലനിൽക്കുന്നു. ഭൗതികശാസ്ത്രങ്ങളുടെ വികാസത്തിന്റെ ദാർശനികസൂചനകൾ അറിയപ്പെടുന്നില്ല. ആധുനികചിന്തയുടെ വൃത്തികെട്ട ഭൗതികവശം മാത്രമാണ് വിദ്യാസമ്പന്നരായ ഇന്ത്യക്കാർ പരിചയിച്ചിട്ടുള്ളത്. എന്നാൽ, ശാസ്ത്രീയചിന്തയുടെ ആത്മീയമായ വിമോചനാത്മക സ്വാധീനം ഇനിയും അവരെ ഒട്ടും സ്പർശിച്ചിട്ടില്ല. കാലഹരണപ്പെട്ട അന്ധവിശ്വാസങ്ങളെയും മുൻവിധികളെയുംകാൾ ആധുനിക ശാസ്ത്രീയചിന്തയുടെ സഹായത്തോടെ മനുഷ്യചേതനയുടെ വിമോചനം എന്ന യുഗങ്ങളോളം പഴക്കമുള്ള ആദർശത്തെ പിന്തുടരാനാകും.

മനുഷ്യമനസ്സിന് മനുഷ്യന്റെ നിരവധി പരിമിതികളെ മറികടക്കാൻ കഴിയുമെന്ന് ശാസ്ത്രജ്ഞാനം കാണിച്ചുതരുന്നുണ്ട്; ശാസ്ത്രജ്ഞാനത്തിന്റെ വെളിച്ചത്തിൽ മാത്രമേ ആത്മീയവിമോചനം എന്ന സങ്കല്പം ഭാവനയല്ലാതാവുകയും യഥാർത്ഥ അനുഭവമായിത്തീരുകയും ചെയ്യുകയുള്ളൂ. ദൈവാനുഗ്രഹത്തിലൂടെയോ ചില മിസ്റ്റിക്ക് അനുഭവങ്ങളിലൂടെയോ ആത്മീയവിമോചനത്തിനായി അനന്തമായി കാത്തിരിക്കേണ്ട ആവശ്യമൊന്നുമില്ല. അതിപുരാതന കാലംമുതൽ മനുഷ്യചേതനയെ അമർത്തിവെച്ച മുൻവിധികളെയും പലതരം ആശയങ്ങളെയും ഉപേക്ഷിച്ചുകൊണ്ട് ആത്മീയവിമോചനത്തിൽ എത്തിച്ചേരാനാകും. അത് മനുഷ്യന്റെ പരിധിക്കകത്താണ്; സ്വപരിശ്രമത്താൽ അവന് അതിലെത്തിച്ചേരാനാകും. ആധുനികചിന്തയുടെ കാതൽ അതാണ്. അതിന് അനുവദിക്കുന്നില്ലെങ്കിൽ മനുഷ്യജീവിതത്തെ ഉയർത്തുന്ന പ്രയോജനമുള്ള ഒന്നല്ലാതായി ഹിന്ദുമതം മാറിയിരിക്കുന്നു. അതൊരു ബന്ധനം ആയിത്തീർന്നിരിക്കുന്നു; എത്രയും വേഗം അതിനെ ഉപേക്ഷിക്കുന്നുവോ അത്രയും നല്ലത്.

പക്ഷെ, ഇത് മതത്തോടു പൊതുവെയും ഹിന്ദുമതത്തോടു പ്രത്യേകിച്ചും ഉള്ള നിഷേധാത്മക സമീപനമല്ല. മതത്തിന്റെ മഹത്തായ ചരിത്രപരമായ പ്രാധാന്യത്തെ ഇത് നിഷേധിക്കുന്നില്ല; ഇന്നുപോലും ഒരളവോളം ആവശ്യമാണ് എന്ന കാര്യത്തെയും നിഷേധിക്കുന്നില്ല. മനുഷ്യവികാസത്തിന്റെ ചില ഘട്ടങ്ങളിൽ മനുഷ്യന് ഈ വിശ്വാസം ഉണ്ടായിരിക്കും. എന്നാൽ, സാഹചര്യങ്ങളുടെ പരിമിതികളെ ശാസ്ത്രജ്ഞാനം ഇല്ലാതാക്കുമ്പോൾ വിശ്വാസത്തിന്റെ അടിസ്ഥാനമായ ഇത്തരം സങ്കല്പങ്ങൾ മനുഷ്യന് ആവശ്യമില്ലാതായിത്തീരുന്നു; അപ്പോൾ, മതം ഒരു അനിവാര്യത അല്ലാതായിത്തീരുന്നു.

കുറേക്കാലം എടുക്കുന്ന ഒരു പ്രക്രിയയാണ് അത്. മാത്രമല്ല, വികാസം അസമമായിട്ടാണ് നടക്കുന്നത്. മനുഷ്യവംശത്തിലെ ചില വിഭാഗങ്ങൾ നേരത്തെതന്നെ മുന്നോട്ടുപോകുന്നു. മറ്റുള്ളവർ അവരെ പിന്തുടരുന്നു. ഭൂതകാലം നമ്മുടെ ഭാവിയുടെ സ്രഷ്ടാവാണ്. ആ അർത്ഥത്തിൽ ഇന്ത്യക്കാരുടെ നേതാക്കൾ മതപരമായ പഴഞ്ചൻ ചിന്താരീതിയുടെ ഇത്തരം മുൻവിധികളിൽ നിന്ന് ആത്മീയമായി സ്വയം വിമോചിതരാകണം. അപ്പോൾ,

അവർ ബാക്കിയുള്ളവർക്ക് വഴികാണിച്ചുകൊടുക്കാൻ കഴിവുള്ളവരാകുകയും കാലക്രമേണ ഇന്ത്യക്കാർ ധൈഷണിക വികാസത്തിന്റെ കൂടുതൽ കൂടുതൽ ഉയർന്ന തലങ്ങളിലേയ്ക്ക് ഉയരുകയും ചെയ്യും. ആധുനികചിന്ത നമുക്ക് അതിനുള്ള പ്രചോദനം നൽകുന്നു. അതിൽനിന്നു പ്രചോദനം സ്വീകരിക്കാത്തപക്ഷം സാമൂഹികവും സംസ്ക്കാരികവുമായ നിശ്ചലാവസ്ഥയിൽനിന്നു നമ്മുടെ രാജ്യത്തെ പുറത്തുകൊണ്ടുവരാൻ നമുക്കാവില്ല.

ഞാൻ നടത്തിയ ഈ രണ്ടു പ്രഭാഷണങ്ങളും ഇന്ത്യാചരിത്രപഠനവുമായി ബന്ധപ്പെട്ടതായിരുന്നു. വിദ്യാസമ്പന്നരായ നമ്മുടെ ആളുകൾക്ക് ഏറെ താൽപര്യമുള്ള ഒന്നാണ് ഇന്ത്യാചരിത്രപഠനം. എന്നാൽ, ആ പഠനം നടത്തുന്നതിന് ശരിയായ രീതി ഇല്ലാത്തപക്ഷം ഭൂതകാലത്തിൽനിന്നു വിലപ്പെട്ട പാഠങ്ങൾ മനസ്സിലാക്കുന്നതിനുപകരം വിചിത്രഭാവനകളുടെ പിന്നാലെ ഓടുകയായിരിക്കും നമ്മൾ. മറ്റു വാക്കുകളിൽ പറഞ്ഞാൽ, യൂറോപ്യൻ മനുഷ്യവംശത്തിന്റെ അനുഭവത്തിലൂടെ നമുക്കു കടന്നുപോകേണ്ടതുണ്ട്. മതവിമർശനത്തിന്റേതായ അനുഭവമാണത്. നമ്മുടെ ഭൂതകാലത്തിൽ കാലാതിവർത്തിയായതും നമ്മുടെ തലമുറയെ ആത്മീയവും ധൈഷണികവുമായി കുറേക്കൂടി മുന്നോട്ടു നയിക്കുന്നതുമായ എന്തെങ്കിലും ഉണ്ടോ എന്ന് കണ്ടെത്തുന്നതിനായി ആധുനിക വിജ്ഞാനത്തിന്റെ വെളിച്ചംകൊണ്ട് അതിനെ പരിശോധിക്കുന്ന അനുഭവമാണത്. ഭൂതകാലത്തിനു മഹത്തായ ചരിത്രമൂല്യം ഉണ്ട്. പക്ഷെ, ഭൂതകാലം മരിച്ചുകഴിഞ്ഞു; അതിനെ പുനരുജ്ജീവിപ്പിക്കാൻ കഴിയില്ല. സത്യാന്വേഷികൾക്കു ചില സൂചനകൾ നൽകാൻ ഭൂതകാലത്തിനു കഴിയും. അതിന്റെ വെളിച്ചത്തിൽ ഭാവിയിലേയ്ക്കുള്ള ഒരു പുതിയ പാത വെട്ടിത്തുറക്കാൻ അവർക്കു കഴിയും. ചരിത്രപഠനത്തിന്റെ ഉദ്ദേശ്യം അതാണ്. ആ ഉദ്ദേശ്യത്തോടെ ഹിന്ദുമതത്തെയും അന്വേഷണാത്മകമായ വിമർശനത്തിന് വിധേയമാക്കണം. എന്നാൽ മാത്രമേ, മെച്ചപ്പെട്ടതും പ്രകാശപൂർണ്ണവുമായ ഭാവിയിലേയ്ക്കു മുന്നേറാനുള്ള പ്രചോദനം നമ്മുടെ ഭൂതകാലചരിത്രത്തിൽ നമുക്കു കണ്ടെത്താനാകൂ. **(വിവ. എം.വി.ഹരിദാസൻ)**

ലേഖനം

# വാഴ്ത്തുപാട്ടുകാരുടെ എം.ടി.

കാവാലം ബാലചന്ദ്രൻ

മലയാളസാഹിത്യകാരന്മാരിൽ–സാഹിത്യകാരികളിലും– തൊണ്ണൂറ്റി ഒൻത് ദശാംശം ഒൻപതു ശതമാനവും മൈത്രേയകപ്പരിഷകളായി –വാഴ്ത്തുപാട്ടുപരിഷക*ളായി–മാറിയത് ജ്ഞാനപീഠപുരസ്കൃതനായ എം.ടി.യുടെ കാര്യത്തിലാണെന്നു തോന്നുന്നു. വല്ലപ്പോഴും എന്തെങ്കിലും രോഷം മുഴുത്തു മറുത്തു വിളിച്ചുപറഞ്ഞിട്ടുള്ളതു ടി.പത്മനാഭൻ മാത്രമാണ്. കഥാകാരന്മാരിൽ രണ്ടുമൂന്നു തലമുറയുടെ തലതൊട്ടപ്പന്മാരായി നിൽക്കവേ, ഒരാൾ പെട്ടെന്നു കടന്നുകയറി കൊടുമുടികൾ കീഴടക്കിയപ്പോൾ ഇതരനുണ്ടായ നീരസമാണു നാം പത്മനാഭന്റെ വാക്കുകളിൽ വായിക്കുന്നത്. 'അസൂയ' എന്നു നല്ല മലയാളം. ഇരുവരുടെയും എഴുത്തുവൃത്തങ്ങൾക്കു പരിധിയും പരിമിതിയും ഒത്തിരിയുണ്ടുതാനും. കൂടല്ലൂരിലെ നായന്മാരുടെ നടുത്തളത്തിനപ്പുറത്തുള്ള ഒരു ലോകത്തെ എം.ടി.എഴുതിയതു 'മഞ്ഞ്' എന്ന കൃതിയിൽ മാത്രമാണെന്ന നിരീക്ഷണം നിലനിൽക്കുന്നുണ്ട്. 'ഷെർലക്' എഴുതുമ്പോൾ പോലും വിദേശത്തേക്കു വിമാനംകയറിച്ചെന്നു ബാലുവിന്റെ അടുത്തിരിക്കുന്ന കൂടല്ലൂരിനെ നാം വായിക്കേണ്ടിവരുന്നുണ്ടെന്നതോർക്കുക; അങ്ങു നൈനിറ്റാളിലേക്കു തീവണ്ടി കയറിപ്പോയി വിമലയുടെ അടുത്തിരിക്കുന്ന കൂടല്ലൂരിനെയും. പത്മനാഭനാകട്ടെ, ആ 'മഖൻസിംഗിന്റെ മരണ'ത്തിനപ്പുറത്തേക്കു വലുതായൊന്നും സഞ്ചരിച്ചതായി കാണുന്നുമില്ല. അഥവാ, സഞ്ചരിച്ചിട്ടുണ്ടെങ്കിൽ അതു കാലഭൈരവനിൽ അറുതികൊണ്ടിട്ടുമുണ്ട്.

മരുമക്കത്തായത്തിന്റെ തിരുശേഷിപ്പുകളിലാണ് എം.ടി.തന്റെ കൃതികൾ കെട്ടിപ്പൊക്കുന്നത്. നാലുകെട്ടും നടുത്തളവും തെക്കിനിയും വടക്കിനിയും കുഞ്ഞ്യാപ്പോളും ഒന്നരയുടുപ്പും കുട്ടിമാമായും വിശപ്പും കാമവും വള്ളുവനാടൻ 'ല്യ'യും കളഞ്ഞാൽ പിന്നെ എന്തുണ്ട് എം.ടി സാഹിത്യത്തിൽ എന്നു ചോദിച്ചാൽ 'ഒന്നുല്യ' എന്നു പറയേണ്ടിവരും എന്നൊരു സരസൻ കുറെനാൾ മുമ്പു പ്രസംഗിച്ചതോർക്കുന്നു. അൽപ്പം കടന്ന കൈയാണതെങ്കിലും ചില ചില്ലറ സത്യങ്ങളും ആ സരസഭാഷണത്തിൽ അവാന്തരപ്പെട്ടുകിടക്കുന്നുണ്ട്. 'ഗോവർദ്ധന്റെ യാത്രകൾ' പോലെ ഒരു നോവൽ എം.ടി.ക്ക് ഒരുകാലത്തും വിഭാവനം ചെയ്യാനാവില്ല. മേതിലിന്റെ'പൈഡ്പൈപ്പർ' എന്ന കഥ സൃഷ്ടിച്ച ഭാവുകത്വം ഏതെങ്കിലും കാലത്ത് എം.ടിക്കു സ്വപ്നം കാണാൻ കഴിയുമോ? ഖസാക്കിലെ രവി, തസ്രാക്കിൽ നിൽക്കുമ്പോഴും വിശാലമായ ഒരപരലോകം ഉൾവഹിക്കുന്നുണ്ട്. വിജയനെപ്പോലെയുള്ള എഴുത്തുകാർ ലോകത്തെ ഗ്രാമത്തിലേക്കു കൊണ്ടുവന്നപ്പോൾ, എം.ടി.ക്കു ലോകമെന്നാൽ തന്റെ തറവാടിരിക്കുന്നതിന്റെ ചുറ്റുപാടുമുള്ള പതിനാറേക്ക

റിൽ തളം കെട്ടി ജഡമായിക്കിടക്കുന്ന സ്ഥലരാശി മാത്രമാണ്! എന്നിട്ടും എം. ടി.കൃതികൾ തകഴിയുടെ കൃതികൾ പോലെ വായനയ്ക്കു പുറത്തുപോയിട്ടില്ല. കാരണം അവ നൽകുന്ന അതിവൈകാരികതയുടെ വീർപ്പുമുട്ടലുകൾ അനുവാചകനു പിൻപറ്റാനുള്ള താല്പര്യം കുറയുന്നില്ല എന്നതുതന്നെ. മുട്ടത്തുവർക്കിയും കാനവും ഒക്കെ മലയാളിയെ വായനയിലേക്കു കൊണ്ടുവന്നവരാണ്. ഗൗരവം കുറഞ്ഞ വായനയിലേക്ക് എന്നെടുത്തെഴുതി അവരെ കുറച്ചുകാണരുതെന്നാണ് എന്റെ അഭിപ്രായം. കാരണം അവരിൽ നിന്ന് ഒരു പാടകലത്തിലല്ല എം.ടി.യും സഞ്ചരിക്കുന്നത് എന്നതുതന്നെ. ബഷീറും വി. കെ.എന്നും ഒ.വി.വിജയനും ആനന്ദും മാധവിക്കുട്ടിയും മുകുന്ദനും പത്മരാജനും സേതുവുമൊക്കെ അവരിൽ നിന്നുയർന്നു നിൽക്കുന്നതുപോലെ എം. ടി.ക്കുയർന്നു നിൽക്കാൻ കഴിഞ്ഞിട്ടുണ്ടോ?

അർഹിക്കുന്നതിലധികം നേടുകയോ വാരിക്കൂട്ടുകയോ തരപ്പെടുത്തിയെടുക്കുകയോ ചെയ്തിട്ടുള്ള രണ്ടു മലയാളസാഹിത്യകാരന്മാരുടെ പേരു പറയുക എന്നൊരു ചോദ്യം വന്നാൽ സന്ദേഹത്തിനു പഴുതില്ലാതെ നമുക്കുത്തരം നൽകാനാവും-തകഴി ശിവശങ്കരപ്പിള്ള, എം.ടി.വാസുദേവൻനായർ. തകഴി മലയാളസാഹിതിയിൽ മാത്രം കൃഷി ചെയ്താണു നേട്ടങ്ങൾ വാരിക്കൂട്ടിയതെങ്കിൽ, പത്രാധിപത്യത്തിലൂടെയും ഇരുപതാംനൂറ്റാണ്ടിന്റെ സകലകലാസങ്കലനസാധ്യതയുടെ മാധ്യമമായ ചലച്ചിത്രത്തിലൂടെയും എഴുത്തിലൂടെയും ഒക്കെയാണ് എം.ടി. നേട്ടങ്ങൾ കൊയ്തെടുത്തത്. മാതൃഭൂമി ആഴ്ചപ്പതിപ്പിന്റെ പത്രാധിപരായി ഇരിക്കാൻ കഴിഞ്ഞിരുന്നില്ല എങ്കിൽ, ചലച്ചിത്രവുമായി ബന്ധപ്പെട്ടു പ്രവർത്തിക്കാൻ കഴിഞ്ഞിരുന്നില്ല എങ്കിൽ എം.ടി. എന്തായിത്തീരുമായിരുന്നു എന്നാലോചിക്കുന്നതു രസമുള്ള കാര്യമാണ്. പത്രാധിപരായി ഇരിക്കുമ്പോൾ പ്രശസ്തിയുടെ പാൽനിലാവിലേക്ക് ഒന്നെത്തിനോക്കാനെങ്കിലും അവസരം കൊടുത്തുകൊണ്ട് വിപുലമായ അനുചരവൃന്ദത്തെ എം.ടി.ക്കു സൃഷ്ടിച്ചെടുക്കുവാനായി. വാഴ്ത്തുപാട്ടുകാരിൽ നാൽപ്പതു ശതമാനമെങ്കിലും അവരാണെന്നതു മറന്നുകൂടാത്തതാകുന്നു. കുഞ്ഞാണെങ്കിലും അബ്ദുള്ള തൊട്ടുള്ളവർ(അർത്ഥം അറിഞ്ഞുകൊണ്ടാണോ എന്നറിയില്ല, അദ്ദേഹം 'വിരാട്പുരുഷൻ' എന്നൊക്കെ എം.ടി.യെ വിളിച്ചുകളഞ്ഞു!)ആ നിരയിലുണ്ട്. പിന്നെ, സിനിമയുടെ കാര്യം. സാഹിത്യമെന്നാൽ സിനിമയിലെതാണെന്നും കവിതയെന്നാൽ സിനിമയിലെ പീറപ്പാട്ടുകളാണെന്നും കാൽ നൂറ്റാണ്ടായി വിശ്വസിച്ചുപോരുന്ന മലയാളിയുടെ പൈങ്കിളിഭാവുകത്വത്തിൽ എം.ടി. സമാദരണീയനായ ഹീറോയാണ്! സൂപ്പർസ്റ്റാറുകൾ പോലും കൈ തൊഴുതുനിൽക്കുന്ന ഒരു വ്യക്തിയുടെ താല്പര്യം വേണ്ടെന്നുവയ്ക്കാൻ ഏതവനാണു തയ്യാറാവുക? സിനിമയുടെ മായികലോകത്തിന്റെ, പണക്കൊഴുപ്പിന്റെ, വർണ്ണശബളിമയുടെ, വാലായി കൂടെക്കൂട്ടാൻ പോന്ന പിൽക്കാലപ്രശസ്തിയുടെ ഏതെങ്കിലുമൊരറ്റത്തു കമ്പുകൊണ്ടെങ്കിലും തൊടാൻ അവസരം നൽകിയ ആളെ മറക്കാൻ സാധിക്കുമോ? അങ്ങനെയും കിട്ടി എം.ടി.ക്ക് ഏറെ അനുചരരെ. അവർ

നാൽപ്പത്തിഅഞ്ചു ശതമാനം വരുമെന്നു കണക്കാക്കുക. ബാക്കിയുള്ളത്, കുറച്ച് യശഃപ്രാർത്ഥികളും പൊങ്ങച്ചസഞ്ചികളുമാണ്!

എം.ടി.സാഹിത്യത്തെയും സിനിമാപ്രവർത്തനങ്ങളെയും അളന്നെടുക്കാൻ അത്ര വലിയ സ്കെയിലുകൾ–അളവുകോലുകൾ– നമുക്കാവശ്യമുണ്ടോ? ജ്യോർജ്ജ് ബർനാഡ്ഷായുടെ പ്രശസ്തമായ ഒരു ഉദ്ധരണിയുണ്ട്, ഇങ്ങനെ: Any man who is not a communist at the age of twenty is a fool. Any man who is still a communist at the age of thirty is an even bigger fool. മുപ്പതു വയസ്സുകഴിഞ്ഞ ഒരാൾക്ക് ആസ്വദിക്കാൻ പറ്റിയ എത്ര കൃതികളുണ്ട് എം.ടിയുടെതായി? എത്ര സിനിമകളുണ്ട്, സിനിമ എന്ന പേരിനെ സാർത്ഥകമാക്കുന്നവയായി? മുട്ടത്തുവർക്കിയെയും കാനത്തിനെയും വല്ലച്ചിറ മാധവനെയും അല്പമൊന്നുയർത്തിയെടുത്ത–നിലവാരപ്പെടുത്തിയ–പൈങ്കിളിയല്ല എം.ടി സാഹിത്യത്തിന്റെയും സിനിമകളുടെയും ജനകീയതയ്ക്കു നിദാനമായത് എന്നുറപ്പിച്ചു പറയാൻ നമുക്കാവുമോ? എം.ടി. മോശപ്പെട്ട എഴുത്തുകാരനോ ചലച്ചിത്രകാരനോ അല്ല. പക്ഷേ, വാഴുത്തുപാട്ടുകളിലൂടെ നിലനിൽക്കേണ്ടവനുമല്ല. പിന്നെ എന്തുകൊണ്ട് ഈ വാഴ്ത്തുപാട്ടുകൾ എന്നു ചോദിച്ചാൽ മലയാളിയുടെ അടിസ്ഥാനസ്വഭാവം അതായിരിക്കുന്നു എന്നു പറയാനേ കഴിയൂ. ശ്രീ.വി.എം.വിനയകുമാറിനെപ്പോലെ ചിലർ അധികം പക്ഷം ചേരാതെ–അത്ര ഉറക്കെ വാഴ്ത്തുപാട്ടുകൾ പാടാതെ– എം.ടി. സാഹിത്യത്തെ സമീപിക്കാൻ ശ്രമിച്ചതു പോലും പ്രാന്തവൽക്കരിക്കപ്പെട്ടുപോകാൻ കാരണം മറ്റൊന്നല്ലതന്നെ. ('രണ്ടാമൂഴ'ത്തെക്കുറിച്ചു പറയുന്ന വേളയിൽ അദ്ദേഹം എം.ടി.യുടെ 'ഡീമിത്തിഫിക്കേഷ'നെക്കുറിച്ചു പറയുന്നതിനോടു യോജിക്കാനാവില്ല. അതു മലയാളത്തിൽ ഒരു പുതിയകാര്യമല്ലതാനും. ദൈവങ്ങളുടെ തിരുശിരസ്സുകൾക്കു പിന്നിൽ തിളങ്ങിനിന്ന പ്രകാശവലയങ്ങൾ അഴിച്ചുവച്ച് അവരെ മനുഷ്യരുടെ കൂടെയിറക്കിനിർത്തിയ കുഞ്ചൻനമ്പ്യാർ നടത്തിയതും ഇതേ 'ഡീമിത്തിഫിക്കേഷ'നല്ലെന്നുണ്ടോ?) പരസ്പരം പുകഴ്ത്തി മരിക്കാൻ വിധിക്കപ്പെട്ട, ചീഞ്ഞുനാറിക്കൊണ്ടിരിക്കുന്ന കുറെ മനുഷ്യരുടെ ഇടമായി നമ്മുടെ 'ഠ' വട്ടം മാറിയിരിക്കുന്നു! ആനുഷംഗികമായി പറഞ്ഞുകൊള്ളട്ടെ, ഈ അടുത്തകാലത്ത് നമ്മുടെ കവിമന്ത്രി അനന്തപുരിയിൽ വച്ച് ഒരു പ്രഖ്യാപനം നടത്തി. കുമാരനാശാനു ശേഷം മലയാളത്തിൽ മികച്ച കവികളായി ഉള്ളത് ഏഴാച്ചേരി രാമചന്ദ്രനും പ്രഭാവർമ്മയും മാത്രമാണു പോലും! ഇതു പറയുമ്പോൾ കുരീപ്പുഴ ശ്രീകുമാർ അങ്ങോട്ടു കടന്നുചെല്ലുന്നുണ്ടായിരുന്നു. ആ നിരയിലേക്ക് കുരീപ്പുഴയെയും കൂടി ചേർത്തു നിർത്തി, കവിമന്ത്രി! ഇതൊക്കെ കേട്ടു നമുക്കു ചിരിക്കാനല്ലേ കഴിയൂ? നമ്മുടെ വാക്കുകൾക്ക് എത്രമാത്രം അർത്ഥലോപം സംഭവിക്കുന്നുവെന്നു നോക്കുക. ചങ്ങമ്പുഴയും ഇടശ്ശേരിയും കുഞ്ഞിരാമൻനായരും വൈലോപ്പിള്ളിയും അക്കിത്തവും ഒളപ്പമണ്ണയുമൊക്കെ പോയി തുലയാൻ പറ! അയ്യപ്പപ്പണിക്കരും സച്ചിദാനന്ദനും ബാലചന്ദ്രൻ ചുള്ളിക്കാടും വിജയലക്ഷ്മിയും തൊട്ട് കൽപ്പറ്റനാരായണനും പി.പി.രാമചന്ദ്രനും എസ്.

ജോസഫും വീരാൻകുട്ടിയും വരെയുള്ളവർ പോയി പുല്ലു പറിക്കാൻ പറ! എന്താ കഥ? വാളോങ്ങിനിൽക്കേണ്ടത് മലയാളിയുടെ ഈ കെട്ട മനോഭാവത്തെയാണെന്നു തോന്നുന്നു. തന്റെ തൊഴുത്തിലെ പശുക്കൾ നല്ലതാണെന്നു പറയുന്നതിൽ തെറ്റില്ല. അവ ലോകത്തുള്ള മുഴുവൻ പശുക്കളെക്കാൾ നല്ലതാണെന്നു തട്ടിവിടുന്നതു വിചാരരാഹിത്യവും വിവരരാഹിത്യവുമല്ലെങ്കിൽ മറ്റെന്താണ്?

'എം.ടി: കല, കാലം, വ്യക്തി' എന്ന പുസ്തകത്തിന്റെ ആമുഖത്തിൽ ശ്രീ.കെ.ജയകുമാർ തന്റെ വാഴ്ത്തുപാട്ടിനിടയ്ക്ക് ഇങ്ങനെ ഒരു വാക്യം കുറിച്ചിരിക്കുന്നു: 'ജീവിതത്തിലെ നിരവധി പ്രതിസന്ധികളിൽ കൂടി കടന്നുപോകുമ്പോൾ, എം.ടി. എന്ന വ്യക്തി പ്രതികരിച്ചിട്ടില്ല എന്നോർക്കണം.' എന്തു തോന്ന്യാസം കണ്ടാലും എന്തു വൃത്തിഹീനത മുഖത്തു വന്നു വീണാലും പ്രതികരിക്കാതിരിക്കുന്നതു മഹാമനസ്കതയാണെന്നു പാവം ജയകുമാർ ധരിച്ചുവച്ചിരിക്കുന്നുവോ? എഴുത്തുതന്നെ ഒരുവന്റെ പ്രതികരണമാണ് എന്നിരിക്കെ, എന്താണ് ശ്രീ.ജയകുമാർ അർത്ഥമാക്കിയിരിക്കുന്നത് എന്നു വ്യക്തമാണ്. അദ്ദേഹം വിവാദങ്ങളുടെ സഹയാത്രികയാനായിരുന്നില്ല എന്നതുതന്നെയാണത്. ഭയം കൊണ്ടല്ല അദ്ദേഹം പ്രതികരിക്കാതിരുന്നത്. മറിച്ച്, താനായിക്കൊണ്ട് ആരെയും വെറുപ്പിക്കേണ്ട എന്നു കരുതി മിണ്ടാതിരുന്നുവെന്നു മനസ്സിലാക്കിയാൽ മതി. എന്നിട്ടും ഏറ്റവുമൊടുവിൽ, 'ഡീമോണിറ്റൈസേഷൻ' വന്നപ്പോൾ അദ്ദേഹം പ്രതികരിച്ചുകളഞ്ഞു! കള്ളപ്പണക്കാരനായതുകൊണ്ടല്ല, സാമ്പത്തികബുദ്ധിമുട്ടു നേരിട്ടതുകൊണ്ടാണ് അദ്ദേഹം പ്രതികരിച്ചത്. അതു ജനങ്ങളുടെ ബുദ്ധിമുട്ടു കണ്ട് അകമലിഞ്ഞതുകൊണ്ടാവാനിടയില്ല. സ്വന്തം കാര്യങ്ങൾ പരുങ്ങലിലായപ്പോൾപ്രതികരിച്ചുപോയതാണ്! മറിച്ച് പൊതുജനങ്ങളെ ഓർത്തായിരുന്നുവെങ്കിൽ അവരുടെ എത്രയെത്ര നീറുന്ന പ്രശ്നങ്ങൾ അദ്ദേഹത്തിന്റെ ജീവിതകാലത്ത് പലപ്പോഴായി അറിഞ്ഞപ്പോൾ അദ്ദേഹം പ്രതികരിക്കുമായിരുന്നില്ലേ?!

മിണ്ടാട്ടമില്ലായ്മ എം.ടി.യുടെ കഥാപാത്രങ്ങൾക്കു മാത്രമല്ല, എം.ടി. ക്കുമുണ്ട്. എം.ടി.യുടെ മിണ്ടാട്ടമാല്ലായ്മ പക്ഷേ, ബുദ്ധിപരവും ഏറെ (കു)തന്ത്രപരവുമാണ്. എവിടെ മിണ്ടണം, എവിടെ മിണ്ടണ്ട എന്നു നന്നായറിയാവുന്ന വ്യക്തിയാണ് എം.ടി. അദ്ദേഹം നിശിതമൗനം പാലിച്ച രണ്ടു മൂന്നു സന്ദർഭങ്ങൾ നമ്മൾ പരിശോധിച്ചാൽ ഇതു വെളിവായിക്കിട്ടും. ഒന്ന്, അദ്ദേഹം മാതൃഭൂമി ആഴ്ചപ്പതിന്റെ പത്രാധിപരായി ഇരുന്ന കാലത്തെ ഒരു മിണ്ടാട്ടമില്ലായ്മയാണ്. 1993 ഫെബ്രുവരി 28-ലെ മാതൃഭുമി ആഴ്ചപ്പതിപ്പിൽ ശ്രീ.എം ജയരാജ്, 'മാതൃഭൂമി അഖിലേന്ത്യാ അടിസ്ഥാനത്തിൽ നടത്തിയ ചെറുകഥാമത്സരത്തിൽ ഒന്നാം സമ്മാനം നേടിക്കൊണ്ടാണ് ശ്രീ.വാസുദേവൻ നായർ രംഗത്തുവരുന്നത്' എന്നെഴുതിയപ്പോൾ, പത്രാധിപർ എം.ടി.തന്നെയായിരുന്നു. 'വളർത്തുമൃഗങ്ങൾ' എന്ന കഥയെയാണ് ഇവിടെ സൂചിപ്പിക്കുന്നത്. ആ കഥാമത്സരം സംഘടിപ്പിച്ചത് ഹിന്ദുസ്ഥാൻ ടൈംസ്

ആയിരുന്നെന്നും ആ മത്സരത്തിൽ ഒന്നാംസമ്മാനം ലഭിച്ചത് നർഗ്ഗീസ് ദലാൽ എന്ന നൈനിറ്റാൾകാരിക്കായിരുന്നെന്നും അറിയാമായിരുന്ന എം.ടി. മിണ്ടിയില്ല ('പുരസ്കാരങ്ങളുടെ മാതൃഭൂമി' എന്ന ശീർഷകത്തിൽ ശിഖാ മോഹൻദാസ് 'സാഹിത്യവിമർശ'ത്തിന്റെ 2017 ജൂലൈ–ആഗസ്റ്റ് ലക്കം എഴുതിയിരിക്കുന്ന ലേഖനം പരിശോധിക്കുക). മത്സരം നടത്തിയതു മാതൃഭൂമിയാണെന്നു ശ്രീ.കെ.എസ്.രവികുമാറും 'എം.ടി: കല, കാലം, വ്യക്തി' എന്ന പുസ്തകത്തിലെ ലേഖനത്തിൽ എഴുതിയിരിക്കുന്നു!

രണ്ടാമത്തെ മൗനം പാലിക്കൽ ക്രൂരവും ഹൃദയഭേദകവുമാണ്. എം.ടി–പ്രമീളമാരുടെ സ്നേഹബന്ധം വിചിത്രസുന്ദരമെന്നാണ് മലയാളി അറിഞ്ഞിട്ടുള്ളത്. അവരുടെ സ്വകാര്യതകളിൽ കയ്യിട്ടുമാന്താൻ ആർക്കും അവകാശമില്ലതാനും. എങ്കിലും, അനവധി നാലുകെട്ടുകളുടെയും കുടുംബങ്ങളുടെയും ശൈഥില്യങ്ങളെഴുതിയെഴുതി എഴുത്തുകാരനെന്ന ഖ്യാതി നേടിയ എം.ടി. സ്വന്തം കുടുംബം ശിഥിലമായി, വ്യഥിതനായി നിന്ന ഒരു കാലമുണ്ട്. "ഒരു സുഹൃത്തു പോലും ആ സമയത്ത് അദ്ദേഹത്തെ സഹായിക്കുവാനുണ്ടായിരുന്നില്ല എന്നത് വേദനാജനകമായിരുന്നു" എന്നെഴുതിയിരിക്കുന്നു, വാഴ്ത്തുപാട്ടുകാരിൽ ഒന്നാമനായ കുഞ്ഞബ്ദുള്ള! എം.ടി. വളരെ ക്രൂരമായി ആ സ്ത്രീയോടു പെരുമാറി എന്നാണ് കേരളം കേട്ടത്! ആരും ആ സന്ദർഭത്തിൽ സഹായിക്കാനുണ്ടായിരുന്നില്ലെന്നത് അതുകൊണ്ടുതന്നെ വിശ്വസനീയവുമാണ്. അത് അവരുടെ കുടംബകാര്യം എന്നു മലയാളി മുഖം തിരിച്ചിട്ടുണ്ടാവും. ഈ പ്രമീളാനായർ അത്ര ചെറുതായി കാണേണ്ട ഒരാളാണോ എന്ന പുനർവിചാരം മലയാളിക്ക് ഇനിയുമുണ്ടാകാവുന്നതാണ്. ഉണ്ടാകേണ്ടതുമാണ്. ആദ്യമായി എം.ടി.യുടെ കഥ വിശ്വഭാഷയായ ഇംഗ്ലീഷിലേക്കു മൊഴിമാറ്റം നടത്തി ഇല്ലസ്ട്രേറ്റഡ് വീക്കിലിയിൽ വെളിച്ചപ്പെടുത്തിയത് പ്രമീളാനായർ ആയിരുന്നു. ഇംഗ്ലീഷ്‌വായനക്കാർക്ക് ആദ്യമായി എം.ടി.യെ പരിചയപ്പെടുത്തിയ മഹതിയാണവർ. മഞ്ഞ് പരിഭാഷപ്പെടുത്തിയതും മറ്റാരുമല്ലെന്നോർക്കണം. മഞ്ഞിന്റെ പരിഭാഷയെക്കുറിച്ച് ശിഖ മോഹൻദാസ് എഴുതിയിരിക്കുന്നതിലേക്കു വീണ്ടും ശ്രദ്ധ ക്ഷണിക്കുകയാണ്. "മഞ്ഞിന്റെ വായനസുഖം ഒട്ടും ചോർന്നുപോവാതെ പ്രമീളാനായർ നിർവ്വഹിച്ച ആ പരിഭാഷ, എം.ടി.യുടെയും പ്രമീളാനായരുടെയും മകൾ സിതാര 1992–ൽ വാഷിങ്ടണിൽ ചേർന്ന ലോകമലയാളസമ്മേളനത്തിൽ അവതരിപ്പിക്കുകയുണ്ടായി. ലോകമലയാളസമ്മേളനത്തോടനുബന്ധിച്ചു നടന്ന യുവഎഴുത്തുകാരുടെ പരിപാടിയിൽ വച്ചായിരുന്നു സംഭവം. എം.ടി.യായിരുന്നു അദ്ധ്യക്ഷൻ. സിതാര അവതരിപ്പിച്ച ആ ആസ്വാദനം അവിടെയുണ്ടായിരുന്ന എഴുത്തുകാർക്ക് അമൂല്യമായ ഒരനുഭവമായിരുന്നു. ഇംഗ്ലീഷ്പത്രങ്ങൾ ആ സംഭവത്തിന് ഏറെ പ്രാധാന്യം കൊടുക്കുകയുണ്ടായി."(സാഹിത്യവിമർശം–2017, മെയ്–ജൂൺ ലക്കം). ബന്ധനത്തിലും മഞ്ഞിലും നമ്മൾ വായിക്കുന്ന നായികമാരുടെ മാതൃക -prototype- മറ്റാരുമല്ലെന്ന തിരിച്ചറിവും കൂടിയാവുമ്പോൾ പ്രമീളയുടെ എം.ടി.ജീവിതത്തിലെ മൂല്യം വർദ്ധി

ക്കുന്നു. വേറെ ഒരാളുടെ ജീവിതത്തിലായിരുന്നു പിന്നീടുണ്ടായ അനഭിലഷ ണീയസംഭവങ്ങൾ ഉണ്ടായിരുന്നതെങ്കിൽ–അയാൾ എത്ര പ്രശസ്തനും പ്രഗ ത്ഭനുമായിരുന്നെങ്കിലും– നമ്മുടെ മനുഷ്യരും മാധ്യമങ്ങളും എങ്ങനെയെടു ക്കുമായിരുന്നു എന്നാലോചിക്കാവുന്നതാണ്. ആരാധ്യബിംബമായിക്കഴിഞ്ഞ എം.ടി. ഭാഗ്യശാലികൂടിയാണെന്നാണു നമ്മൾ മനസ്സിലാക്കേണ്ടത്. കേരളം ഇതിനെക്കുറിച്ച് അവിടവിടെ പിറുപിറുത്തതല്ലാതെ കാര്യമായി ഒന്നും മിണ്ടി യില്ല; എം.ടി.യും! ഒന്നു കാണണമെന്ന് ഒടുവിൽ ആവശ്യപ്പെട്ടതും ടി.ദാ മോദരനെപ്പോലെ ഒരാളുടെ സഹായം അതിനായി പ്രമീളാനായർ തേടിയതും പ്രമീളയ്ക്ക് ആ ഭാഗ്യം അഥവാ, നിർഭാഗ്യം ഉണ്ടാവാതെ മരിക്കേണ്ടി വന്നതും നമ്മൾ പിന്നീടറിയുന്നു. ഇവിടെ എം.ടി.ക്കു മിണ്ടാട്ടമില്ലായിരുന്നു. ക്രൂരമായ മിണ്ടാട്ടമില്ലായ്മ!

രസകരമായ വസ്തുത, എം.ടി.യുടെ വഞ്ചനാപരമായ നിലപാട് നേരേ മറിച്ചിട്ടുകൊണ്ട്–പുരുഷന്റെ ഭാഗം സ്ത്രീയിലും സ്ത്രീയുടെ ഭാഗം പുരുഷനിലും ആരോപിച്ചുകൊണ്ട് 'ഇടവഴിയിലെ പൂച്ച മിണ്ടാപ്പൂച്ച'യുടെ തിരക്കഥ എഴുതിക്കളഞ്ഞു എന്നതാണ്! തന്നെ വഞ്ചിച്ച് മറ്റൊരുത്തനോ ടൊപ്പം ഇറങ്ങിപ്പോയ പ്രിയതമയെ കാണാൻ മരണക്കിടക്കയിൽ വെച്ചാവ ശ്യപ്പെടുന്ന ഒരാൾ ആ ഭാഗ്യം–നിർഭാഗ്യം–അനുഭവിക്കാതെ മൃതിയടയുന്ന സ്തോഭജനകമായ രംഗം അവതരിപ്പിക്കുന്ന ഒരു കഥ അല്ലെങ്കിൽ സിനിമ എം.ടി. സൃഷ്ടിക്കാതിരുന്നതെന്തേ എന്നാണ് ഇപ്പോൾ സംശയിക്കാവുന്നത്! പ്രമീളാനായർ അന്തരിച്ചുപോയതുകൊണ്ട് ഇനി അങ്ങനെ ഒന്നു വേണ്ടെ ന്നുവച്ചതാവുമോ? അപ്പോൾപ്പിന്നെ അതിവിരുതുള്ള തൂലികയ്ക്കോ? എം. ടി.യുടെ ഹീനകഥാപാത്രങ്ങളെല്ലാം അദ്ദേഹത്തിൽത്തന്നെ താമസിക്കുന്ന വരാണെന്നതിൽ സംശയത്തിനു പഴുതില്ലാത്തവിധമാണ് അദ്ദേഹത്തിന്റെ ജീവിതവും ജീവിതമെഴുത്തും ഇഴചേരുകയോ ഇഴപിരിയുകയോ ചെയ്യുന്നത്. ആരാധന മൂത്ത മലയാളികൾ അതൊക്കെ മറന്നു വാഴ്ത്തുപാട്ടു പാടുക യാണ്...എഴുത്തുകാരന്റെ എഴുത്തുനോക്കിയാൽ പോരേ, വ്യക്തി ജീവിതം പരിഗണിക്കേണ്ടതുണ്ടോ എന്നൊക്കെയുള്ള പഴയ ചോദ്യങ്ങൾക്കുള്ള മറു പടി വായനക്കാർ സ്വയം കണ്ടെത്തുക.

എം.ടി. മിണ്ടാട്ടമില്ലാതിരുന്ന മൂന്നാമത്തെ സന്ദർഭം, ഒ.വി.വിജയനു ജ്ഞാനപീഠം ലഭിക്കാനുള്ള സാദ്ധ്യത ആരാഞ്ഞപ്പോഴായിരുന്നു. ഇതിന്റെ സത്യാവസ്ഥ എന്തെന്നിപ്പോഴും വ്യക്തമല്ല. ഒരു പക്ഷേ, കേട്ടുകേഴ്വിയാ യിരിക്കാം. എങ്കിലും, എം.ടി.യിൽ നിന്ന് അതു പ്രതീക്ഷിക്കാവുന്നതാകു ന്നു. ഖസാക്കിന്റെ ഇതിഹാസത്തോട് അദ്ദേഹം പെരുമാറിയതെങ്ങനെയാ യിരുന്നുവെന്നതു കൂട്ടിവായിക്കുന്നവർക്ക് പെട്ടെന്നതു മനസ്സിലാക്കാവുന്ന തേയുള്ളു. എഴുത്തിലെ മൗനം കൊണ്ടു നമ്മെ വീർപ്പുമുട്ടിക്കുന്ന എം.ടി. ജീവിതത്തിലെ മൗനം കൊണ്ടു ചെയ്യുന്നത് അതല്ല എന്നു മനസ്സിലാക്കേ ണ്ടിയിരിക്കുന്നു. ജീവിതത്തിൽ അദ്ദേഹം ആചരിച്ചിട്ടുള്ള മൗനങ്ങൾ കൂടു തൽ തന്ത്രപരവും അർത്ഥസാന്ദ്രവുമാണ്. ചിലപ്പോഴെങ്കിലും കുത്സിതവു

മാണ്. രണ്ടു പതിറ്റാണ്ടു ജോലി ചെയ്ത മാതൃഭൂമിയിൽ നിന്നു പുറത്താക്കപ്പെട്ടപ്പോഴും അദ്ദേഹം മിണ്ടിയില്ല. പ്രതികരിച്ചില്ല. ഒരു ജീവിതത്തിൽ പല ജീവിതങ്ങൾ ജീവിച്ചെടുത്ത വ്യക്തിയിൽ അതങ്ങനെയാകുന്നതിൽ തരക്കേടില്ല.

എം.ടി.യുടെ' സിനിമാത്തിരക്കഥകൾ കൊണ്ടാടപ്പെടുന്നവയാണ്. ചലച്ചിത്രം ഒരു ദൃശ്യമാധ്യമമാണെന്നുള്ള ധാരണയിൽ അദ്ദേഹം എത്ര തിരക്കഥകൾ തയ്യാറാക്കിയിട്ടുണ്ട്? വിറ്റുപിരിവു ലക്ഷ്യം വച്ച് എത്ര തിരക്കഥകൾ ചമച്ചിട്ടുണ്ട്? അതിനിപുണമായി ജനകീയത പിടിച്ചുപറ്റാൻ പോന്ന തിരക്കഥകളാണ് അദ്ദേഹം ഏറിയകൂറും എഴുതിയിട്ടുള്ളത്. ദൃശ്യാത്മകതയുടെ ബാലപാഠം പോലും മറക്കുന്ന തിരക്കഥാകാരനെ നമ്മൾ പലപ്പോഴും അദ്ദേഹത്തിൽ കാണേണ്ടിവരുന്നില്ലേ? എം.ടി.യുടെ സിനിമാഡയലോഗുകൾക്ക് രൺജിപ്പണിക്കരുടെ ഡയലോഗുകളിലേക്കുള്ള ദൂരം കൂടി നമ്മൾ അളന്നെടുക്കേണ്ടതുണ്ട്. 'ഉത്തര'ത്തിലും മറ്റും നാം കേട്ട എം.ടി.യുടെ വെടിക്കെട്ടു സംഭാഷണങ്ങളുടെ മറുപുറമാണ് ടി.ദാമോദരനും അദ്ദേഹത്തിന്റെ അനുകർത്താവായ രൺജിപണിക്കരും എഴുതിവിട്ടത്. സിനിമ, 'ഡയലോഗുകളുടെ കസർ'ത്താണെന്ന വിശ്വാസത്തിൽ നിന്ന് ഇനിയും മോചനം നേടാത്ത മലയാളികൾ മുന്തിയ ചലച്ചിത്രകാരനായി അദ്ദേഹത്തെ വാഴ്ത്തിക്കൊണ്ടിരിക്കും. ചരിത്രമോ ഇതിഹാസമോ പ്രമേയമാകുമ്പോൾ തിരിക്കഥ രചിക്കുന്ന കാര്യത്തിൽ 'ഗാന്ധി'യുടെ തിരക്കഥയും 'ഷിൻഡലേഴ് ലിസ്റ്റി'ന്റെ തിരക്കഥയും ഒക്കെ മാതൃകാപാഠങ്ങളാക്കുവുന്നതല്ലേ? കുറസോവ തൊട്ടുള്ളവരുടെ തിരക്കഥകൾ ഇന്നു മലയാളിക്കു പരിചിതമാണ്. തിരക്കഥയുടെ കാര്യത്തിൽ 'ഒരിടത്തൊരു ഫയൽവാൻ' 'കള്ളൻ പവിത്രൻ' എന്നിവയുടെ നിലവാരത്തിലോ എന്തെങ്കിലുമോ അടൂരിന്റെ തിരക്കഥകൾക്കൊപ്പമെത്തുന്നതെന്തെങ്കിലുമോ എം.ടി. ചെയ്തിട്ടുണ്ടോ? ഇവിടെ പക്ഷേ, എം.ടി. അല്ല കുറ്റക്കാരൻ. നമ്മുടെ ഭാവുകത്വമാണ്. അതു മാറിവരുമ്പോൾ, എം.ടി.യുടെ വിലയിടിയും. അതിനുള്ള സാദ്ധ്യത തുലോം കുറവാണുതാനും. പുലിമുരുകന്മാർ ആടിത്തിമർക്കുന്ന കാലത്തിലേക്കും നിലവാരത്തകർച്ചയുടെ ഗർത്തത്തിലേക്കും നമ്മൾ വീണുകഴിഞ്ഞിരിക്കുന്നു.

തെക്കേപ്പാട്ടിനും പര്യമ്പുറത്തുള്ള പതിനാറേക്കറിനുമപ്പുറത്ത് എം.ടി.ക്കു ലോകമില്ല. അച്ഛന്റെ സ്ഥാനം കയ്യാളിയിരുന്ന അമ്മാവനുണ്ടാക്കിയ അസ്വസ്ഥതകൾക്കപ്പുറം അസ്വസ്ഥകളുമില്ല. (ദായക്രമപരിണതിക്കു സ്തുതി! അങ്ങനെ ഒരു പരിണതിയുണ്ടായിരുന്നില്ലെങ്കിൽ എം.ടി.ക്കുണ്ടാകുമായിരുന്ന വിഷയദാരിദ്ര്യം ചിന്തിച്ചുനോക്കാവുന്നതാണ്!) വിശപ്പിനും കാമത്തിനും പ്രണയത്തിനും തറവാട്ടിടനാഴികൾക്കപ്പുറത്തേക്കു വളർച്ചയുമില്ല. ഒരു നെടുവീർപ്പും ആ ഇടനാഴിവിട്ട് പുറത്തേക്കു സഞ്ചരിക്കുന്നില്ല. മരുന്നിനു പോലും സാമൂഹികത എം.ടി.യുടെ ഒരു കൃതിയിലും കടന്നുവരുന്നില്ല. ഒറ്റപ്പെടുന്ന, പ്രാന്തവൽകൃതരാകുന്ന കുറച്ചു വ്യക്തികളെ മാത്രം എഴുതിയ ആളാണ് എം.ടി. നിളാനദിക്കപ്പുറം കണ്ണുകളയയ്ക്കാതിരുന്ന ഒരാൾ. ലോകം തിരി

യുന്നതെങ്ങനെയെന്നറിയാമായിരുന്നിട്ടും കൃതികളിൽ മാറ്റത്തിന്റെ ഒരു നിഴലും വീണുപോകരുതെന്നു ശാഠ്യം പിടിച്ച ഒരാൾ. ഇങ്ങനെയൊക്കെ എം.ടി.യെ പരിമിതപ്പെടുത്തുന്നവർ പക്ഷേ, എം.ടി.യിലെ എഴുത്തുകാരനെ കാണാതെപോകരുത്. ഈ പരിമിതവിഭവങ്ങളുടെ ബാധ കുടഞ്ഞുകളയാൻ വിഷമിക്കുന്ന എഴുത്തുകാരനെയല്ല നമ്മൾ കാണേണ്ടത്. പ്രത്യുത, അവയെ വച്ച്, പരമാവധി വ്യത്യസ്തതയുണ്ടെന്നു തോന്നുമാറ്, കൃതിസമുച്ചയം വാർത്തെടുക്കാൻ കഴിഞ്ഞ എം.ടി.യെയാണ് നമ്മൾ കാണേണ്ടത്: അതിനു സിനിമ ചില്ലറയൊന്നുമല്ല സഹായിച്ചിട്ടുള്ളത്. 'സിനിമാ മൈലേജ്' ഒരു ചെറിയ കാര്യമല്ലതന്നെ. ഇപ്പോൾ ജ്ഞാനപീഠം തരപ്പെടുത്താനും അതു വേണമെന്നായിരിക്കുന്നു! വാഴ്ത്തുപാട്ടുകാർ ഇതൊന്നും ശ്രദ്ധിക്കുന്നതേയില്ല.

ഷെർലക് എന്ന കഥയിൽ വിദേശത്തേക്കു(അമേരിക്കയിലേക്കു) വിമാനം കയറി ബാലുവിന്റെ ഫ്ളാറ്റിലെത്തുന്ന കൂടല്ലൂരിനെയും മഞ്ഞിലെ വിമലയുടെ അടുത്തേക്കു(നൈനിറ്റാളിലേക്കു) തീവണ്ടികയറിച്ചെല്ലുന്ന കൂടല്ലൂരിനെയും നേരത്തെ സൂചിപ്പിച്ചുവല്ലോ. അതിഗ്രാമ്യതയുടെ ഈ ബാധ(obsession) ഒളിച്ചുപിടിക്കാൻ ഭാഷാനൈപുണി കൊണ്ടുള്ള ഇന്ദ്രജാലം എം.ടി.യെ വളരെ സഹായിക്കുന്നുണ്ട്. സാധാരണവായനക്കാരൻ വായിച്ചുവായിച്ച് അവയോടു കൂടുതൽ അടുത്തുപോവുകയായിരുന്നു. അതൊന്നുമില്ലെങ്കിൽ പിന്നെന്തെഴുത്ത് എന്നുവരെ അവൻ ചിന്തിക്കാൻ തുടങ്ങിയിട്ടുണ്ടാവണം! ചങ്ങമ്പുഴ അരുളിയ പുതുഭാഷാഭാവുകത്വം മലയാളപദ്യത്തിനു പിൽക്കാലത്തുവരുത്തിത്തീർത്ത അനുകർത്താക്കളുടെ ബാഹുല്യം അത്രത്തോളമില്ലെങ്കിലും അതിനടുത്തതോതിൽ ഗദ്യത്തിലും വന്നുഭവിച്ചത് എം.ടി.യുടെ കാര്യത്തിലാണെന്നതും മറച്ചുവച്ചുകൂടാ. ഇത് എം.ടി.യുടെ എഴുത്തിന്റെ ആകർഷകത്വത്തെയാണ് ആണയിട്ടുറപ്പിക്കുന്നത്. എം.ടി.യുടെ ഗദ്യമെഴുത്തിലെ ക്രാഫ്റ്റ്– ആ പണിപ്പുരത്തികവുകൾ– ആർക്കും നിഷേധിക്കാനാവുമെന്നു തോന്നുന്നില്ല.

എന്റെ ചില സുഹൃത്തുക്കൾ പ്രമീളാനായർ മരിക്കുന്നതിനു രണ്ടുമൂന്നു വർഷം മുമ്പ് അവരെ കാണാൻ പോയിരുന്നു. എം.ടി.യെക്കുറിച്ച് എന്തെങ്കിലും പറയാൻ അവർ ഭയപ്പെട്ടിരുന്നതായി ആ സുഹൃത്തുക്കൾ പറഞ്ഞു. ഭയത്തിന്റെ നിഴലുകളായിരുന്നു അവരുടെ കണ്ണുകളിൽ ഉണ്ടായിരുന്നതെന്നാണ് അവർ പറഞ്ഞത്! ആ ഭയം ഇന്നു മറ്റു പല എഴുത്തുകാരിലും നമുക്കു കാണാൻ കഴിയും. എതിരെഴുത്തിനെക്കുറിച്ചു തരിമ്പും ചിന്തിക്കാതെ അവർ സ്തുതിപാഠകരായി മാറിയിരിക്കുന്നു. എം.ടി.യുടെ സൗമനസ്യങ്ങൾ–ആനുകൂല്യങ്ങൾ– പിടിച്ചുപറ്റിയവരായിരിക്കണം അവരിൽ ഭൂരിഭാഗവുമെന്നു കരുതാവുന്നതാണ്. എം.ടി.യെ നല്ല എഡിറ്ററും ഭേദപ്പെട്ട എഴുത്തുകാരനുമായി കാണുന്നുണ്ടെങ്കിലും കൽപ്പറ്റ നാരായണൻ ഇങ്ങനെ എഴുതിയിരിക്കുന്നു: "മഷി ഉപയോഗിച്ചല്ല, തന്നിലെ കറയുപയോഗിച്ചാണ് എം. ടി. എഴുതുന്നത്. അതുപയോഗിച്ചേ എഴുതൂ എന്ന വ്രതം എം.ടി.ക്ക് എന്നു

മുണ്ട്. നർമ്മത്തെയോ കവിതയെയോ തത്ത്വചിന്തയെയോ സന്ദർഭം വിട്ടു വളരാൻ എം.ടി. സമ്മതിക്കാറില്ല. സ്വയം മറന്ന് അഭിരമിക്കാറില്ല എം.ടി. വി. കെ.എൻ. ന്റെ അനിയന്ത്രിതമായ നർമ്മമോ മാധവിക്കുട്ടിയുടെ അപ്രതീക്ഷിതമായ അത്ഭുതങ്ങളോ ബഷീറിന്റെ മിസ്റ്ററിയോ എം.ടി.യിൽ ഒരസ്വസ്ഥതയുമുണ്ടാക്കിയതായി തോന്നുന്നില്ല. (മുഷിഞ്ഞ ദിവസങ്ങളിലെ എന്റെ എഴുത്തുകാരൻ എം.ടി.യല്ല. വി.കെ.എന്നോ മാധവിക്കുട്ടിയോ ബഷീറോ മേതിലോ എന്നെ പുതുക്കുംപോലെ എം.ടി. പുതുക്കാറുമില്ല. തന്റെ സഹജമായ വഴിക്കല്ലാതെ ഓടിനോക്കാനൊരു വെമ്പലും എം.ടി.യിൽ കണ്ടിട്ടില്ല."['ചെറുതായില്ല ചെറുപ്പം'-ഭാഷാപോഷിണി വാർഷികപ്പതിപ്പ്, 2017] ഇത്രയും സത്യസന്ധമായി എം.ടി.യെ വിലയിരുത്താൻ സാധാരണ ആരും ധൈര്യപ്പെടാറില്ല. എന്തിനദ്ദേഹത്തിൽ നീരസം ജനിപ്പിക്കണമെന്നു ചിന്തിക്കുന്നവരാണധികവും. എം.ടി. തന്റെ എല്ലാ പരിമിതികളോടെയും കൽപ്പറ്റ മാഷിന്റെ എഴുത്തിൽ അടയാളപ്പെടുത്തപ്പെട്ടിരിക്കുന്നു. എം.ടി.സാഹിത്യത്തിന്റെ നവീകരണശക്തി മികച്ച ഒരു വായനക്കാരനിൽ (കൽപ്പറ്റയിലെ കവിയും ഫിക്ഷൻ റൈറ്ററും സാഹിത്യവിമർശകനും ഒന്നാംകിട പ്രഭാഷകനുമൊക്കെ അദ്ദേഹത്തിലെതന്നെ അതിസമർത്ഥനായ വായനക്കാരന്റെ പിന്നിലേ സഞ്ചരിക്കുന്നുള്ളുവെന്നു തോന്നിയിട്ടുണ്ട്!) എങ്ങനെ പ്രവർത്തിക്കുന്നു എന്നു മനസ്സിലാക്കാനാണ് ഇത് ഇവിടെ ഉദ്ധരിച്ചത്. എം.ടി.മോശം എഴുത്തുകാരനാണെന്ന് കൽപ്പറ്റയ്ക്കും അഭിപ്രായമില്ലെന്നോർക്കുക. എഴുതുമ്പോൾ എഡിറ്ററുടെ കൈ വിടാറില്ല എം.ടി. എന്നെഴുതി അദ്ദേഹത്തിന്റെ അപാരമായ ക്രാഫ്റ്റ്സ്മാൻഷിപ്പിനെ കൽപ്പറ്റ അംഗീകരിച്ചിരിക്കുന്നു. തകഴി ജന്മനാ എഴുത്തുകാരനൊന്നുമല്ല, അദ്ദേഹം എഴുതി എഴുതി എഴുത്തുകാരനാവുകയായിരുന്നു എന്ന് അയ്യപ്പപ്പണിക്കർ എഴുതിയതോർത്തുപോകുന്നു. എം.ടി. എഴുത്തുകാരനാകാൻ ശരിക്കും പണിയെടുത്തവനാണ്. craftsmanship എഴുത്തിൽ അപ്രധാനമായ കാര്യമല്ല എന്നു നമുക്കറിയാം. പക്ഷേ, ഈ വാഴ്ത്തുപാട്ടുകാർ ചുറ്റും നിന്ന് അദ്ദേഹത്തെ അപമാനിച്ചുകൊണ്ടിരിക്കുകയാണ്. ഇതൊക്കെ കണ്ടും കേട്ടും അദ്ദേഹംതന്നെ ചിലപ്പോൾ ഉള്ളിൽ ചിരിക്കുന്നുണ്ടാവും! പക്ഷേ, ഒരു ചിരി പോലും പുറത്തുകാട്ടാൻ പിശുക്കുള്ള വ്യക്തിയെ നമുക്കെങ്ങനെ അളന്നെടുക്കാനാവും? ചിരി ഒരു സിദ്ധിയാണെന്നു പറഞ്ഞ ചൗധരി(മഞ്ഞ്), വളരെക്കുറച്ചു മാത്രമേ അതുപയോഗിക്കാവൂ എന്നു തിരിച്ചറിഞ്ഞ എഴുത്തുകാരന്റെ സൃഷ്ടിയാണല്ലോ!

നിസ്സാർ അഹമ്മദിന്റെ ബാപ്പ, കുഞ്ഞുത്താച്ചുമ്മയുടെ യാഥാസ്ഥിതികത്വത്തിന്റെ മാറാല പിടിച്ച വീട്ടിലേക്ക് അവരുടെ മകൾ കുഞ്ഞുപ്പാത്തുമ്മയെ കാണാൻ ചെല്ലുമ്പോൾ കതകും ജനലുമടച്ച് അവളെ പോയകാലത്തിന്റെ ഇരുട്ടിൽ തളച്ചിട്ടിരിക്കുന്നതാ ണല്ലോ കാണുന്നത്. മുസ്ലിയാരുടെ ചൂരൽവടികൊണ്ടുള്ള തല്ലു കൊണ്ട് അവശയായിക്കിടക്കുകയാണവൾ. 'ഇതിൽ കാറ്റും വെളിച്ചവും കടക്കണം. ആ ജനൽ അടച്ചിട്ടിരിക്കുന്നതെന്തിന്?' എന്ന് അയാൾ ചോദിക്കുന്നുണ്ട്. 'അദ്ദേഹം ജനൽ തുറന്നു. കാറ്റും

വെളിച്ചവും അകത്തു കടക്കുകയാണ്; വെളിച്ചത്തിന് എന്തൊരു വെളിച്ചം!' എന്നിങ്ങനെ ബഷീർ എഴുതിയിരിക്കുന്നു. യാഥാസ്ഥിതികത്വത്തിന്റെ പ്രതീകമായ തറവാടു പൊളിച്ച് കാറ്റും വെളിച്ചവും കയറുന്ന വീടുവയ്ക്കണമെന്ന് നാലുകെട്ടിലെ അപ്പുണ്ണി എട്ടൊമ്പതു വർഷത്തിനു ശേഷം പറയുമ്പോൾ അതു നായന്മാരുടെ യാഥാസ്ഥിതികതയെക്കുറിച്ചായി എന്നല്ലാതെ എന്തൊണു വ്യതിരേകം? അടഞ്ഞുകിടക്കുന്ന ജീവിതങ്ങളെ തുറന്നുവയ്ക്കേണ്ടുന്നതിന്റെ ആവശ്യകതയെ 'കാറ്റും വെളിച്ചവും' പ്രതീകാത്മകമായി നിറവേറ്റുന്നതാണ് ഇരുകൃതികളിലും നമ്മൾ കാണുന്നത്! ബഷീർ തുറന്നിട്ട ജനലിനെക്കാൾ വലിയ ജനലൊന്നും എം.ടി.തുറക്കുന്നില്ല. ബഷീറിന്റെ വെളിച്ചത്തിന്റെ തെളിഞ്ഞ വെളിച്ചം എം.ടിയുടെ വെളിച്ചത്തിനു ലഭിച്ചിട്ടുണ്ടെന്നും പറയാൻ നമുക്കാവുകയില്ല.'ന്റുപ്പുപ്പായ്ക്കൊരാനേണ്ടാർന്നു' ഇറങ്ങിയത് 1951–ലും നാലുകെട്ട് ഏതാണ്ട് ഒരു ദശകം കഴിഞ്ഞുമാണ്.

പരിഗണനയ്ക്കെടുക്കേണ്ട മറ്റൊരു വിഷയമാണ് അദ്ദേഹത്തിന്റെ മുസ്ലീംകഥാപാത്രങ്ങൾ. (ഹിന്ദുവും വിശിഷ്യാ, നായരും മുസൽമാനും മാത്രമേ എം.ടി കൃതികളിൽ ധാരാളമായി കടന്നുവരുന്നുള്ളു. ക്രിസ്ത്യാനികളോടു വലിയ മതിപ്പോ താൽപ്പര്യമോ ഒന്നും അദ്ദേഹം പ്രകടിപ്പിച്ചുകാണുന്നില്ല.) നന്മ നിറഞ്ഞവരാണ് എം.ടി.യുടെ മുസ്ലീം കഥാപാത്രങ്ങൾ. അവരിൽ കള്ളന്മാരില്ല. കൊള്ളക്കാരില്ല. കള്ളക്കടത്തുകാരില്ല. നോട്ടിരട്ടിപ്പുകാരോ കള്ളനോട്ടടിക്കാരോ ഇല്ല. ചതിയന്മാരില്ല. ബലാത്സംഗം ചെയ്യുന്നവരോ കുറ്റവാളികളോ ഇല്ല. അതിരുകളില്ലാത്ത വിശാലവീക്ഷണത്തിന്റെ സന്തതികളാണ് അവരൊക്കെ. മുസ്ലീം ഭാഷ സംസാരിക്കുന്നുണ്ടെങ്കിലും നിസ്കരിക്കുന്നുണ്ടെങ്കിലും അള്ളാ എന്നു വിളിക്കുന്നുണ്ടെങ്കിലും അവരെല്ലാം എം.ടി.യുടെ നായർക്കഥാപാത്രങ്ങളുടെ വാർപ്പുമാതൃകയിൽ നിന്നു വേണ്ടത്ര അകലം പാലിക്കുന്നതായി തോന്നുന്നുണ്ടോ? കുഞ്ഞരയ്ക്കാരുടെ(അസുരവിത്ത്) പരമ്പരയിൽ, സംശുദ്ധമായ മൂശയിൽ ഉരുവം കൊണ്ടവരാണ് അവരിൽ മിക്കവരും. മുസ്ലീം കഥാപാത്രങ്ങളുടെ ചിത്രീകരണത്തിൽ എം.ടി. കാണിക്കുന്ന പക്ഷപാതത്തെ സി.എൻ. ശ്രീകണ്ഠൻനായർ നിശിതമായി വിമർശിച്ചിട്ടുള്ളതായി ശ്രീ.ശശിഭൂഷൺ പറഞ്ഞിരിക്കുന്നു.(എംടി: കല, കാലം, വ്യക്തി– പുറം 163 ഡി.സി.ബി. 1998). പിതൃഘാതകനായ സെയ്താലിക്കുട്ടിയോട് നാലുകെട്ടിലെ അപ്പുണ്ണിക്കു തോന്നിയ പ്രതികാരത്തിന്റെ മുന പിന്നീട് ഒടിഞ്ഞതിലെ അവിശ്വസനീയതയെക്കുറിച്ചു വേറെയും ചിലർ എഴുതിയിട്ടുണ്ടെന്ന കാര്യം ശശിഭൂഷൺ ഓർമ്മിപ്പിക്കുന്നുണ്ട്. 'നിഗൂഢമായ കൗമാരാനുരാഗത്തെയാണ് എം.ടി.യുടെ മുസ്ലീംപ്രേമം അനുസ്മരിപ്പിക്കുതെന്നു പോലും കരുതുന്നവരുണ്ട്.' എന്നദ്ദേഹം കൂട്ടിച്ചേർത്തിരിക്കുന്നു. ഈ നിലപാട് പെട്ടെന്നൊരിക്കൽ എം.ടി.യിൽ ഉരുത്തിരിഞ്ഞതല്ല. കോഴിക്കോട്ടു താമസിക്കുന്ന എം.ടി. ജനസംഖ്യയിൽ കുറവല്ലാത്ത മുസ്ലീം വിഭാഗത്തെ പ്രീണിപ്പിച്ചുനിർത്തിയതിൽ അതിശയിക്കാനെന്തിരിക്കുന്നു? എവിടെ നിൽക്കണം എങ്ങനെ നിൽക്കണം എന്നൊക്കെ എം.ടിക്ക് ആരെങ്കിലും പറഞ്ഞുകൊടുക്കേണ്ടതുണ്ടോ? എം.ടി.യുടെ ഈ സവി

ശേഷതയ്ക്ക്–അതിനു മാത്രം– തുടർച്ചയുണ്ട്, കെ.പി.രാമനുണ്ണിയിൽ.(എം.ടി.യുടെ പ്രതിഭയെ അമ്പത്താറായി കീറിയുണങ്ങിയെടുത്തതിൽ ഒരു കഷണം പോലും ഈ വിദ്വാനുണ്ടെന്നു വകവച്ചുകൂടാത്തതാകുന്നു എന്നതു മറന്നുകൊണ്ടല്ല ഇതെഴുതുന്നത്!)

ഇനി രസകരമായ ഒരു ചെറിയ സംഭവം പറഞ്ഞുകൊള്ളട്ടെ. 'എം.ടി.യുടെ നായകന്മാർ' എന്ന ശീർഷകത്തിൽ ഒരു ലേഖനമെഴുതാൻ പ്രൊഫസർ ആവശ്യപ്പെട്ടപ്പോൾ, ഒരു കുട്ടിക്ക് 'എം.ടി.യുടെ നായകന്മാർ' എന്നതിലെ 'ക' അറിയാതെ വിട്ടുപോയി. അതു കണ്ടുവന്ന പ്രൊഫസർ ചിരിച്ചിട്ടു തെറ്റു ചൂണ്ടിക്കാട്ടിയിട്ടു പറഞ്ഞു: "തിരുത്തണ്ട. അതാണു കൂടുതൽ ശരി, എം.ടി.യുടെ നായന്മാർ!". മണിപ്രവാളകൃതികളിൽ ഇടപെടുമ്പോൾ, നമ്പൂരാരും കവികളും വാരവധൂടികളും വാദനവിദഗ്ദ്ധരും മാത്രമേ അന്നു സമൂഹത്തിലുണ്ടായിരുന്നുള്ളു എന്നു തോന്നിപ്പോകും എന്ന് ഇളംകുളം എഴുതിയിരുന്നതായി ഓർക്കുന്നു. എം.ടി.യുടെ നായകന്മാരെക്കുറിച്ചെഴുതിയാലും എം.ടി.യുടെ നായന്മാരെക്കുറിച്ചഴുതിയാലും രണ്ടും ഒന്നുതന്നെയെന്ന പ്രൊഫസറുടെ തമാശച്ചിരി ഓർത്തതുകൊണ്ട് ഇതിവിടെ കുറിച്ചതാണ്. എം.ടി. 'രണ്ടാമൂഴ'ത്തിൽ പുനരെഴുതിയ ഭീമസേനൻ പോലും ഏതോ നാലുകെട്ടിലെ ഭീമക്കുറുപ്പോ ഭീമൻനായരോ അല്ലെന്നു നമുക്കു തീർത്തു പറയാനാവുമോ?

അശിക്ഷിതകവനപടുത്വവും പ്രതിഭാധൂർത്തും കൊണ്ടു മലയാളിയെ അതിശയിപ്പിച്ച കവിയാണു ചങ്ങമ്പുഴ. അദ്ദേഹം മലയാണ്മയ്ക്കരുളിയ ഭാഷാഭാവുകത്വം ആറേഴു പതിറ്റാണ്ടു കഴിഞ്ഞിട്ടും വിട്ടുപോകാത്ത ബാധയായി കവികളിൽ സന്നിവേശിച്ചതു നമ്മൾ കാണുന്നുണ്ട്. സ്വപ്രതിഭയെ ധൂർത്തടിക്കാതിരുന്നിരുന്നുവെങ്കിൽ, സ്വയം ശിക്ഷണത്തിനു വിധേയനായിരുന്നുവെങ്കിൽ കുമാരനാശാനോളമോ അതിനു മീതേക്കോ വളരാൻ ചങ്ങമ്പുഴയ്ക്കു കഴിയുമായിരുന്നുവെന്നു കരുതുന്നവർ ഏറെയുണ്ട്. ചങ്ങമ്പുഴ പദ്യസാഹിതിയിൽ അരുളിയ ഭാഷാഭാവുകത്വത്തിനു സമാനമായ ഭാവുകത്വം ഗദ്യത്തിൽ കൊണ്ടുവരാൻ എം.ടി. ശ്രമിച്ചതും ആ ശ്രമം ഒട്ടൊക്കെ സഫലമായതും നേരത്തെ സൂചിപ്പിച്ചുവല്ലോ. കാലം മാറിയതും exposure- നു ധാരാളം അവസരം ലഭിച്ചതും അതിജനകീയമാധ്യമമായ സിനിമ പിന്തുണയ്ക്കുണ്ടായതും ഒക്കെയാണ് നാമറിയുന്ന അതിപ്രശസ്തനായ എം.ടി.യെ വാർത്തെടുക്കുന്നതിൽ നിർണ്ണായകമായ പങ്കു വഹിച്ചിരിക്കുന്നത്. വേണ്ടതിലധികം ഭാഗ്യവുമുണ്ടെന്നുകൂടി കൂട്ടിക്കൊള്ളുക. അദ്ദേഹത്തെ അമാനുഷനെന്നും വിരാട്പുരുഷനെന്നുമൊക്കെ ആക്ഷേപിക്കുന്നതിന് ഇനിയെങ്കിലും സ്തുതിപാഠകർ–വാഴ്ത്തുപാട്ടുകാർ– വിരാമമിടണം. എം.ടി.ക്ക് സിനിമ ഒരു വലിയ പിന്തുണതന്നെയായിരുന്നുവെന്നതിൽ തർക്കമില്ല. അതിന്റെ കലാത്മകതയിലല്ല, ജനകീയതയിൽത്തന്നെയാണ് അദ്ദേഹം കൂടുതലും ഊന്നിയതെന്ന കാര്യത്തിലും തർക്കം വേണ്ട. അതുകൊണ്ടുതന്നെയാണ് അദ്ദേഹത്തിന്റെ ഭേദപ്പെട്ട തിരക്കഥകളുടെ എണ്ണം നാലോ അഞ്ചോ ആയി പരിമിതപ്പെട്ടത്.

Subjectivity-യുടെ മേൽക്കൈ സാമൂഹികതയെ നിരാകരിക്കുന്നതാണ് നമ്മൾ എം.ടി.യിൽ കാണുന്നത്. തന്റെ പതിനാറേക്കറിനു ചുറ്റും കെട്ടിപ്പൊക്കിയ കന്മതിലിനപ്പുറം ആകാശമുള്ളതായി എം.ടി.ഭാവിക്കുന്നതേയില്ല. സാമൂഹികജീവിതത്തിലെ ചെറിയചെറിയ മാറ്റങ്ങളെ പോലും സൂക്ഷ്മമായി നിരീക്ഷിച്ച്, മനുഷ്യചരിത്രത്തെ ചേർത്തുനിർത്തി നോവൽരചന സാധിച്ച തകഴിയോളം നോവലിസ്റ്റ് എന്ന നിലയിൽ എം.ടി.ക്കു വളരാൻ കഴിഞ്ഞിട്ടില്ല. ചെറുകഥയിൽ അനുവദനീയമായ അളവോളം അമിതവൈയക്തികത നോവലിൽ അനുവദനീയമോ അഭിലഷണീയമോ ആയി കരുതുന്നവർ ഉണ്ടാവാം. ബഷീറിന്റെ കൊച്ചു കൃതികൾ പോലും സാമൂഹിക ജീവിതത്തിന്റെ കുഞ്ഞുകുഞ്ഞടരുകൾ ചെർത്തുവച്ചാണു നെയ്തെടുത്തിരിക്കുന്നതെന്നോർക്കണം. സകലജീവജാലങ്ങളും വേണ്ടുവോളമിടപെടുന്ന (മനുഷ്യന്റെ) സാമൂഹികജീവിതഭൂമികയാണ് ബഷീറിന്റെ സ്ഥലരാശിയെന്നു നമുക്കറിയാം. ചരിത്രത്തിന്റെ സ്തോഭജനകമായ ചുറ്റുപാടുകളുണ്ടായിരുന്നിട്ടും അവയിൽനിന്നൊക്കെ അകലം പാലിക്കാൻ എം.ടി. ശ്രദ്ധിച്ചിരുന്നു. വ്യക്തിസത്ത സമൂഹസത്തയുമായി ഏറ്റുമുട്ടി എന്തെങ്കിലും സംഘർഷമുണ്ടാവുന്നത് എം.ടി.യിൽ നമ്മൾ വിരളമായിപ്പോലും കാണുന്നില്ല! ബസ്റ്റ് സെല്ലർ എന്നതിനപ്പുറത്തേക്കുയർന്നുനിൽക്കുന്ന എം.ടി.നോവലുകൾ എത്ര എന്നു ചോദിച്ചാൽ കഷ്ടിച്ചു രണ്ട് എന്നു മറുപടി പറയേണ്ടിവരും– മഞ്ഞും കാലവും! ഇതു ശ്രീ. വി.എം.വിനയകുമാർ 'ഇന്ദ്രിയപ്രത്യക്ഷങ്ങളുടെ മേച്ചിൽപ്പുറങ്ങൾ'എന്ന ലേഖനത്തിൽ തുറന്നെഴുതിയിട്ടുണ്ട്.

'രമണീയം ഒരു കാലം' എന്ന പേരിൽ 1998–ൽ എം.ടി.യുടെ ഹൃദ്യമായ ഒരു ലേഖനസമാഹാരമിറങ്ങുകയുണ്ടായി. അതിൽ 'ബഹുജനത്തിനു വേണ്ടത്' എന്നൊരു ലേഖനമുണ്ട്. ഇരിങ്ങാലക്കുട മാധവചാക്യാർ കാണികളില്ലാതെ കൂടിയാട്ടം അഭിനയിച്ചതിനെ ഒരു സായിപ്പ് 'സ്പാൻ' എന്ന അമേരിക്കൻ മാസികയിൽ എഴുതിയതെക്കുറിച്ച് അതിൽ പറയുന്നുണ്ട്. 'കാണികളില്ലെങ്കിലെന്ത്, വിളക്കുണ്ടായിരുന്നല്ലോ' എന്ന (സായിപ്പിനോടുള്ള)ചാക്യാരുടെ മറുപടിയും എടുത്തെഴുതിയിരിക്കുന്നു. ചാക്യാരുടെ ആത്മാവിലെ 'കെടാവിളക്ക്' ഒരു മാസ്കൾട്ടിനും ഊതിക്കെടുത്തുവാൻ കഴിയുമായിരുന്നില്ല എന്ന ഉള്ളിൽതട്ടുന്ന അഭിപ്രായത്തോടെ അറുതികൊള്ളുന്ന ലേഖനം ഉന്നതസംസ്കാരം പുലർത്തുന്ന കലാകാരനെ തൊട്ടുകാണിച്ചുതരുന്നതാണ്. എം.ടി.യുടെ ഉള്ളിലും ആ കെടാവിളക്കുണ്ട്. പക്ഷേ, അതിന്റെ നാളമാകുന്ന നാവ് ഏതൊക്കെ കാറ്റിൽ ഉലഞ്ഞെന്നും ഏതൊക്കെ അനഭിലഷണീയമായ ദിശകളിലേക്ക് ചാഞ്ഞുവെന്നും അദ്ദേഹംതന്നെ ആത്മപരിശോധനയ്ക്കു തയ്യാറാകേണ്ടതുണ്ട്. ചെറുകഥയ്ക്കു തുടക്കം കുറിച്ചുവെന്നു പറയപ്പെടുന്ന അമേരിക്കക്കാരനായ അലൻപോ ഉന്നതസംസ്കാരത്തിന്റെ ഭാഗമായി നിന്നതുപോലെ എം.ടി.ക്ക് ഉടനീളം നിൽക്കാൻ കഴിഞ്ഞിരുന്നുവെങ്കിൽ എന്നു ഞാൻ ആഗ്രഹിച്ചുപോകുന്നു; ഗാർഡനറെ പോലെ mass cult-നു വേണ്ടി അൽപം പോലും വഴങ്ങാതിരുന്നിരുന്നുവെങ്കിൽ എന്നും!

എം.ടി.യുടെ 'ദുഃഖത്തിന്റെ താഴ്‌വര' മുതൽ 'ഷെർലക്' വരെയുള്ള കഥകളും നാലുകെട്ടു മുതൽ രണ്ടാമൂഴം വരെയുള്ള നോവലുകളും ലഭ്യമായ തിരക്കഥകളും ദയ എന്ന പെൺകുട്ടി പോലെയുള്ള ബാലസാഹിത്യകൃതികളും അടങ്ങുന്ന കൃതിസാകല്യം സൂക്ഷ്മമായി പരിശോധിക്കുക. വേണമെങ്കിൽ കാഥികന്റെ പണിപ്പുരയും രമണീയം ഒരു കാലവും ഒക്കെ പരിശോധിക്കുക. എഴുത്തുകാരൻ എന്ന നിലയിൽ അദ്ദേഹം അർഹിക്കുന്ന ബഹുമാനം നാം നൽകുക. അദ്ദേഹത്തെ പൊക്കിക്കെട്ടാൻ മറ്റുള്ള എഴുത്തുകാരെ താഴ്ത്തിക്കെട്ടാതിരിക്കുക. ഇതൊക്കെ മലയാളിക്കു ചെയ്യാവുന്നതാണ്. ചെയ്യേണ്ടതുമാണ്. മൈത്രേയകവേഷം അഴിച്ചുവച്ചുകൊണ്ടു നമ്മൾ എം.ടി.യെ പരിശോധിക്കുകയും പരിഗണനയ്ക്കെടുക്കുകയുമാണു വേണ്ടത്.

---

* മനുസ്മൃതിയുടെ പത്താം അദ്ധ്യായം ജാതിവിവരണമാണ്. വൈശ്യനു ബ്രാഹ്മണിയിൽ ജനിച്ച വൈദേഹകൻ, ശൂദ്രനു വൈശ്യയിൽ ജനിച്ച ആയോഗവിയിൽ ജനിപ്പിക്കുന്ന മധുരഭാഷികളായ അർഭകന്മാരെ, മൈത്രേയകന്മാരെ, 33-ാം പദ്യത്തിൽ എഴുതിയിരിക്കുന്നു. ചേങ്ങിലയടിച്ചു സ്തുതിവചനം ചൊരിയലായിരുന്നു ഇവരുടെ തൊഴിൽ.

ശാസ്ത്രദർശനം

# നിർണ്ണയവാദവും അനിശ്ചിതത്വസിദ്ധാന്തവും

വി.എം.താർക്കുണ്ഡെ

**ഇ**ന്ത്യൻ റാഡിക്കൽ ഹ്യുമനിസ്റ്റ് അസോസിയേഷന്റെയും ഇന്ത്യൻ റിനായ്സൻസ് ഇൻസ്റ്റിറ്റ്യൂട്ടിന്റെയും ആഭിമുഖ്യത്തിൽ കഴിഞ്ഞവർഷം (1997) നടന്ന ഒരു അഖിലേന്ത്യാ പഠനക്യാമ്പിൽവെച്ച് നിർണ്ണയവാദത്തിൽ (Determinism) വിശ്വസിക്കുന്ന ശാസ്ത്രജ്ഞൻമാർ ഇപ്പോൾ ഇല്ല എന്ന് ഒരു മുതിർന്ന അംഗം ഏതാണ്ട് ആകസ്മികമായി എന്നോടു പറയുകയുണ്ടായി. ഈ പ്രസ്താവന എന്നെ കുറേയൊക്കെ അമ്പരപ്പിച്ചു. അപ്പോൾ ആ സുഹൃത്തിന്റെ കൂടെ വന്നിരുന്ന ഒരാൾ സ്റ്റീഫൻ ഹോക്കിങ്ങിന്റെ പ്രശസ്തമായ 'കാലത്തിന്റെ ഒരു സംക്ഷിപ്തചരിത്രം' അടക്കമുള്ള ചില കൃതികൾ വായിക്കാൻ എന്നോടു പറഞ്ഞു. നമ്മുടെ കാലഘട്ടത്തിലെ അതിബുദ്ധിമാനും അതിപ്രശസ്തനുമായ ഒരു ശാസ്ത്രജ്ഞനാണ് സ്റ്റീഫൻ ഹോക്കിങ്ങ് എന്ന കാര്യത്തിൽ സംശയമില്ല. സാധാരണക്കാർക്കു മനസ്സിലാക്കാൻ കഴിയുന്ന തരത്തിലുള്ള ലളിതവും സുഗ്രഹവുമായ വാക്കുകളിലൂടെയാണ് അദ്ദേഹം ഈ പുസ്തകം എഴുതിയിട്ടുള്ളത്. ഈ പുസ്തകത്തിൽ ഒരിടത്ത് അദ്ദേഹം നിർണ്ണയവാദത്തെ തിരസ്കരിക്കുന്നുണ്ട്. ആ പദത്തെ തെറ്റായി മനസ്സിലാക്കിയതിന്റെ ഫലമാണ് ആ തിരസ്കാരം എന്നാണ് എനിക്കു തോന്നുന്നത്.

ക്രമരഹിതമായും അവ്യവസ്ഥിതമായ രീതിയിലും സംഭവങ്ങൾ ഉണ്ടാകുന്നില്ല എന്നും അവ കാര്യകാരണ ശൃംഖലയുടെ ഫലം ആണെന്നുമാണ് നിർണ്ണയവാദം അർത്ഥമാക്കുന്നത്. "പ്രകൃതിയുടെ നിയമങ്ങൾ" കണ്ടെത്തുക എന്നതാണ് ശാസ്ത്രത്തിന്റെ പ്രഖ്യാപിത ലക്ഷ്യം. പ്രകൃതിനിയമം എന്ന ആശയം തന്നെ പ്രകൃതി ചില നിയമങ്ങളാൽ ഭരിക്കപ്പെടുന്നു എന്നതാണ്. ആ നിയമങ്ങളെ കണ്ടെത്താനാണ് ശാസ്ത്രം പരിശ്രമിക്കുന്നത്. പ്രപഞ്ചം നിയമബദ്ധമാണ് എന്ന പ്രാചീന യവനരുടെ നിരീക്ഷണം പ്രകൃതിയെക്കുറിച്ചുള്ള ഒരു അടിസ്ഥാന പരികല്പനയാണ്. പ്രാചീന ഇന്ത്യൻ തത്ത്വശാസ്ത്രത്തിലെ ഋതം എന്ന പരികല്പന ഇതിനു സമാനമാണ്. ശാസ്ത്രപുരോഗതിയുടെ മുഴുവൻ ചരിത്രവും ഈ പരികല്പനയുടെ സാധുതയെ ശരിവയ്ക്കുന്നു. നിശ്ചിത നിയമങ്ങളാൽ നിർണ്ണീതമാണ് പ്രകൃതി എന്നതിനാലും ആ നിയമങ്ങളെ കണ്ടെത്തുക എന്നതാണ് ശാസ്ത്രത്തിന്റെ ഉദ്ദേശ്യം എന്നതിനാലും ശരിയായ അർത്ഥത്തിലുള്ള നിർണ്ണയവാദത്തിൽ വിശ്വാസമില്ലാത്ത ഒരു ശാസ്ത്രജ്ഞന് ശാസ്ത്രജ്ഞനായി നിലനിൽക്കാനാവില്ല.

മനുഷ്യന്റെ യുക്തിബോധം എന്നത് കാര്യകാരണങ്ങളുടെ അടിസ്ഥാനത്തിൽ ചിന്തിക്കാനുള്ള സഹജമായ പ്രവണതയാണ്. പ്രകൃതിയിലെ നിർണ്ണയാത്മകതയാണ് മനുഷ്യന്റെ യുക്തിബോധത്തിന്റെ ഉറവിടം. വളരെക്കാലം ഇക്കാര്യം തിരിച്ചറിഞ്ഞിരുന്നില്ല. മനുഷ്യമനസ്സിന്റെ അതീന്ദ്രിയഗുണങ്ങളിലൊന്നായാണ് കാന്റ് യുക്തിബോധത്തെ കണക്കാക്കിയത്. 'ശുദ്ധ യുക്തിയുടെ നിരൂപണം' എന്നൊരു ഗ്രന്ഥം തന്നെ അദ്ദേഹം എഴുതുകയുണ്ടായി. ബാഹ്യലോകവുമായുള്ള ബന്ധത്തിൽനിന്ന് ഉണ്ടാകുന്ന അനുഭവങ്ങളിൽ നിന്നെല്ലാം സ്വതന്ത്രമായ മനുഷ്യമനസ്സിന്റെ പ്രവർത്തനത്തെയാണ് ആ പുസ്തകത്തിൽ അദ്ദേഹം വിശകലനംചെയ്തത്. എന്നാൽ, മനുഷ്യൻ അടക്കമുള്ള ഉയർന്നതരം മൃഗങ്ങളിൽ വ്യത്യസ്തമായ തോതിൽ കാണപ്പെട്ട യുക്തിയുടെ ഉറവിടം ജൈവപരിണാമത്തെക്കുറിച്ചുള്ള ഡാർവിന്റെ സിദ്ധാന്തത്തിന്റെ ഫലമായി തെളിഞ്ഞുവന്നു.

പ്രകൃതിയുമായി പൊരുത്തപ്പെട്ട ജീവരൂപങ്ങൾക്കു മാത്രമേ നിലനിൽപ്പിനായുള്ള പോരാട്ടത്തിൽ അതിജീവിക്കാൻ കഴിഞ്ഞുള്ളൂ എന്ന് ഡാർവിൻ കാണിച്ചുതന്നു. നിയമബദ്ധം എന്ന അർത്ഥത്തിൽ പ്രകൃതി യുക്ത്യനുസൃതം ആയിരുന്നതിനാൽ കാരണത്തെ കാര്യവുമായി ബന്ധിപ്പിക്കാനുള്ള സഹജമായ കഴിവ് ഉണ്ടായിരുന്ന ജീവികൾക്കു മാത്രമേ അതിജീവിക്കാൻ കഴിഞ്ഞിട്ടുള്ളൂ. ഉദാഹരണമായി, വെള്ളം കുടിക്കുന്നത് ദാഹത്തെ ശമിപ്പിക്കും, ഭക്ഷണം കഴിക്കുന്നത് അതിജീവനത്തെ സഹായിക്കും എന്ന് ജന്മവാസനാപരമായി മനസ്സിലാക്കാത്ത ഒരു ജീവിക്കും അതിജീവിക്കാനാവില്ല. മറ്റു ജീവികളേക്കാൾ വളരെ ഉയർന്നതലത്തിലുള്ള യുക്തിവിചാരശേഷിയോടെ മനുഷ്യവർഗ്ഗം ജനിച്ചപ്പോൾ ജൈവപരിണാമം ഒരു കുതിച്ചുചാട്ടമാണ് നടത്തിയത്. പ്രകൃതിനിയമജ്ഞാനം അടക്കമുള്ള നമ്മുടെ കൈവശമുള്ള അറിവുകളൊക്കെ ആർജ്ജിക്കുന്നതിന് നമ്മെ പ്രാപ്തരാക്കിയത് യുക്തിബോധമാണ്. ആ യുക്തിബോധമാകട്ടെ, അനുഭവവുമായി കൂടിച്ചേർന്ന് പ്രപഞ്ചത്തിന്റെ നിയമബദ്ധമായ സ്വഭാവത്തിൽ നിന്നാണ് ഉദയം ചെയ്യുന്നത്. പ്രകൃതിയിലെ നിർണ്ണീതത കാരണമാണ് ശാസ്ത്രജ്ഞൻമാർക്ക് അറിവുകൾ ആർജ്ജിക്കാൻ കഴിയുന്നത്. ആ നിർണ്ണീതതയിലുള്ള വിശ്വാസത്തെ തങ്ങൾ ഉപേക്ഷിക്കുകയാണ് എന്ന് ശാസ്ത്രജ്ഞർ പറയുകയാണെങ്കിൽ അത് തീർച്ചയായും വിചിത്രമാണ്.

ശാസ്ത്രീയ നിർണ്ണയവാദസിദ്ധാന്തത്തിലുള്ള വിശ്വാസം "ഉപേക്ഷിക്കപ്പെടേണ്ടതാണ്" എന്ന പ്രസ്താവനയ്ക്ക് സ്റ്റീഫൻ ഹോക്കിങ്ങിനെ പ്രേരിപ്പിച്ചത് ക്വാണ്ടം ബലതന്ത്രത്തിലെ അനിശ്ചിതത്വസിദ്ധാന്തമായിരുന്നു. (എ ബ്രീഫ് ഹിസ്റ്ററി ഓഫ് ടൈം, 1996, പുറം 57). നിശ്ചിത പൊതികളുടെ രൂപത്തിൽ മാത്രമാണ് പ്രകാശരശ്മികൾക്കും എക്സ് രശ്മികൾക്കും മറ്റു രശ്മികൾക്കും ഉൽസർജ്ജിക്കാനാകുക എന്ന് പറഞ്ഞത് 1900ത്തിൽ ജർമ്മൻ ശാസ്ത്രജ്ഞനായ മാക്സ് പ്ലാങ്ക് ആയിരുന്നു. ആ പൊതികളെ അദ്ദേഹം വിളിച്ചത് 'ക്വാണ്ട' എന്നാണ്. പിൽക്കാലത്ത് ഇത് ശരിയാണെന്നു കണ്ടെ

ത്തപ്പെട്ടു. ഒരു ആറ്റത്തിന്റേയോ ഉപാണവകണികയുടെയോ ഭാവിയിലെ സ്ഥാനവും പ്രവേഗവും പ്രവചിക്കുന്നതിന് അതിന്റെ നിലവിലെ സ്ഥാനവും പ്രവേഗവും കൃത്യമായി നിർണയിക്കേണ്ടതുണ്ട്. അതിന് കണികയ്ക്കു മുകളിൽ പ്രകാശം പതിപ്പിക്കേണ്ടതാണ്. കണികയാൽ ചില പ്രകാശരശ്മികൾ ചിതറുകയും അത് കണികയുടെ സ്ഥാനത്തെ സൂചിപ്പിക്കുകയും ചെയ്യും. എന്നാൽ, പ്ലാങ്കിന്റെ ക്വാണ്ടം പരികല്പന പ്രകാരം, ഒരാൾക്ക് അത്യന്തം ചെറിയ അളവിൽ പ്രകാശത്തെ ഉപയോഗിക്കാൻ ആവില്ല; കുറഞ്ഞത് ഒരു ക്വാണ്ടം പ്രകാശം എങ്കിലും ഉപയോഗിക്കേണ്ടതാണ്. ഈ ക്വാണ്ടം, കണികയെ ബാധിക്കുകയും പ്രവചിക്കാനാകാത്തവിധം അതിന്റെ പ്രവേഗത്തെ മാറ്റുകയും ചെയ്യുന്നു. കണികയുടെ സ്ഥാനം എത്രമാത്രം കൃത്യമായി അടയാളപ്പെടുത്തുന്നുവോ അത്രത്തോളം കുറവായി മാത്രമേ അതിന്റെ പ്രവേഗം അളക്കാൻ കഴിയൂ; അതുപോലെ തിരിച്ചും. ഒരാൾക്ക് ഒരു കണികയുടെ സ്ഥാനവും പ്രവേഗവും ഒരേസമയം കണക്കാക്കാൻ കഴിയില്ല എന്നർത്ഥം. സ്റ്റീഫൻ ഹോക്കിങ്ങിന്റെ അഭിപ്രായത്തിൽ ഈ അനിശ്ചിതത്വം "ലോകത്തിന്റെ അടിസ്ഥാനപരവും അനിവാര്യവുമായ ഒരു സ്വഭാവമാണ്."

"നിർണ്ണയവാദ"ത്തെക്കുറിച്ചുള്ള സ്റ്റീഫൻ ഹോക്കിങ്ങിന്റെ ധാരണയുടെ അടിസ്ഥാനം അതിനെക്കുറിച്ച് 19-ാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ ഫ്രഞ്ച് ശാസ്ത്രജ്ഞനായ മാർക്വിസ് ഡി ലപ്ലാസ് പറഞ്ഞിട്ടുള്ളതാണ്. സ്റ്റീഫൻ ഹോക്കിങ്ങ് പറയുന്നു: "പ്രപഞ്ചത്തിൽ എന്തു സംഭവിക്കുമെന്ന് പ്രവചിക്കാൻ നമ്മെ അനുവദിക്കുന്ന ഒരു കൂട്ടം ശാസ്ത്രനിയമങ്ങൾ പ്രപഞ്ചത്തിലുണ്ട് – ഒരു സമയത്തെ പ്രപഞ്ചത്തിന്റെ പൂർണ്ണാവസ്ഥയെക്കുറിച്ച് നമുക്ക് അറിയാൻ കഴിയുമെങ്കിൽ മാത്രം എന്ന് ലപ്ലാസ് അഭിപ്രായപ്പെട്ടിട്ടുണ്ട്." (പുറം 57)

അങ്ങനെ ലപ്ലാസിന്റെ അഭിപ്രായത്തിൽ നിർണ്ണയവാദം എന്നത് പൂർവ്വനിശ്ചയത്തെ (Pre-destination)യാണ് അർത്ഥമാക്കുന്നത്. എന്തെന്നാൽ, വർത്തമാനാവസ്ഥയെക്കുറിച്ചുള്ള പൂർണ്ണമായ അറിവ് ഭാവിയിലെ ഒരു സമയത്ത് എന്തു സംഭവിക്കും എന്ന് പറയാൻ നമ്മെ പ്രാപ്തരാക്കും എന്നാണ് അദ്ദേഹം വിചാരിച്ചിരുന്നത്. സ്റ്റീഫൻ ഹോക്കിങ്ങിന്റെ അഭിപ്രായത്തിൽ ഈ അർത്ഥത്തിലുള്ള നിർണ്ണയവാദത്തെയാണ് അനിശ്ചിതത്വസിദ്ധാന്തത്തിന്റെ വീക്ഷണത്തിൽ ഉപേക്ഷിക്കേണ്ടത്. സ്റ്റീഫൻ ഹോക്കിങ്ങ് നിരീക്ഷിക്കുന്നു: "പൂർണ്ണമായും നിർണ്ണീതമായ ഒരു പ്രപഞ്ച മാതൃകയെ വിഭാവനം ചെയ്യുന്ന ഒരു ശാസ്ത്രസിദ്ധാന്തത്തെക്കുറിച്ചുള്ള ലപ്ലാസിന്റെ സ്വപ്നത്തിന്റെ അന്ത്യത്തെയാണ് അനിശ്ചിതത്വസിദ്ധാന്തം സൂചിപ്പിച്ചത്; പ്രപഞ്ചത്തിന്റെ ഇന്നത്തെ അവസ്ഥയെ കൃത്യമായി അളക്കാൻപോലും കഴിയില്ലെങ്കിൽ ഭാവിസംഭവങ്ങളെ കൃത്യമായി അളക്കാൻ കഴിയില്ലെന്നത് തീർച്ചയാണ്." (പുറം 59)

ഫലത്തിൽ പൂർവ്വനിശ്ചിതത്വം ആയ ലപ്ലാസിന്റെ നിർണ്ണീതവാദം എന്ന ആശയത്തെ, സ്റ്റീഫൻ ഹോക്കിങ്ങിന്റെ "കാലത്തിന്റെ സംക്ഷിപ്ത

ചരിത്ര''ത്തിന്റെ ഒന്നാം പതിപ്പ് 1987ൽ പുറത്തിറങ്ങുന്നതിന് വളരെക്കാലം മുമ്പുതന്നെ ഭൗതികവാദികൾ ഉപേക്ഷിച്ചിരുന്നു. നിർണ്ണയവാദം എന്നതു കൊണ്ട് മനുഷ്യവംശത്തിന്റെ ഭാവി അടക്കമുള്ള ലോകത്തിന്റെ മുഴുവൻ ഭാവിയും വർത്തമാനകാല അവസ്ഥയുടെ അടിസ്ഥാനത്തിൽ മുൻകൂട്ടി നിർണ്ണയിക്കപ്പെട്ടിരിക്കുന്നു എന്നാണ് അർത്ഥമാക്കുന്നതെങ്കിൽ എന്താ യാലും മനുഷ്യസ്വാതന്ത്ര്യത്തിന് യാതൊരു സാദ്ധ്യതയും ഉണ്ടാവില്ല. നിർണ്ണ യവാദവുമായി പൊരുത്തപ്പെടുന്നവയാണ് ലോകത്തെ അനിശ്ചിതത്വങ്ങൾ എന്ന് നിരവധി ഭൗതികവാദികൾ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. പ്രശസ്ത ഹ്യൂമ നിസ്റ്റ് ദാർശനികനായ കോർലിസ് ലമോണ്ട് തന്റെ 'ഫ്രീഡം ഓഫ് ചോയ്സ് അഫേമ്ഡ്' (1967) എന്ന പുസ്തകത്തിൽ ഈ പ്രശ്നത്തെക്കുറിച്ചുള്ള നിര വധി ഭൗതികവാദികളുടെ അഭിപ്രായങ്ങളെ സംഗ്രഹിച്ചിട്ടുണ്ട്. നിർണ്ണീതതയും യാദൃശ്ചികതയും പ്രകൃതിയിലെ പരസ്പരപൂരകഘടകങ്ങളും ശാശ്വതസ്വ ഭാവങ്ങളും ആണെന്ന് കോർലിസ് ലമോണ്ട് പറയുന്നു. പ്രൊഫ. റാൻഡൽ തന്റെ നിലപാട് ഇങ്ങനെ സംഗ്രഹിക്കുന്നു: ''പരസ്പരബന്ധമില്ലാത്ത കാര ണനിരകളുടെ ആകസ്മികമായ കൂട്ടിമുട്ടലാണ് യാദൃച്ഛികത.'' (പുറം 60, ലമോ ണ്ടിന്റെ പുസ്തകം). പ്രൊഫ. ലാംപ്രെക്റ്റ് ''ദി മെറ്റാഫിസിക്സ് ഓഫ് നാച്ചു റലിസം'' (1967) എന്ന പുസ്തകത്തിൽ ഇങ്ങനെ അഭിപ്രായപ്പെടുന്നു: ''അജൈ വകാരകങ്ങൾ യാദൃച്ഛികതയെ ഫലപ്രദമായി ഉപയോഗപ്പെടുത്താത്തതിനാൽ പ്രകൃതിയിൽ അതിന്റെ സാന്നിദ്ധ്യം ഒറ്റനോട്ടത്തിൽ പ്രകടമല്ല.... ദൃഢമായ അനുഭവങ്ങളാൽ ചിട്ടപ്പെടുത്തപ്പെട്ട ഭാവനയിൽ ഇപ്പോഴുള്ളതിൽനിന്ന് സാദ്ധ്യതകളെ കണ്ടെത്താനും പ്രകൃതിയിലെ യാദൃച്ഛികഘടകങ്ങളിൽ നിന്ന് തിരഞ്ഞെടുപ്പ് നടത്താനും കഴിയുന്നതുകൊണ്ടുമാത്രം പ്രകൃതിയുടെ ഉൽപ്പ ന്നങ്ങൾക്കിടയിൽ പരമോന്നതമായത് മനുഷ്യനാണ്..... അപ്പോൾ, സ്വാതന്ത്ര്യം എന്നത് പ്രകൃതിയുടെ യാദൃച്ഛികതയെ ഉപയോഗപ്പെടുത്തലാ ണ്.'' (പുറം 101, ലമോണ്ടിന്റെ പുസ്തകം).

ഭൗതികവാദ കൃതികളിൽ നിർണ്ണയവാദവും യാദൃച്ഛികതയും തമ്മി ലുള്ള പൊരുത്തത്തെ വളരെ വ്യക്തമായി സ്ഥാപിച്ചിട്ടുണ്ട്. 'റാഡിക്കൽ ഹ്യുമനിസം – ദി ഫിലോസഫി ഓഫ് ഫ്രീഡം ആന്റ് ഡെമോക്രസി' (1983) എന്ന എന്റെ ചെറിയ പുസ്തകത്തിൽ അക്കാര്യം ഞാൻ വിശദീകരിച്ചിട്ടു ണ്ട്. ആ പുസ്തകത്തിൽ ഞാൻ ഇങ്ങനെ പറഞ്ഞിട്ടുണ്ട്: ''നിർണ്ണയവാദം യാദൃച്ഛികതയെ ഒഴിവാക്കുന്നില്ല എന്നത് ഒരു വസ്തുതയാണ്. അനിവാര്യതയും യാദൃച്ഛികതയും അടങ്ങിയതാണ് യാഥാർത്ഥ്യം. കാര്യ കാരണ ശൃംഖലയാൽ നിയന്ത്രിതമാണ് ഓരോ സംഭവവും എന്നിരിക്കിലും രണ്ടു സംഭവപരമ്പരകൾ അടുത്തടുത്തു വരുന്നതിന് കാരണമൊന്നും ഉണ്ടാ കണമെന്നില്ല എന്നതാണ് അങ്ങനെയാകാൻ കാരണം.

നിർണ്ണീതതയുടെയും യാദൃച്ഛികതയുടെയും സഹവർത്തിത്വത്തെ വിശദീകരിക്കുന്നതിനായി പലപ്പോഴും നൽകാറുള്ള ഒരു ഉദാഹരണ ത്തിൽനിന്നും ഇക്കാര്യം വ്യക്തമാകും. മലമുകളിൽനിന്ന് ഒരു പാക്കല്ല് ഇളകി

നടപ്പാതയിലേയ്ക്ക് ഉരുണ്ടുവരുന്ന സമയത്ത് ആ നടപ്പാതയിലൂടെ ഒരാൾ പോകുന്നതായി സങ്കല്പിക്കുക. നടപ്പാതയിലൂടെയുള്ള അയാളുടെ നടത്തം ഒരു നിർണ്ണീത സംഭവമാണ്. അസുഖമായി കിടക്കുന്ന ഒരു സുഹൃത്തിനെ കാണാനായിരിക്കാം അയാൾ നടപ്പാതയിലൂടെ പോകുന്നത്. മലഞ്ചെരിവിലൂടെ പാറക്കല്ല് ഉരുണ്ടുവരുന്ന സംഭവവും നിർണ്ണീതമാണ്. കാറ്റും മഴയും മൂലം പാറക്കല്ലിനടിയിലെ മണ്ണൊലിച്ച് കല്ലിന്റെ ആപേക്ഷികഗുരുത്വം മലമുകളിലെ അതിന്റെ പിടുത്തത്തേക്കാൾ ശക്തമാകുന്ന ഘട്ടത്തിൽ എത്തിയിരിക്കാം. രണ്ടു സംഭവങ്ങളും – ആ മനുഷ്യന്റെ നടപ്പാതയിലൂടെയുള്ള പോകലും മലമുകളിൽ നിന്നുള്ള കല്ലിന്റെ ഉരുണ്ടുവരലും – അവയുടേതായ കാരണങ്ങളാൽ നിർണ്ണീതമാണെങ്കിലും രണ്ടു സംഭവങ്ങളുടെയും കൃത്യമായ സമയങ്ങൾ തമ്മിൽ ഹേതുബന്ധമില്ല. ഈ രണ്ടു സംഭവങ്ങളുടെയും ഏകകാലികത്വം (Synchronisation) എന്നത് ആകസ്മികത അല്ലെങ്കിൽ യാദൃച്ഛികത ആണ്.''

1920കളിൽ ഹൈസൻബർഗും മറ്റും ചെയ്തതുപോലെ സ്റ്റീഫൻ ഹോക്കിങ്ങ് ക്വാണ്ടം ബലതന്ത്രത്തിന്റെ അനിശ്ചിതത്വത്തെ യുക്തിഭദ്രമായി വിശദീകരിച്ചിട്ടുണ്ട്. പ്രകാശത്തിന്റെ ക്വാണ്ടംരശ്മികൾ ഉപാണവകണികകളുടെ പ്രവേഗത്തെ ബാധിക്കുന്നതിൽ നിന്നാണ് ഇതുണ്ടാകുന്നത്. അനിശ്ചിതത്വം ശരിയായി വിശദീകരിക്കപ്പെട്ടിട്ടുള്ളതിനാലും അതിനെ പ്രകൃത്യതീത ശക്തിയുമായോ പ്രകൃതിയുടെ ക്രമരാഹിത്യവുമായോ ബന്ധിപ്പിക്കാത്തതിനാലും നിർണ്ണയവാദവുമായി അത് പൊരുത്തത്തിലാണ്.

കണികകളുടെ സ്ഥാനത്തെയും പ്രവേഗത്തെയും നിർണ്ണയിക്കാനുള്ള നമ്മുടെ കഴിവില്ലായ്മയിൽ നിന്ന് ഉദയംചെയ്യുന്ന തികച്ചും കർത്തൃനിഷ്ഠമായ (Subjective) ഒന്നാണോ അനിശ്ചിതത്വതത്ത്വം? അതോ ഒരു കണികയെ അപ്രവചനീയമായ ദിശകളിലേയ്ക്കു വ്യത്യസ്ത പ്രവേഗങ്ങളോടെ ഗതിമാറ്റുന്ന ക്വാണ്ടം രശ്മികളുടെ ഫലം പോലുള്ള വസ്തുനിഷ്ഠമായ ഒരു അടിസ്ഥാനം അനിശ്ചിതത്വ സിദ്ധാന്തത്തിനുണ്ടോ? അനിശ്ചിതത്വ സിദ്ധാന്തവും നിർണ്ണയവാദവും തമ്മിൽ ഉണ്ടെന്ന് ആരോപിക്കപ്പെടുന്ന വൈരുദ്ധ്യം പരിഗണിക്കുന്നതിൽ ഈ പ്രശ്നം കൈകാര്യം ചെയ്യേണ്ട ആവശ്യമില്ല. ക്വാണ്ടം ബലതന്ത്രത്തിലെ അനിശ്ചിതത്വ സിദ്ധാന്തത്തെ ഐൻസ്റ്റൈൻ ശക്തമായി എതിർത്തിരുന്നു എന്നിരിക്കിലും അത് വസ്തുതാപരമായി തെളിയിക്കപ്പെട്ടിട്ടുണ്ടോ എന്നതും ഇവിടെ പരിഗണിക്കേണ്ട ആവശ്യമില്ല. ആണവ –ഉപാണവ കണികകൾ ക്വാണ്ടംരശ്മികളുമായി കൂട്ടിമുട്ടുമ്പോൾ അവയുടെ പെരുമാറ്റത്തെ പ്രവചിക്കാൻ കഴിയില്ല എന്നാണ് അനിശ്ചിതത്വ സിദ്ധാന്തം അതിന്റെ മികച്ച രൂപത്തിൽ സൂചിപ്പിക്കുന്നത്. അത്തരം അപ്രവചനീയത നിർണ്ണയവാദവുമായി തികച്ചും പൊരുത്തപ്പെടുന്നതാണ്. ഉദാഹരണമായി ഒരു അന്തരീക്ഷ ശാസ്ത്രജ്ഞനോട് പത്തുവർഷത്തിനുശേഷമുള്ള ഒരു നിശ്ചിതസമയത്ത് ഒരു പ്രത്യേക സ്ഥലത്തെ ഊഷ്മാവും ആർദ്രതയും എന്തായിരിക്കും എന്നു ചോദിക്കുകയാണെങ്കിൽ അക്കാര്യം പ്രവചിക്കാൻ

അദ്ദേഹം തീർത്തും അശക്തനായിരിക്കും. അപ്രവചനീയത നിർണ്ണയവാദ വുമായി തീർത്തും പൊരുത്തത്തിലാണ്.

മറ്റു ശാസ്ത്രജ്ഞൻമാരെപ്പോലെ സ്റ്റീഫൻ ഹോക്കിങ്ങ് അനിശ്ചിത ത്വതത്ത്വത്തെ ക്വാണ്ടം ബലതന്ത്രത്തിന്റെ അടിസ്ഥാനതത്ത്വമായി കണക്കാക്കുന്നുണ്ട്. എന്നാൽ, ഗുരുത്വാകർഷണത്തിന്റെ മേഖലയിൽ ഈ തത്ത്വത്തെ പ്രയോഗിക്കാനാവില്ല എന്ന കാര്യം അദ്ദേഹത്തെ കുഴക്കുന്നു. ഇത് രസകരമായ കാര്യമാണ്. വാസ്തവത്തിൽ ഗുരുത്വാകർഷണവും ക്വാണ്ടംബലതന്ത്രവും തമ്മിലുള്ള ഈ പൊരുത്തക്കേടുകളെ ഇണക്കുക എന്നതാണ് അദ്ദേഹത്തിന്റെ "എ ബ്രീഫ് ഹിസ്റ്ററി ഓഫ് ടൈം" എന്ന പുസ്തകത്തിന്റെ ലക്ഷ്യം. ഗുരുത്വാകർഷണബലം എന്ന പ്രതിഭാസത്തെ വിശദീകരിക്കുന്ന സാമാന്യ ആപേക്ഷികത സിദ്ധാന്തം ക്വാണ്ടം ബലതന്ത്രത്തിന്റെ അനിശ്ചിതത്വത ത്ത്വത്തെ ഉൾക്കൊള്ളുന്നില്ല എന്നു നിരീക്ഷിച്ചതിനുശേഷം അദ്ദേഹം പറയുന്നു: "ആയതിനാൽ, ആദ്യമായി ചെയ്യേണ്ടത് സാമാന്യ ആപേക്ഷികതയെ അനിശ്ചിതത്വതത്ത്വവുമായി യോജിപ്പിക്കുക എന്നതാണ്." (പുറം 165). ഇവ രണ്ടിനെയും പൊരുത്തപ്പെടുത്തുന്നതിന് വ്യത്യസ്ത നിർദ്ദേശങ്ങൾ അദ്ദേഹം മുന്നോട്ടുവയ്ക്കുകയുണ്ടായി. എന്നാൽ, ഈ വിഷയത്തിൽ അദ്ദേഹം ഒട്ടും വിജയിച്ചതായി കാണുന്നില്ല.

പ്രപഞ്ചം നിയമബദ്ധമാണ് (Law-Governed) എന്ന പരികല്പനയിൽ നിന്നാണ് നിർണ്ണയവാദതത്ത്വം ഉദയംചെയ്യുന്നത്. ഈ പരികല്പനയെ ശാസ്ത്രത്തിന്റെ, പ്രത്യേകിച്ച് കഴിഞ്ഞ മുന്നൂറുവർഷത്തെ അനുഭവം സ്ഥിരീകരിച്ചിട്ടുണ്ട്. ശാസ്ത്രത്തിന്റെ അടിസ്ഥാനതത്ത്വം നിർണ്ണയവാദമായതിനാൽ ഈ പദത്തിന്റെ അർത്ഥം സംബന്ധിച്ച ചില തെറ്റിദ്ധാരണകളുടെ അഭാവത്തിൽ, ഒരു ശാസ്ത്രജ്ഞനും താൻ നിർണ്ണയവാദത്തിൽ വിശ്വസിക്കുന്നില്ല എന്നു പറയാൻ സാദ്ധ്യമല്ല.

യുക്തിഭദ്രമായി വിശദീകരിക്കാൻ കഴിയുമെങ്കിൽ അനിശ്ചിതത്വത്തിനും അപ്രവചനീയതയ്ക്കും നിർണ്ണയവാദവുമായി പൊരുത്തക്കേടില്ല. സംഭാവ്യത (Probability) എന്നു വിളിക്കപ്പെടുന്ന തത്ത്വത്തിന്റെ കാര്യത്തിലും ഇതു ബാധകമാണ്. ഭാവിയിലെ ഒരു സംഭവത്തിന്റെ സാദ്ധ്യതയെ നമുക്കു നിർണ്ണയിക്കാൻ കഴിയുമെന്ന വസ്തുതതന്നെ സൂചിപ്പിക്കുന്നത് കാരണത്തെ മാത്രമല്ല, ആ സംഭവത്തിന്റെ അനിശ്ചിതത്വത്തിന്റെ വ്യാപ്തിയെ കൂടി നാം അറിയുന്നു എന്നാണ്. ഒരു പ്രത്യേക പ്രതിഭാസത്തിന്റെ കാരണത്തെക്കുറിച്ച് നാം പൂർണ്ണമായും അജ്ഞരായിരിക്കുമ്പോൾപോലും, ശാസ്ത്രജ്ഞൻമാർ ആ പ്രതിഭാസത്തിന് ഒരു കാരണം ഉണ്ടായിരിക്കും എന്ന് അനുമാനിക്കുകയും അതു കണ്ടെത്താൻ ശ്രമിക്കുകയും ചെയ്യുന്നു. അങ്ങനെയാണ് ഇക്കാലമത്രയും ശാസ്ത്രം വികസിച്ചത്. ഒരു പ്രതിഭാസത്തിന്റെ കാരണത്തെക്കുറിച്ച് ഒട്ടും അറിയില്ല എന്നതുപോലും നിർണ്ണയവാദത്തെ ഉപേക്ഷിക്കുന്നതിനെ ന്യായീകരിക്കുന്നില്ല എന്നിരിക്കേ ചില സംഭവങ്ങളുടെ അനിശ്ചിതത്വം അഥവാ അപ്രവചനീയതയ്ക്ക് എങ്ങനെ അതിനെ ന്യായീകരിക്കാനാവും? **(വിവ. എം.വി.ഹരിദാസൻ)**

കവിത

# കാണാമറയത്ത്

ഡി.ബി.അജിത്കുമാർ

ചങ്ങാതി
ചോറ്റുകലത്തിൽ കുടുങ്ങിപ്പോയ
പാണ്ടൻനായയെപ്പോലെയാണ്
നിന്റെ നടത്തം.
ചന്തോം ചതുരോംപോയ
ങ്ങടെ ജീവിതത്തിൽ
ബാക്കി വല്ലതുമുണ്ടോയെന്നു നോക്കുമ്പോ
കാറ്റുചിക്കിത്തെളിയുകയാണ്
എള്ളോളമുള്ള ഓർമ്മകള്
എന്നോളമുള്ള ഓർമ്മകള്

ചങ്ങാതീ
തെളിമയുള്ള വെള്ളത്തിൽ
ആദ്യമായ് നമ്മുടെ മുഖം കണ്ടു
ഒരേ ചവർപ്പുള്ള രണ്ടു പച്ചക്കനികൾ
ഒരേ കാറ്റിൽച്ചിലയ്ക്കുന്ന
രണ്ടു ചില്ലകളിൽ

ഇടയ്ക്കെപ്പോഴോ കണ്ടുഞാൻ
നിന്റെ തേറ്റകൾ
കാട്ടുപൂച്ചയുടെ വന്യമായ മുരൾച്ച
ആദ്യം നീ തുറിച്ചുനോക്കിയത്
തെളിമയുള്ളയെന്റെ സ്നേഹത്തെ.

ചോരേം വിയർപ്പും തൂളിയ
പശിമയുള്ള മണ്ണിൽനിന്ന്
ഒളിച്ചിരിക്കാൻ ചിക്കുപായ മാത്രമുള്ള
കുടിലിലേക്ക് നാം രക്ഷപെട്ടു
കറവാടിയ ഉണക്കച്ചീനീടെ
വെന്തുമലർന്ന ചൂടിൽ
* ഉന്തുകളഞ്ഞ് വെളുപ്പിച്ച
കൂരിക്കറി കമഴ്ത്തി നീ കാണിച്ച ആർത്തി....
ഒറ്റക്കുതിപ്പിൽ
ആകാശത്തോളം ഉയർന്ന
നിന്റെ മൃഗത്തെക്കണ്ടു ഞാനമ്പരന്നു.
നിന്റെ മുനകൂർത്ത ബുദ്ധിയിൽ
പിടഞ്ഞുവീണ വെൺമയുടെ
ആദ്യനിലവിളി കേട്ടു ഞാൻ.

ഒറ്റുകാരന്റെ പത്തുകാശ്
നിനക്കും കിട്ടിത്തുടങ്ങിയോ
രായ്ക്കുരാമാനം ഇടിവണ്ടിയെത്തി
അവരെത്തി
ഞങ്ങടെ നെഞ്ചിൽ

കവാത്തും കസർത്തും നടത്തിത്തുടങ്ങി
ചൂട്ടുമിന്നിയ ഞങ്ങടെ
തെളിഞ്ഞ വഴിച്ചാലീന്ന്
നീ രക്ഷപ്പെട്ടു
നീ രക്ഷപ്പെട്ടുകൊണ്ടേയിരിക്കുന്നു ചങ്ങാതീ....

വളിച്ച പഴഞ്ചോറുതിന്ന്
കൊഴുത്തുരണ്ട്
കൊട്ടേലും കോണാത്തിലും കൊള്ളാത്ത
ചിരിയുമായ് നീ വീണ്ടും വന്നു
സ്വർഗ്ഗത്തിന്റെ വഴിയിൽ
ദൈവത്തിന്റെ കണക്കുപുസ്തകം
നിന്റെ കക്ഷത്താണെന്ന്.
പിന്നെ പെട്ടെന്നല്ലേ
ഒറ്റകോർമ്പലിൽനിന്ന് പലതിലേക്ക്
ഞങ്ങളെ കോർത്തു തുടങ്ങീ നീ
പതറിപ്പോയി
നിത്യനരകത്തിലേക്ക് ഞങ്ങൾ
ചിതറിപ്പോയി.

ചങ്ങാതി
ഒടുവിൽ ഞങ്ങളുടെ പാട്ടുമൂളിയ കാറ്റുകൾ
നീ ആട്ടിയകറ്റി.

ഞങ്ങടെ വെയിലും നിലാവും
നിന്റെ കുന്നായ്മകൾകൊണ്ട്
തവിഞ്ഞുനാറി.
നിലവിളികളിൽനിന്നുപോലും
ഞങ്ങടെ ഭാഷയെ മോഷ്ടിച്ചെടുത്തു.
ഭ്രൂണങ്ങളെപ്പോലും
ലഹരിയിൽ നീ നീറ്റിയുടച്ചു.

കാറ്റുചിക്കിത്തെളിയുമ്പോഴും
നീ കാണാമറയത്താണ്
പുതിയ തൊപ്പിയും കുപ്പായങ്ങളുമായി
പുതിയ കോട്ടയും കൊത്തളങ്ങളുമായി
വലിയൊരു കാണാമറയത്ത്
കാണാമറയത്താണ് നീ....

---

* അഴുക്ക്

# അഗ്രഹാരത്തിലെ കഠാര

പി.കേശവദേവ്

പാലക്കാട്ടെ കല്പാത്തി അഗ്രഹാരം, അന്നത്തെ അജയ്യമായ ഒരു ജാതിക്കോട്ടയായിരുന്നു. പല ഉപഗ്രാമങ്ങളുള്ള ആ അഗ്രഹാരത്തിൽ ബ്രാഹ്മണഗൃഹങ്ങൾ മാത്രമേയുള്ളൂ. സവർണ്ണർക്കു മാത്രമേ അവിടെ പ്രവേശനമുണ്ടായിരുന്നുമുള്ളു. ഗ്രാമത്തിനകത്തോ, പരിസരങ്ങളിലോ അവർണ്ണർ പ്രവേശിച്ചുകൂടാ എന്നാണു നിയമം.

ആര്യസമാജക്കാർക്കു കല്പാത്തി അഗ്രഹാരത്തിൽ പ്രവേശിക്കാനുള്ള അവകാശത്തിനുവേണ്ടി ഒരു സമരം ആരംഭിച്ചിരുന്നു. അഗ്രഹാരത്തിലെ പൊതുനിരത്തുകളിൽ അവർണ്ണർക്കു നടക്കുവാൻ അവകാശമുണ്ടെന്നു മാത്രമായിരുന്നില്ല, ആര്യസമാജക്കാരുടെ വാദം. ഏതു ജാതിയിൽപ്പെട്ടവരായാലും ആര്യസമാജത്തിൽ ചേർന്നാൽ, ആര്യബ്രാഹ്മണരാകുമെന്നും, ആര്യബ്രാഹ്മണർക്ക് അയിത്തമില്ലെന്നുംകൂടി അവർ വാദിച്ചിരുന്നു.

ഈ അഗ്രഹാരസമരത്തിന്റെ ആദ്യപടി എന്ന നിലയിൽ, അഗ്രഹാരത്തിലുള്ള ഒരു പീടികമുറി വാടകയ്ക്കെടുത്ത് അതിൽ ആര്യസമാജപ്രസിദ്ധീകരണങ്ങൾ വിൽക്കാൻ തുടങ്ങി. പ്രസിദ്ധീകരണങ്ങൾ ചെലവാകണമെന്നുള്ളതല്ല, ഒരു ആര്യസമാജക്കാരൻ എപ്പോഴും അവിടെ ഉണ്ടായിരിക്കണമെന്നുള്ളതാണ് അതിന്റെ പ്രധാന ഉദ്ദേശം. ആ ബുക്ക്സ്റ്റാളിന്റെ ചുമതല, രാമദാസ് എന്നു പേരായ ഒരു ആര്യസമാജപ്രവർത്തകനെയാണ് ഏല്പിച്ചിരുന്നത്. പിന്നീട്, ആ ചുമതല കേശവനെ ഏല്പിച്ചു. അതിനിടയിൽ അഗ്രഹാരസമരം ഊർജ്ജിതപ്പെടുത്താനുള്ള ആലോചനയും ഉണ്ടായിരുന്നു. ഒരു ദിവസം വൈകുന്നേരം, പി.സി.ഗോപാലൻ, തീത്തേലൻ മുതലായ പത്തുപതിനൊന്ന് ആര്യസമാജക്കാർ വേദബന്ധുവിന്റെ നേതൃത്വത്തിൽ, അഗ്രഹാരത്തിൽക്കൂടി ഒരു പര്യടനം നടത്തി. എല്ലാവരുടെയും കൈയ്യിൽ കഠാരയുമുണ്ടായിരുന്നു. സമരരംഗത്തു നിൽക്കുന്നതുകൊണ്ടു കേശവനും തോലുറയിൽ കഠാരയും തിരുകിക്കൊണ്ടാണു ബുക്ക് സ്റ്റാളിൽ ഇരിക്കുന്നത്.

വേദബന്ധുവിന്റെ നേതൃത്വത്തിലുള്ള പര്യടനസംഘം ബുക്ക്സ്റ്റാളിൽ കയറി അല്പം വിശ്രമിച്ചതിനുശേഷം അഗ്രഹാരത്തിലെ അന്നപൂർണ്ണേശ്വരീക്ഷേത്രത്തിന്റെ മുമ്പിൽക്കൂടി കല്പാത്തിനദിയിലേക്ക് ഇറങ്ങി, മണൽത്തിട്ടയിൽ ഇരുന്നു. അപ്പോഴേയ്ക്ക് അവർണ്ണർ അഗ്രഹാരത്തിൽ പ്രവേശിച്ച് അശുദ്ധമാക്കി എന്ന സംഭ്രമജനകമായ വാർത്ത അഗ്രഹാരം മുഴുവൻ പ്രചരിച്ചു. ബ്രാഹ്മണരെല്ലാം വടി, തടി ആയുധങ്ങളോടുകൂടി അന്ന

പൂർണ്ണേശ്വരീക്ഷേത്രത്തിന്റെ മുമ്പിൽകൂടി. റോഡിൽനിന്നു കരിങ്കൽച്ചില്ലുകളും പെറുക്കിക്കൂട്ടിയിരുന്നു.

ഈ സമരസന്നാഹങ്ങളെ നേരിടുവാൻതന്നെ വേദബന്ധുവും കൂട്ടരും നിശ്ചയിച്ചു. അവർ മണൽത്തിട്ടയിൽനിന്നു വീണ്ടും അഗ്രഹാരത്തിൽ പ്രവേശിച്ചു. ആയിരത്തിലധികം ബ്രാഹ്മണരും, പതിനൊന്ന് ആര്യസമാജക്കാരും തമ്മിൽ ഉഗ്രമായ ഒരു സംഘട്ടനം നടന്നു.

ബഹളംകേട്ട് കേശവൻ ബുക്ക്സ്റ്റാളിൽനിന്ന് ഇറങ്ങി നോക്കി. അവന് കാര്യം മനസ്സിലായി. അവൻ ആൾക്കൂട്ടത്തിലേക്ക് കുതിച്ചുകയറി. ബ്രാഹ്മണർ പിശാചുക്കളെപ്പോലെ, വേദബന്ധുവിനെയും കൂട്ടരെയും വളഞ്ഞുനിന്ന് ആക്രമിക്കുകയാണ്. ആര്യസമാജക്കാർ ധീരതയോടുകൂടി എതിർക്കുന്നുമുണ്ട്. ഇടികളും അടികളും ഏറ്റുകൊണ്ട് അവൻ അവന്റെ കൂട്ടുകാരുടെ അടുത്തെത്തി. ഒരാൾ ചോരയൊലിച്ചു വീണുകിടക്കുന്നുണ്ട്. തലയിൽ ഒരു അടിയേറ്റതാണത്.

പെട്ടെന്ന് വേദബന്ധു കഠാര വലിച്ചൂരി. ശേഷമുള്ളവരും കഠാര എടുത്തു. ഒരു കഠാര ഒരു ബ്രാഹ്മണന്റെ വയറ്റിലേക്കു പാഞ്ഞുകയറി. അയാൾ മലർന്നുവീണു. അതോടുകൂടി ബ്രാഹ്മണർ അകന്നു. പക്ഷേ, അവർ സമരരംഗത്തുനിന്നു പോയില്ല. അവർ കരിങ്കൽക്കഷണങ്ങൾ എടുത്ത് ഏറു തുടങ്ങി. എറിയുന്ന കല്ലുകൾ എടുത്ത് ആര്യസമാജക്കാർ തിരിച്ചെറിഞ്ഞു.

ഒടുവിൽ അടിയേറ്റു വീണുകിടന്ന കൂട്ടുകാരനെ താങ്ങിയെടുത്തുകൊണ്ട്, കഠാരകൾ ചുഴറ്റിക്കൊണ്ടു കേശവനും കൂട്ടുകാരും ഓടി ബുക്ക്സ്റ്റാളിനുള്ളിൽ കടന്നു മിന്നൽവേഗത്തിൽ പലകകൾ നിരത്തി. ഒരു പലകമാത്രം ഇട്ടില്ല. ആ വിടവിൽക്കൂടി പിന്നേയും കല്ലുകൾ പാഞ്ഞുവന്നുകൊണ്ടിരുന്നു.

സമയം സന്ധ്യയായി. ബുക്ക്സ്റ്റാളിനുള്ളിൽ കൂരിരുട്ടാണ്. അടിയേറ്റ കൂട്ടുകാരൻ മോഹാലസ്യപ്പെട്ടുകിടക്കുന്നു. മറ്റുള്ളവരുടെയെല്ലാം ശരീരത്തിൽനിന്നു രക്തം ഒലിക്കുന്നുണ്ട്. ഒരിറ്റു വെള്ളം! ഒരു തുള്ളി കാറ്റ്!

"പോലീസ്! പോലീസ്!" പുറത്തുനിന്ന് ആരോ വിളിച്ചുപറഞ്ഞു.

"കഠാരയൊന്നും പോലീസിനെ കാണിക്കരുത്." വേദബന്ധു കേശവനോടു പറഞ്ഞു. എല്ലാവരും കഠാരകൾ കേശവന്റെ കൈയിൽ കൊടുത്തു. എവിടെയാണ് ഒളിച്ചുവയ്ക്കുക?

പോലീസ് ബുക്ക്സ്റ്റാളിന്റെ മുമ്പിൽ എത്തിക്കഴിഞ്ഞു.

"ഒളിക്കണം – എവിടെയെങ്കിലും ഒളിക്കണം," വേദബന്ധു പറഞ്ഞു.

കേശവൻ കാൽകൊണ്ടു തപ്പിത്തടഞ്ഞ് ഒരു പുൽച്ചൂൽ കൈയിലെടുത്തു. കഠാരകളെല്ലാം ആ പുൽച്ചൂലിൽ തിരുകി, ഒരു മൂലയിൽവച്ചു. പോലീസ് അതു കാണുകയില്ലെന്നാണ് അവന്റെ സങ്കല്പം.

ഇൻസ്പെക്ടറും ഒരു ഹെഡ്കോൺസ്റ്റബിളും നാലു കോൺസ്റ്റബിൾമാരും ബുക്ക് സ്റ്റാളിനുള്ളിൽ കടന്നു. ഒരു കോൺസ്റ്റബിൾ മെഴുകുതിരി കത്തിച്ചുവച്ചു.

"ഞങ്ങൾക്കു വെള്ളം തരണം." വേദബന്ധു ഇൻസ്പെക്ടറോടു പറഞ്ഞു. ഇൻസ്പെക്ടറുടെ ആജ്ഞയനുസരിച്ച് ഒരു കോൺസ്റ്റബിൾ സോഡാ കൊണ്ടുവന്നു. എല്ലാവരും സോഡാ കുടിച്ചു.

ഇൻസ്പെക്ടർ മുറിവുകൾ പരിശോധിച്ചു മഹസ്സർ എഴുതിത്തുടങ്ങി. ഒടുവിൽ അയാൾ ചോദിച്ചു:

"നിങ്ങളുടെ കൈയിൽ ആയുധങ്ങൾ വല്ലതുമുണ്ടോ?"

"ഇല്ല." കേശവൻ ഉടനുത്തരം കൊടുത്തു.

"പരിശോധിക്കൂ!" ഇൻസ്പെക്ടർ ആജ്ഞാപിച്ചു.

ഒരു കോൺസ്റ്റബിൾ എല്ലാവരുടേയും ദേഹപരിശോധന ചെയ്തു. മറ്റൊരു കോൺസ്റ്റബിൾ മുറി പരിശോധിച്ച്, പുൽച്ചൂൽ കൈയിലെടുത്തു. പെട്ടെന്നു കഠാരകൾ ചിതറിവീണു. ഇൻസ്പെക്ടർ പൊട്ടിച്ചിരിച്ചു.

നാലു ജഡ്ക്കകളിൽ പോലീസ്ഗാട്ടോടുകൂടി അവരെ ആശുപത്രിയിലേക്കു കൊണ്ടുപോയി. മുറിവുകൾ വച്ചുകെട്ടി. രണ്ടുപേർ മാത്രം ആശുപത്രിയിൽ കിടക്കേണ്ടിവന്നു. മറ്റുള്ളവർ സമാജമന്ദിരത്തിലേക്കു പോയി.

കേശവനു കൈക്കൊരു ചതവുണ്ടായിരുന്നു. കവിളിൽ, ഏറുകൊണ്ട് ഒരു മുറിവും. അവൻ സമാജമന്ദിരത്തിൽ ഒരു ബഞ്ചിൽ ചെന്നുകിടന്നു. പാലക്കാട്ടെ തണുത്ത കാറ്റിന്റെ ദുസ്സഹമായ കുളിര് അവന് അനുഭവപ്പെട്ടില്ല.

സമാജമന്ദിരത്തിന്റെ തൊട്ടു തെക്കുവശത്ത്, ആൾപ്പാർപ്പില്ലാത്ത ഒരു കൊച്ചു വീടുണ്ട്. ആറേഴുദിവസമായി ആ വീട്ടിൽ ഒരു ഭ്രാന്തൻ താമസമാക്കിയിരിക്കുകയാണ്. രാത്രിയും പകലും ഒരുപോലെ, വാതോരാതെ, ഇംഗ്ലീഷിലും തമിഴിലും സംസാരിച്ചുകൊണ്ടിരുന്ന ഒരു ഭ്രാന്തനാണത്. ഏതോ സർക്കാരുദ്യോഗസ്ഥനായിരുന്ന അയാൾ ഭ്രാന്തുപിടിച്ച്, ഉദ്യോഗവും നാടും വീടും ഉപേക്ഷിച്ച് അലഞ്ഞുനടക്കുകയാണ്. കല്പാത്തി അഗ്രഹാരത്തിൽ നടന്ന ലഹള, ആ ഭ്രാന്തൻ എങ്ങനെയോ അറിഞ്ഞു. നിറുത്തമില്ലാത്ത സംസാരത്തിനിടയിൽ അയാൾ ഉച്ചത്തിൽ വിളിച്ചുപറയും:

"Don't kill each other." (പരസ്പരം കൊല്ലരുതേ!)

ആ വാക്കുകൾ കേശവന്റെ ഹൃദയത്തിൽ ആഞ്ഞുകയറി. അവന് ഉറക്കംവന്നില്ല. അവൻ എഴുന്നേറ്റു മുറ്റത്തിറങ്ങി നോക്കി. ചെറിയ വീടിന്റെ വരാന്തയിൽ ഉലാത്തികൊണ്ട് ആ ഭ്രാന്തൻ വിളിച്ചുപറയുകയാണ്:

"Don't kill each other."

വെളുപ്പാൻകാലത്ത് അവൻ ഒന്നു മയങ്ങി. പ്രഭാതത്തിൽ അവൻ ഞെട്ടിയുണർന്നു. ഭ്രാന്തൻ അപ്പോഴും വിളിച്ചുപറയുന്നുണ്ട്:

"Don't kill each other."

അക്രമവും, അക്രമരാഹിത്യവും കേശവന്റെ മനസ്സിനെ മഥിച്ചുകൊണ്ടിരുന്ന പ്രശ്നങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ടവയായിരുന്നു. വൈക്കം സത്യാഗ്രഹരംഗം കണ്ടപ്പോൾ, അതൊരു തമാശയാണെന്ന് അവനു തോന്നിയതും കല്പാത്തി അഗ്രഹാരസമരത്തിലേക്ക് അവൻ കുതിച്ചുചാടിയതും, അക്രമത്തിലുള്ള അവന്റെ വാസനയുടെ വ്യക്തമായ തെളിവുകളാണ്. പക്ഷേ, അന്നു രാത്രിയിൽ ആ ഭ്രാന്തൻ ഉച്ചത്തിൽ വിളിച്ചുപറഞ്ഞ വാക്കുകൾ, വിദൂരതയിലെങ്ങോനിന്നെന്നപോലെ അവന്റെ ചെവിയിൽ മുഴങ്ങിക്കൊണ്ടിരുന്നു.

"Don't kill each other." അവൻ ചിലപ്പോൾ പിറുപിറുക്കും.

അഗ്രഹാരത്തിൽ ലഹളയുണ്ടാക്കിയെന്ന് പോലീസ് ഒരു ന്യൂയിസൻസ്കേസ്, ഏതാനും ആര്യസമാജക്കാരെയും ഏതാനും ബ്രാഹ്മണരെയും പ്രതിചേർത്ത് ചാർജ്ജുചെയ്തു. കേശവൻ കേസിൽ പ്രതിയല്ലെങ്കിലും കേസുവിസ്താരം കേൾക്കുവാൻ കോടതിയിൽ പോകുമായിരുന്നു. ഒരുദിവസം ആര്യസമാജക്കാരായ പ്രതികളുടെ ഭാഗത്തേയ്ക്ക് ഡോക്ടർ കൃഷ്ണനെ വിസ്തരിക്കുകയുണ്ടായി. ഡോക്ടർ കൃഷ്ണൻ പ്രശസ്തനായ ഒരു സർജൻ ആയിരുന്നു. അദ്ദേഹം തിയ്യനാണെങ്കിലും, കല്പാത്തി അഗ്രഹാരത്തിലെ ബ്രാഹ്മണഭവനങ്ങളിൽ തന്നെ ക്ഷണിച്ചുകൊണ്ടുപോകാറുണ്ടെന്ന് അദ്ദേഹം കോടതിയിൽ മൊഴികൊടുത്തു. ബ്രാഹ്മണരുടെ അടുക്കളയിൽവരെ കേറേണ്ടിവന്നിട്ടുണ്ടെന്നും അദ്ദേഹം പറഞ്ഞു. അഗ്രഹാരത്തിൽ അവർണ്ണർക്കു പ്രവേശനമില്ലെന്നുള്ള വാദം അങ്ങനെ പൊളിഞ്ഞപ്പോൾ, ബ്രാഹ്മണവക്കീൽ പറഞ്ഞു, അത് അപദ്ധർമ്മമാണെന്ന്, അതായത്, ആപൽക്കാലത്തു ജാതിവ്യത്യാസവും ധർമ്മാധർമ്മവും നോക്കേണ്ട ആവശ്യമില്ലെന്നായിരുന്നു, ആ വക്കീലിന്റെ വാദം. കേശവൻ ആ വാദം ഓർത്തോർത്തു ചിരിക്കാറുണ്ടായിരുന്നു.

അഗ്രഹാരലഹള കഴിഞ്ഞതിൽപ്പിന്നെ ആര്യസമാജക്കാരെപ്പറ്റി പൊതുജനങ്ങളുടെയിടയിൽ ഒരു ഭയമുണ്ടായി. ആര്യസമാജക്കാർ എപ്പോഴും കഠാരയുംകൊണ്ടു നടക്കുന്നവരാണെന്നും, അവരോട് എതിരുപറഞ്ഞാൽ കുത്തുമെന്നും ആയിരുന്നു ഭയം.

ഒരുദിവസം കേശവനും, ധർമ്മചന്ദ്രൻ എന്ന ഒരു സഹപ്രവർത്തകനുംകൂടി എരുമയൂർ എന്ന ഗ്രാമത്തിൽ ആര്യസമാജപ്രചരണത്തിനായി പോയി. പാലക്കാട്ടുനിന്ന് ഏഴെട്ടുമൈൽ ദൂരമുണ്ട് എരുമയൂരേക്ക്. അവിടെയുള്ള പ്രമാണിയായ ഒരു തിയ്യൻ ആര്യസമാജക്കാരനായിരുന്നതുകൊണ്ട് കേശവനും കൂട്ടുകാരനും രാത്രിയിൽ അയാളുടെ അതിഥികളായി താമസിച്ചു. അടുത്തദിവസം രാവിലെ കുളിക്കുക എന്നത് ഒരു പ്രശ്നമായിത്തീർന്നു. താമസിച്ചിരുന്ന വീട്ടിൽ കുളമില്ല; കിണറേ ഉള്ളൂ. കിണറ്റിൽനിന്നു വെള്ളം കോരി കുളിക്കാൻ ആതിഥേയൻ സൗകര്യപ്പെടുത്തിയിരുന്നു. പക്ഷേ, കേശവനു നിർബ്ബന്ധമാണ് മുങ്ങിക്കുളിക്കണമെന്ന്.

നായന്മാർ താമസിക്കുന്ന ഭാഗത്തിനു തറ എന്നാണു പറയുന്നത്. അവിടെ ഒരു പൊതുക്കുളമുണ്ട്. പക്ഷേ, ആ കുളത്തിൽ അവർണ്ണർക്കു കുളിക്കാൻ അവകാശമില്ല. ആര്യസമാജക്കാരെല്ലാം അവർണ്ണജാതികളിൽപ്പെട്ടവരാണെന്നാണു വയ്പ്. അതുകൊണ്ട് ആ കുളത്തിൽപോയി കുളിക്കുന്നത് ആപത്താണെന്ന് ആതിഥേയൻ പറഞ്ഞു. എന്നാൽ അതിൽത്തന്നെ കുളിക്കണമെന്നു കേശവനും കൂട്ടുകാരനും നിർബ്ബന്ധവുമായി.

കഠാരകൾ വസ്ത്രത്തിനിടയിൽ തിരുകിക്കൊണ്ട് അവർ കുളക്കരയിൽ എത്തി. ആര്യസമാജക്കാർ വന്നിട്ടുണ്ടെന്നു തലേദിവസംതന്നെ അവിടെയെല്ലാം അറിഞ്ഞിരുന്നതുകൊണ്ട് കുളത്തിനു ചുറ്റുമുള്ള നായർഭവനങ്ങളിൽനിന്ന് ആളുകൾ എത്തിനോക്കാനും ഒളിഞ്ഞുനോക്കാനും തുടങ്ങി. പക്ഷേ, അവർ കരുതിയില്ല, ആര്യസമാജക്കാർ കുളത്തിലിറങ്ങി കുളിക്കുമെന്ന്.

കേശവനും കൂട്ടുകാരനും കുളത്തിലേക്കിറങ്ങി. അങ്ങുമിങ്ങും ചില മുറുമുറുപ്പുകളുണ്ടായി. അവർ അശ്രദ്ധാഭാവത്തിൽ കഠാരകൾ എടുത്ത്, കുളക്കരയിൽ നിന്ന ഒരു തെങ്ങിന്റെ ഓലയിൽ ഒന്നുവെട്ടി; ഒരു ഈർക്കിൽ ചെത്തിയെടുത്തു. അതോടുകൂടി മുറുമുറുപ്പുകൾ അവസാനിച്ചു. കഠാരകൾ കുളക്കടവിൽ വച്ചിട്ട്, അവർ കുളിച്ചു. കുളികഴിഞ്ഞു പോകുന്നവഴിയിൽ കുറെ നായൻമാർ കൂടിനിന്ന് ആലോചിക്കുന്നുണ്ട്. കഠാരയിൽ കൈവച്ചുകൊണ്ട് കേശവനും കൂട്ടുകാരനും വഴിയുടെ ഒത്ത നടുവിൽക്കൂടി കൂസലില്ലാതെ നടന്നു. കൂടിനിന്നവർ വഴിമാറിക്കൊടുത്തു.

അകലെ അതെല്ലാം നോക്കിനിന്ന ആതിഥേയൻ പറഞ്ഞു:

"ഗാന്ധി പറഞ്ഞാലും മറ്റും അയിത്തോം ജാതീം പോവില്ല. കഠാരി കാണിച്ചാലേ അയിത്തത്തിനു പേടീണ്ടാവൂ."

കേശവനും കൂട്ടുകാരനും പൊട്ടിച്ചിരിച്ചു. പക്ഷേ, കേശവന്റെ ചെവിയിൽ ആ ഭ്രാന്തന്റെ വാക്കുകൾ മാറ്റൊലിക്കൊണ്ടു.

"Don't kill each other."

പാലക്കാട്ട് നായാടികൾ എന്നൊരു വർഗ്ഗമുണ്ട്. "ദൃഷ്ടിയിൽ പെട്ടാലും ദോഷമുള്ളോർ" ആണവർ. മലഞ്ചരിവുകളിലാണവർ താമസിക്കുന്നത്. യാചിക്കുവാനായി അവർ പട്ടണത്തിൽ വരും. പക്ഷേ, പൊതുനിരത്തുകളിലും വീടുകളുടെ മുൻപിലും, ആളുകൾ കാണത്തക്കവിധം നിൽക്കുകയോ നടക്കുകയോ ചെയ്യാൻ അവർക്ക് അവകാശമില്ല. ചില പ്രത്യേക ദിവസങ്ങളിൽ സവർണ്ണർ നായാടികളെ കാണുന്നതുതന്നെ പാപമാണ്. അതുകൊണ്ട് നായാടികൾ സവർണ്ണരുടെ ദൃഷ്ടിയിൽ പെടാതെ പാത്തും പതുങ്ങിയുമാണ് സഞ്ചരിക്കുക.

ഒരുദിവസം, ആര്യസമാജമന്ദിരത്തിന്റെ പിറകിലുള്ള വിജനമായ പറമ്പിൽ, അങ്ങകലെനിന്ന് ഒരു നിലവിളി കേൾക്കാം. ഋഷിറാം കേശവനോടു

പറഞ്ഞു. അതെന്താണെന്നു നോക്കാൻ. കേശവൻ വേലിയരുകിൽ ചെന്നു നോക്കി. വടിയൂന്നി ഒരു കാൽ വടിയിൽ ചുറ്റി മറ്റേക്കാൽ ഊന്നിനിന്നു കൊണ്ട്, ഒരു നായാടി ഉച്ചത്തിൽ നിലവിളിക്കുകയാണ്. അവനു പിച്ചകൊടുക്കാൻ "മ്പ്രോ...." എന്നുള്ള വിളി അതിദയനീയമായ ഒരു രോദനമായി മാറുന്നതാണത്. അങ്ങനെ നിലവിളിച്ചാൽ തമ്പുരാക്കന്മാരോ തമ്പുരാട്ടിമാരോ കേട്ടെന്നും വരും, ഇല്ലെന്നും വരും. കേട്ടാൽ വല്ലതും എറിഞ്ഞുകൊടുത്തെന്നും വരും, ഇല്ലെന്നും വരും.

കേശവൻ ഋഷിറാമിനോടു ചോദിച്ചു, ആ നായാടിയെ സമാജമന്ദിരത്തിൽ വിളിച്ചുകൊണ്ടുവരട്ടോ എന്ന്. അദ്ദേഹം സന്തോഷത്തോടുകൂടി സമ്മതിച്ചു. അവൻ വേലിയരുകിൽ ചെന്നുനിന്ന് നായാടിയെ കൈകാട്ടി വിളിച്ചു. അതുകണ്ട് അവൻ അകലുവാൻ തുടങ്ങി. ഇങ്ങോട്ടു വിളിക്കുമ്പോൾ അങ്ങോട്ടു പോവുക! പിന്നേയും കേശവൻ സ്നേഹപൂർവ്വം അവനെ വിളിച്ചു:

"വാ.... വാ...."

അവൻ പിന്നോക്കം അകലുന്നതല്ലാതെ അടുക്കുന്നില്ല. കേശവനു ബോദ്ധ്യമായി, അവൻ ഭയംകൊണ്ടാണ് അടുക്കാത്തതെന്ന്. അവൻ വേലിയുടെ വിടവിൽക്കൂടി അപ്പുറത്തുകടന്ന് നായാടിയുടെ അടുത്തുചെന്നു. അവന് ഓടാൻകഴിയുന്നതിനുമുമ്പ് അവൻ നായാടിയുടെ കൈക്കു പിടിച്ചുകൊണ്ടു പറഞ്ഞു:

"പേടിക്കണ്ട. വാ, ചോറു തരാം."

നായാടിയുടെ ശരീരം വിറയ്ക്കുന്നുണ്ട്. പൂച്ചയുടെ വായിലിരിക്കുന്ന എലിയുടെ മുഖംപോലെയാണ് അവന്റെ മുഖം. കേശവൻ അവനെ പിടിച്ചു വലിച്ചു സമാജമന്ദിരത്തിന്റെ ഗേറ്റിൽ കൊണ്ടുവന്നപ്പോഴേക്ക്, അവൻ കുതറി ഓടാൻ ഭാവിച്ചു. കേശവനു വാശിയായി.

"നില്ലെടാ അവിടെ." കേശവൻ ആജ്ഞാപിച്ചു. വിധിക്കു വിധേയനായ കൊലപ്പുള്ളിയെപ്പോലെ, അവൻ തലതാഴ്ത്തി നിന്നു.

മന്ദിരത്തിൽനിന്ന് എല്ലാവരും ഇറങ്ങിവന്നു. ഋഷിറാം കേശവനോടു പറഞ്ഞു, അവനു ചോറും ഒരു മുണ്ടും കൊടുക്കാൻ. അവൻ ഒരു മുണ്ട് ഉടുത്തിട്ടുണ്ട്. പക്ഷേ, അവന്റെ നഗ്നത മറഞ്ഞിട്ടില്ല. അരിവെപ്പുകാരനോടു ചോറു കൊണ്ടുവരാൻ പറഞ്ഞിട്ട്, കേശവൻ അവനെ മന്ദിരത്തിനകത്തേക്കു വലിച്ചുകയറ്റി. ആലിലപോലെ വിറയ്ക്കുന്നുണ്ടവൻ. ചുറ്റും ആളുകൾ നിൽക്കുന്നതുകൊണ്ട്, ഓടി രക്ഷപ്പെടാൻ നിവൃത്തിയില്ലവന്.

കേശവൻ ഒരു മുണ്ടു കൊണ്ടുവന്ന് അവനു കൊടുത്തു. അരിവെപ്പുകാരൻ, ഒരു പാത്രത്തിൽ ചോറും കറികളും കൊണ്ടുവന്നു. നായാടി അത്യാർത്ഥിയോടെ ചോറിലേക്കു നോക്കി. അവന്റെ വായിൽ ഊറിയ വെള്ളം, അവൻ നുണഞ്ഞിറക്കി.

"ഉണ്ണ്," കേശവൻ സ്നേഹപൂർവ്വം പറഞ്ഞു.

അവൻ അർത്ഥസൂചകമായി കേശവനെ നോക്കിയിട്ട് മുണ്ട് നില ത്തുവിരിച്ചു. പാത്രത്തിലിരുന്ന ചോറ് അതിലിടാൻ ഭാവിച്ചപ്പോൾ കേശവൻ അവനെ തടഞ്ഞു:

"നില്ല്. ഇല വച്ചിട്ടു ചോറിട്."

വിരിച്ച മുണ്ടിൽ ഒരു ഇല വച്ചിട്ട്, അതിൽ ചോറും കറികളും ഇട്ടു. മുണ്ടു മടക്കി എടുത്തുകൊണ്ട്, പോകാനുള്ള അനുവാദത്തിനുവേണ്ടി അവൻ കേശവനെ നോക്കി. ഋഷിറാം അവന് എട്ടണ കൊടുത്തു.

വയ്യ! – അതൊന്നും അവനു താങ്ങാൻ വയ്യ! അവന്റെ ജീവിതത്തി ലൊരിക്കലും അതൊന്നും അവനു കിട്ടിയിട്ടില്ല. "ബ്രാ"ക്കന്മാർ അവനെ തൊട്ടിട്ടില്ല. ഏതോ ഒരു അത്ഭുതലോകത്തിന്റെ മായാവലയത്തിൽ കിടന്ന് അവൻ വീർപ്പുമുട്ടുകയാണ്. പോകാനുള്ള അനുവാദത്തിനുവേണ്ടി അവൻ പിന്നെയും ഓരോരുത്തരുടെ മുഖത്തുനോക്കി. ആരും ഒന്നും പറഞ്ഞില്ല. എല്ലാവരും അവനെത്തന്നെ നോക്കി നിൽക്കുകയാണ്.

ആ വീട്ടിൽനിന്ന്, "ബ്രാ"ക്കന്മാരുടെ മുൻപിൽനിന്ന്, അവന് ഓടി യോടി അകലണം. അങ്ങകലെ മലഞ്ചരിവിലുള്ള മാടത്തിൽ ചെന്നിരുന്ന് ആ ചോറും കറികളും !.... ആ മുണ്ട്! .... ആ രൂപാ!....

അവൻ പിറകോട്ടു പിറകോട്ടു നടന്നുനടന്ന് ഗേറ്റിലെത്തി. പെട്ടെന്നു തിരിഞ്ഞ് ഒരോട്ടവും കൊടുത്തു. അവൻ ഓടിയോടി മറഞ്ഞു. അവൻ മറഞ്ഞ ഭാഗത്തുനിന്നു കണ്ണിമയക്കാതെ ഋഷിറാം സ്വഗതമെന്നപോലെ പറഞ്ഞു:

"അവരെ മനുഷ്യരാക്കുകയാണു നമ്മുടെ കടമ."

"നാം മനുഷ്യരാകുകയല്ലേ വേണ്ടത്?" കേശവൻ വിനയപൂർവ്വം ചോദിച്ചു.

ഋഷിറാം ശോകാത്മകമായി ഒന്നു മന്ദഹസിച്ചതേയുള്ളൂ

*(പി.കേശവദേവിന്റെ **എതിർപ്പ്** എന്ന ആത്മകഥയിൽനിന്ന്. സാഹിത്യ പ്രസാധക സഹകരണസംഘം, 1979)*

# ക്ഷേത്രപ്രവേശനവാദം

പി.കെ.മാധവൻ

**1094–ലെ** ശ്രീമൂലം പ്രജാസഭയിൽ മാധവനെ ഒരു പ്രതിനിധിയായി ഗവൺമെന്റിൽനിന്നും നിയമിച്ചു. അന്നു തിരുവിതാംകൂർ ദിവാൻജിയായിരുന്നത് സർ. എം.കൃഷ്ണൻനായരവർകളായിരുന്നു. ക്ഷേത്രങ്ങൾ ഉൾപ്പെടെയുള്ള എല്ലാ പൊതുസ്ഥാപനങ്ങളിലും ജാതിമതഭേദമെന്യേ എല്ലാവർക്കും പ്രവേശനം അനുവദിക്കേണ്ടതിനെയും, തീണ്ടൽ ഒരു രാജകീയ വിളംബരം മൂലം നിർത്തേണ്ടതിനെയും മറ്റും പറ്റിയാണ് മാധവൻ അന്നു പ്രജാസഭയിൽ പ്രധാനമായി വാദിച്ചിരുന്നത്. പ്രഥമമായി ഈ നിവേദനം പ്രജാസഭയിൽ സമർപ്പിക്കപ്പെട്ട അവസരത്തിൽ നടന്ന ഒരു സംഭവം ഈ വാദം സംബന്ധിച്ചുള്ള ഈഴവരുടെ അന്നത്തെ മനഃസ്ഥിതിയെ സുവ്യക്തമാക്കുന്നതാകുന്നു. അക്കൊല്ലത്തിൽ സരസകവിമുലൂർ അവർകളും എ.കെ.ഗോവിന്ദൻചാന്നാര(ദാസ്)വർകളും മാധവനോടൊപ്പം പ്രജാസഭാമെമ്പർമാരായിരുന്നു. കാര്യപരിപാടിയിലെ മുറപ്രകാരം മാധവന്റെ പേരുവിളിക്കുന്നതിന് ഏതാനും നിമിഷംമുമ്പുവരെ ഇവർ രണ്ടുപേരും മെമ്പറന്മാരുടെ ബ്ലോക്കിൽ മുന്നണിയിൽ മാധവന്റെ അടുത്തു കസേരകളിൽ ഇരിക്കയായിരുന്നു. മാധവന്റെ പേരുവിളിച്ച അവസരത്തിൽ 'ഈ നടക്കാത്ത കാര്യം ചോദിക്കുന്നതു കേൾക്കുന്നതുതന്നെ ലജ്ജാകരമാണ്. അതുകൊണ്ടു ഞങ്ങൾ ഇതാ പോകുന്നു' എന്നുപറഞ്ഞ് എല്ലാറ്റിനും പുറകിലുമുള്ള വരിയിൽ സന്ദർശന്മാരുടെ ഇടയിൽപോയി, പ്ളാറ്റ്ഫോറത്തിൽ ഇരിക്കുന്ന അദ്ധ്യക്ഷനായ ദിവാന്റെയും മറ്റ് ഉദ്യോഗസ്ഥന്മാരും അനുദ്യോഗസ്ഥന്മാരുമായ ആളുകളുടെയും ദൃഷ്ടിയിൽനിന്നു മറഞ്ഞിരുന്നുകളഞ്ഞു. ഇങ്ങനെ മാറിയിരുന്നുവെങ്കിലും മാധവനു വിജയം ആശംസിച്ചിട്ടാണ് പണിക്കരവർകൾ പോയത്.

അതിനിടെ ചിറയിൻകീഴ് താലൂക്കിൽ കടയ്ക്കാവൂർ എന്ന സ്ഥലത്തുള്ള ഒരു നമ്പൂതിരിയുടെ വക ക്ഷേത്രത്തിൽ ഏതാനും ഈഴവയുവാക്കന്മാർ ചെന്നു കയറുകയും, അതിന്മേൽ ഉണ്ടായ കേസ്സിൽ പ്രതികളെ കോടതികൾ ശിക്ഷിക്കുകയും ചെയ്തു. ക്ഷേത്രങ്ങളിൽ ഈഴവർ പ്രവേശിച്ചാൽ, അവർ മതവിശ്വാസത്തിൽ ഹിന്ദുക്കളായിരുന്നാലും, അതു ബ്രാഹ്മണർ, നായന്മാർ തുടങ്ങിയ സവർണ്ണഹിന്ദുക്കളുടെ മതബോധത്തിനു ക്ഷോഭകാരണവും അവർക്കും ദേവനും അശുദ്ധകരവും ആണെന്നുള്ള ബ്രാഹ്മണമതസിദ്ധാന്തത്തെ അടിസ്ഥാനമാക്കിയാണ് അവരെ കോടതി ശിക്ഷിച്ചത്. ഈഴവരുടെ സ്പർശവും സാമീപ്യവും അശുദ്ധകാരണമാണെന്നുള്ള പ്രസ്തുത വ്യാഖ്യാനം തങ്ങളുടെ ആത്മാഭിമാനത്തെ കെടുത്തുന്നതാണെന്നും, അതു

കൊണ്ട് തീണ്ടൽ നിർത്തിയിരിക്കുന്നതായി ഒരു വിളംബരം പ്രസിദ്ധം ചെയ്യേണ്ടതാണെന്നും മാധവൻ ശക്തിയായി വാദിച്ചു. അപ്രകാരം ഒരു വിളംബരം മൂലം തീണ്ടൽ നിറുത്തപ്പെടുന്നപക്ഷം ഈഴവരുടെ സാമീപ്യം അശുദ്ധികരമെന്നു മേലാൽ കോടതിയിലെ വിധികളിൽ രേഖപ്പെടുത്തുന്നതിന് ഇടയാകില്ലെന്ന് മാധവൻ ചൂണ്ടിക്കാണിച്ചു. ഈ നിവേദനം സംബന്ധിച്ച പ്രജാസഭയിൽവെച്ച് മാധവനും ദിവാൻജിയും തമ്മിൽ നടന്ന സംഭാഷണം അക്കൊല്ലത്തെ പ്രജാസഭാറിപ്പോർട്ടിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

'തീണ്ടലും തൊടീലും നിമിത്തം അവരുടെ സമുദായത്തിനുള്ള സങ്കടങ്ങൾക്കു നിവാരണം ചെയ്തുകൊടുക്കണമെന്നു മെമ്പർ പിന്നീടു വാദിച്ചു.

ദിവാൻ : 'ഇതു മതസംബന്ധമായ കാര്യമാണ്. ഗവൺമെന്റ് ഈ കാര്യത്തിൽ പ്രവേശിക്കുന്നതു ശരിയല്ല. നാളെ മുതൽതന്നെ തീണ്ടൽ നിർത്തിയിരിക്കുന്നുവെന്നു ഗവൺമെന്റ് ഒരു നോട്ടീസ് പ്രസിദ്ധം ചെയ്യുന്നുവെന്നു വിചാരിക്കുക. ആ നോട്ടീസിനെ ഊർജിതമായി നടപ്പിൽ കൊണ്ടുവരാൻ സാധിക്കുമെന്നു നിങ്ങൾ വിചാരിക്കുന്നുവോ?'

മെമ്പർ : 'ജപ്പാൻ ഗവൺമെന്റ് അപ്രകാരമുളഅള ഒരു പ്രസിദ്ധീകരണംമൂലം തീണ്ടൽ നിർത്തിയിട്ടുണ്ട്.'

ദിവാൻ : 'തീണ്ടൽ ഏതുകാലത്തും നിലനിൽക്കേണ്ടതാണെന്നു ഞാൻ പറയുന്നില്ല. വിദ്യാഭ്യാസം പ്രചരിക്കുന്നതിനനുസരിച്ചു കാലക്രമം കൊണ്ട് അതു നിന്നുപോകുന്നതാകുന്നു. സമുദായ പരിഷ്ക്കരണവിഷയമായ കാര്യങ്ങളിൽ അമ്പതുകൊല്ലങ്ങൾക്കു മുമ്പുള്ള നിലയും ഇന്നത്തെ നിലയും തമ്മിൽ വളരെ അന്തരമുണ്ട്. എന്നാൽ, നിങ്ങൾ ആവശ്യപ്പെടുന്ന മാതിരിയുള്ള മാറ്റം ഒരാളിനാകട്ടെ, ഒരു ഗവൺമെന്റിനാകട്ടെ, വിജയകരമാംവണ്ണം വരുത്തുന്നതിനു സാധിക്കുമെന്നു നിങ്ങൾ വിശ്വസിക്കുന്നുവോ?'

മെമ്പർ : 'ഗവൺമെന്റ് ശ്രമിച്ചാൽ സാധിക്കുമെന്നു ഞാൻ പറയുന്നത് ജപ്പാൻ ഗവൺമെന്റിന്റെ അനുഭവത്തെ ദൃഷ്ടാന്തപ്പെടുത്തിയാകുന്നു.'

ഈ നിവേദനാവസരത്തിൽ സദസ്യരിൽ പ്രത്യക്ഷപ്പെട്ട മുഖഭാവത്തെപ്പറ്റി മാധവൻ ഓച്ചിറപ്രസംഗത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'ഞാൻ മുറപ്രകാരം എന്റെ നിവേദനത്തെപ്പറ്റി എനിക്കു പറവാനുള്ളതെല്ലാം പറഞ്ഞു. 'ഇത് ഒരു നടപ്പുള്ള കാര്യമല്ലല്ലോ. പിന്നെന്തിനാണ് സഭയുടെ വിലയേറിയ സമയം ഇങ്ങനെ അപഹരിക്കുന്നത്. നടക്കട്ടെ, ഒരത്യാഗ്രഹമല്ലേ?' എന്നമട്ടിലാണ് സദസ്യർ ശ്രദ്ധിച്ചുകൊണ്ടിരുന്നത്. എന്നാൽ, ദിവാൻജി അവർകൾ നിവേദനം ആദ്യവസാനം വളരെ ശ്രദ്ധയോടുകൂടി കേട്ടുകൊണ്ടിരുന്നു. വളരെ ശ്രദ്ധിച്ചിരുന്നുവെങ്കിലും അദ്ദേഹത്തിന്റെയും ആശയഗതി ഈ പറഞ്ഞപ്രകാരമായിരുന്നു എന്നു മുഖഭാവം വ്യക്തമാക്കിയിരുന്നു. മൂലൂർ പത്മനാഭപ്പണിക്കർ അവർകളെപ്പോലുള്ള വലിയ സമുദായാഭിമാനികൾ അന്ന് അപ്രകാരം വിചാരിച്ച സ്ഥിതിക്കു മറ്റുള്ളവർ അപ്രകാരം വിചാരിച്ചത് അത്ഭുതമല്ലല്ലോ.'

പ്രസ്തുത നിവേദനത്തെ തുടർന്നുണ്ടായ ഒരു സംഭവത്തെപ്പറ്റി മാധവൻ ഇങ്ങനെ പറയുന്നു:

'എന്റെ ഈ നിവേദനം സമർപ്പിച്ചുകഴിഞ്ഞതിന്റെ അടുത്തദിവസം രസകരമായ ഒരു സംഭവം നടന്നു. ഞാൻ, ശ്രീമാൻ മൂലൂർ പത്മനാഭപ്പണിക്കരവർകൾ ഇടതുവശത്തും, ജന്മികളുടെ പ്രതിനിധിയായി നിയമിക്കപ്പെട്ട ഒരു നമ്പൂതിരി മെമ്പർ വലതുവശത്തുമായി പ്രജാസഭാഹാളിൽ ഇരിക്കുകയായിരുന്നു. അപ്പോൾ പ്യൂൺ എനിക്കു ഒരു കമ്പികൊണ്ടുവന്നു തന്നു. ഞാൻ അതു പൊളിച്ചു വായിച്ചിട്ട് സ്നേഹിതനായ പണിക്കരവർകളുമായി അതിനെപ്പറ്റി സംസാരിക്കുകയായിരുന്നു. അപ്പോൾ നമ്പൂതിരിമെമ്പർ 'എന്താണ് കമ്പി, വിശേഷം വല്ലതുമുണ്ടോ?' എന്നു ചോദിച്ചു. 'എന്റെ ഭാര്യയുടെ കണ്ണു പെട്ടെന്നു കാഴ്ചയില്ലാതായിരിക്കുന്നു എന്ന് എന്റെ അനുജന്റെ കമ്പിയാണ്' എന്നു ഞാൻ മറുപടി പറഞ്ഞു. അപ്പോൾ നമ്പൂതിരി 'ഇന്നലെയല്ലേ ക്ഷേത്രത്തിൽ കയറണമെന്നു പറഞ്ഞത്, കണ്ടോ? എത്ര എളുപ്പത്തിൽ ഫലം കിട്ടി! കലിയിൽ അനുഭവം ഉടനെയാണ്, കേട്ടോ?' എന്നു പറഞ്ഞു. പ്രസവസംബന്ധമായി പെട്ടെന്നുണ്ടായ ഒരു സുഖക്കേടുനിമിത്തമാണ് എന്റെ ഭാര്യയ്ക്കു കണ്ണിനു കാഴ്ചയില്ലാതെവന്നത്. ഡോക്ടർ കെ.രാമൻതമ്പി ബി.എ.എം.ഡി. അവർകളുടെ ചികിത്സയിൽ കുറേ ആഴ്ചകൊണ്ട് രോഗം സുഖപ്പെട്ടു. കണ്ണിന്റെ കാഴ്ച ശരിയായി. സുഖക്കേടു ഭേദമായതിൽ പിന്നെ ജന്മിപ്രതിനിധിയെ ഞാൻ കണ്ടില്ല. ഇപ്പോൾ അദ്ദേഹത്തിന്റെ അഭിപ്രായം എന്താണെന്ന് അറിവാൻ രസമുണ്ടായിരുന്നു. അന്നു പടിഞ്ഞാറെക്കൊല്ലത്തുനിന്നു പ്രസിദ്ധം ചെയ്തിരുന്നതും ഒരു സവർണഹിന്ദു സ്നേഹിതന്റെ പത്രാധിപത്യത്തിൽ നടത്തിയിരുന്നതുമായ ഒരു മലയാളപത്രത്തിൽ പ്രജാസഭയിൽ ഞാൻ ചെയ്തിരുന്ന നിവേദനത്തെപ്പറ്റി നിരൂപണം ചെയ്യുന്ന കൂട്ടത്തിൽ 'ഈഴവർ ക്ഷേത്രപ്രവേശനം വേണമെന്നു പറയുന്നു. ഈഴവർക്കു കൊടുക്കണം; ക്ഷേത്രപ്രവേശനമല്ല, അടികൊടുക്കണം' എന്ന് എഴുതിയിരുന്നു. മേല്പറഞ്ഞ വസ്തുതകൾ ക്ഷേത്രപ്രവേശനത്തെപ്പറ്റി സവർണഹിന്ദുക്കളുടെയിടയിൽ സാമാന്യമായി എന്തഭിപ്രായമാണ് അന്നുണ്ടായിരുന്നതെന്നു വ്യക്തമാക്കുന്നതാണ്.

95-ൽ കൃഷ്ണൻനായരവർകളുടെ കാലത്ത് മാധവനെ വീണ്ടും പ്രജാസഭാമെമ്പറായി ഗവൺമെന്റ് നിയമിച്ചു. ഇക്കൊല്ലവും പൗരസമത്വവാദത്തെ ആസ്പദമാക്കിയും ക്ഷേത്രപ്രവേശനത്തെ സംബന്ധിച്ചും മാധവൻ പ്രജാസഭയിൽ വാദിച്ചിരുന്നു. 95-മേടം 31-ാം ഇടവം 1-ാം തിയ്യതികളിൽ ആലപ്പുഴവെച്ചു കൂടിയ എസ്.എൻ.ഡി.പി. യോഗത്തിന്റെ വാർഷികസമ്മേളനത്തിലും ക്ഷേത്രപ്രവേശനത്തെപ്പറ്റിയും, വിളംബരംമൂലം തീണ്ടൽ, തൊടീൽ ഇവ നിർത്തേണ്ടതിനെക്കുറിച്ചും മാധവൻ നിശ്ചയങ്ങൾ ഹാജരാക്കി സഭയിൽ പാസ്സാക്കിയിരുന്നു. എന്നാൽ, ഇങ്ങനെ ശക്തിപ്പെട്ടുവന്ന ഈ ധർമവാദത്തെ പ്രതികൂലിച്ചുകൊണ്ടും കൊച്ചിയിലെ തീയ്യർക്കു സവർണഹിന്ദുക്കളുടെ ക്ഷേത്രങ്ങളിൽ പ്രവേശിക്കുന്നതിനോ അവരുടെ ക്ഷേത്രക്കു

ളങ്ങളിൽ കുളിക്കുന്നതിനോ ആഗ്രഹമില്ലെന്നും ഇപ്രകാരം അവകാശങ്ങൾ ആവശ്യപ്പെടുന്ന തന്റെ സജാതീയന്മാരിൽ ആരോടും തനിക്കനുകമ്പയില്ലെന്നും പ്രസ്താവിച്ചുകൊണ്ടും, ഇപ്പോൾ കൊച്ചിയിലെ അധ:കൃതസംരക്ഷകനായിരിക്കുന്ന മാമ്മൻചോഹൻ അവർകൾ ഒരെഴുത്തെഴുതിയതും, അതു പിന്നീടു പ്രസിദ്ധീകൃതമായതും, അതേത്തുടർന്നുള്ള വാദത്തിൽ മിസ്റ്റർ മാമ്മനെ, എം.കെ.രാമൻ അവർകൾ എതിർത്തതും സ്വഭർത്താവുമായി നിസ്സഹകരണം അനുഷ്ഠിക്കണമെന്ന് മിസ്സിസ് മാമ്മൻചോഹൻ ദേശാഭിമാനിയിൽ പരസ്യക്കത്തു പ്രസിദ്ധം ചെയ്തതും, അതുനിമിത്തം ക്ഷോഭിച്ച മൂർക്കോത്ത് കുമാരനവർകൾ വജ്രായുധവുമായി ദേശാഭിമാനിയുടെ നേരെ തിരിഞ്ഞതും, അതിനു ദേശാഭിമാനി സമാധാനം പറഞ്ഞതും, ആ വാദം ഒടുവിൽ അങ്ങനെ കലാശിച്ചതും വേട്ടക്കാരുടെ ഇടയിലെ പടവെട്ടാണെങ്കിലും, ക്ഷേത്രപ്രവേശനവാദത്തിന്റെ ഗതിയെ വ്യക്തമാക്കുന്ന ഇടക്കാലത്തെ രസകരങ്ങളായ സംഭവങ്ങളാകുന്നു.

ക്ഷേത്രപ്രവേശനവാദത്തിന്റെ അടുത്ത ഘട്ടത്തിൽ ക്ഷേത്രപ്രവേശനവാദികൾ ക്ഷേത്രത്യാഗനയം സ്വീകരിക്കയും, അതുവഴി ക്ഷേത്രപ്രവേശന വിരോധികൾക്കു മനംമാറ്റം ഉണ്ടാക്കുന്നതിനു ശ്രമിക്കുകയുമാണ് ചെയ്തത്. 96 ധനു 17–ാം തീയതി ശിവഗിരിയിൽവെച്ച് എൻ.കുമാരൻ ബി.എ.ബി.എൽ. അവർകളുടെ അദ്ധ്യക്ഷതയിൽ കൂടിയ ഒരു മഹായോഗത്തിൽവെച്ചാണ് ഈ നയം പ്രഖ്യാപനം ചെയ്തത്. അന്നത്തെ യോഗത്തിൽ മാധവൻ പ്രധാനഭാഗഭാക്കാകുകയും, അന്നവിടെവെച്ചു രൂപീകരിച്ച ക്ഷേത്രപ്രവേശനക്കമ്മറ്റിയിൽ ഒരു അംഗമായി തെരഞ്ഞെടുക്കപ്പെടുകയും ചെയ്തു. അതിനെത്തുടർന്ന് മാധവൻ, കുമാരൻ, സി.വി.കൈയാലയ്ക്കൽ എന്നിവരുമായി ചേർന്നു. ക്ഷേത്രത്യാഗം സംബന്ധിച്ച് ഈഴവസമുദായം അനുഷ്ഠിക്കേണ്ട ‘ദശശീലങ്ങ’ളെപ്പറ്റി സമുദായത്തെ ശക്തിയായി ഉദ്ബോധിപ്പിക്കുകയും, ആ തത്വങ്ങൾ പത്രങ്ങളും പ്രസംഗങ്ങളും വഴി രാജ്യത്തിന്റെ നാനാഭാഗങ്ങളിലും പ്രചരിപ്പിക്കയും ചെയ്തു. മാധവന്റെ പ്രധാന ശ്രമത്തിൽ 96 മകരത്തിൽ കണ്ണമംഗലത്തുവെച്ച് ഒരു മഹായോഗം കൂടി ക്ഷേത്രത്യാഗനയം മദ്ധ്യതിരുവിതാംകൂറിൽ ശക്തിയായി വ്യാപിപ്പിച്ചു. ഇപ്രകാരം ശക്തിയായി നാനാഭാഗങ്ങളിലും പടർന്നുപിടിച്ച ഈഴവരുടെ ക്ഷേത്രനിസ്സഹകരണംമൂലം, ദേവസ്വങ്ങളുടെ വരവു വളരെ കുറയുകയും ചില ക്ഷേത്രങ്ങളിൽ നിത്യനിദാനജോലക്കാർക്കു ശമ്പളം കൊടുക്കുന്നതിനുള്ള വഴിപാടുകൾപോലും ലഭിക്കാതിരിക്കുകയും ചെയ്തിരുന്നു. ഈ ഘട്ടത്തിൽ ‘വെള്ളാർവട്ടം കോവിൽ’ എന്ന ക്ഷേത്രത്തിലെ അധികാരിയായ നമ്പൂതിരിക്കു ക്ഷേത്രത്യാഗഫലമായി അടിച്ചുതളിക്കുള്ള ചിലവുകൾപോലും നിർവഹിക്കുന്നതിനു നിവൃത്തിയില്ലാതെവന്നുപോൽ!

ക്ഷേത്രത്യാഗം നിമിത്തവും മറ്റും ക്ഷേത്രപ്രവേശനവാദികളുടെ പ്രക്ഷോഭണം ശക്തിയായി ഫലിച്ചുകൊണ്ടിരുന്ന ഒരു ഘട്ടത്തിലാണ് 95–മേടത്തിൽ ദിവാൻ കൃഷ്ണൻനായരവർകൾ ദിവാൻപദത്തിൽനിന്നും പിരി

യുകയും, അതിനുപകരം ദിവാൻ ബഹദൂർ ടി.രാഘവയ്യാ അവർകൾ ദിവാൻജിയായി വരികയും ചെയ്തത്. രാഘവയ്യായുടെ കാലത്ത് ആദ്യമായി നടത്തിയ 96–ലെ പ്രജാസഭയിലും മാധവൻ ഒരു മെമ്പറായിരുന്നു. 'എല്ലാ പൊതുക്ഷേത്രങ്ങളിലും എല്ലാ ഹിന്ദുക്കൾക്കും പ്രവേശനം നൽകണമെന്നുള്ളതിനു പ്രാധാന്യം കല്പിച്ചുകൊണ്ടുള്ള പൗരാവകാശസമത്വദാനം' എന്നുള്ള വിഷയംതന്നെ മുൻകൊല്ലങ്ങളിലെപ്പോലെ മാധവൻ അക്കൊല്ലത്തിലും നിവേദനവിഷയമായി നേരത്തെ എഴുതി അയച്ചു. അതിനു മറുപടിയായി ഗവൺമെന്റിൽനിന്നും താഴെപ്പറയുന്ന ഒരെഴുത്ത് മാധവനു ലഭിച്ചു:

ഹജൂർകച്ചേരി – തിരുവനന്തപുരം
10 ഫെബ്രുവരി 1921

ടി.കെ.മാധവൻ അവർകൾക്ക്
പ്രജാസഭാ മെമ്പർ – കൊല്ലം

മാന്യരേ,

പ്രജാസഭയിൽ സമർപ്പിക്കാനുള്ള വിഷയങ്ങളെ കാണിച്ചു നിങ്ങൾ ധനു 5–ാം തീയതി കൊല്ലം പേഷ്ക്കാരവർകൾക്ക് അയച്ചിട്ടുള്ള കത്തുകിട്ടി. 'പൗരാവകാശസമത്വം, പൊതുമുതൽകൊണ്ടു സംരക്ഷിക്കപ്പെടുന്ന ക്ഷേത്രങ്ങളിൽ എല്ലാ ഹിന്ദുക്കൾക്കും പ്രവേശനാവകാശസമത്വം, അനുവദിക്കുന്നതിനെപ്പറ്റി പ്രത്യേകം പ്രതിപാദിക്കും' എന്നതാണ് അതിലെ ഒന്നാമത്തെ വിഷയം. മതവുമായി നേരിട്ടു സംബന്ധമുണ്ട് എന്ന കാരണത്താൽ ഈ വിഷയം പ്രജാസഭാചട്ടങ്ങൾ 19–ാം റൂൾ (ഡി.) പിരിവനുസരിച്ചു വിരോധിക്കപ്പെട്ടിട്ടുള്ള വിഷയങ്ങളിൽ ഉൾപ്പെട്ടതാകുന്നു. അതുകൊണ്ട് ഗവൺമെന്റ് നിവേദനവിഷയത്തെ 'പൗരാവകാശസമത്വം' എന്നു മാറ്റുകയും ഇതിനെപ്പറ്റി നിവേദനം ചെയ്യുന്നതിനിടയിൽ ക്ഷേത്രപ്രവേശനവിഷയത്തെപ്പറ്റി മെമ്പർ പ്രതിപാദിക്കയില്ലെന്നു വിശ്വസിക്കയും ചെയ്യുന്നു.

എൻ.രാജരാമറാവു. ബി.എ. (ഒപ്പ്)
ഗവൺമെന്റ് ചീഫ് സെക്രട്ടറി

ഗവൺമെന്റിന്റെ അശേഷം അനുഭാവമില്ലാത്ത പെരുമാറ്റംകൊണ്ടും മറ്റു പല കാരണങ്ങളാലും ഈഴവലോകം സകാരണം ക്ഷോഭിച്ചിരുന്ന ഒരു സന്ദർഭത്തിലായിരുന്നു രാഘവയ്യാ അവർകളുടെ ഈ നിരോധന ഉത്തരവുകൾ വെളിക്കു വന്നത്. 'ദിനംപ്രതി എന്നവണ്ണം ശക്തിപ്പെട്ടു വളർന്നുകൊണ്ടിരുന്ന ഈ പ്രക്ഷോഭണത്തെ യഥേഷ്ടം വളരുന്നതിനു വിട്ടുകൊടുത്താൽ അതു ബ്രാഹ്മണമതത്തിനും ബ്രാഹ്മണമേധാവിത്വത്തിനും ഇടിവായിത്തീരുമെന്നു കണ്ടിട്ടായിരിക്കണം ദിവാൻ മിസ്റ്റർ രാഘവയ്യായുടെ ഗവൺമെന്റ്

അതിനെ തടഞ്ഞത്.' എഴുത്തുകിട്ടിയതിന്റെ പിറ്റേദിവസംതന്നെ മാധവൻ ഉത്തരവുമായി ദിവാൻജി അവർകളെ ചെന്നുകണ്ടത്, അതു ഭേദപ്പെടുത്തി ക്ഷേത്രപ്രവേശനത്തെപ്പറ്റി പ്രജാസഭയിൽ നിവേദനംചെയ്യുന്നതിനനുവദിക്കണമെന്നപേക്ഷിച്ചു. അതിനു ദിവാൻജി അവർകൾ പറഞ്ഞ മറുപടി, ഗവൺമെന്റുത്തരവ് വളരെ ആലോചിച്ചതിനുശേഷം പുറപ്പെടുവിച്ചിട്ടുള്ളതാണെന്നും, അതിൽ ഭേദഗതി ഒന്നും ചെയ്വാൻ വിചാരിക്കുന്നില്ല എന്നും, ആയിരുന്നു. ഇതേ റൂളുകൾ നടപ്പിൽ ഇരുന്ന കഴിഞ്ഞ രണ്ടുകൊല്ലങ്ങളിൽ പ്രജാസഭയിൽ ഈ വിഷയത്തെപ്പറ്റി നിവേദനം അനുവദിച്ചിരുന്നു എന്നും, ക്ഷേത്രപ്രവേശനം ഒരു പൗരാവകാശമാണെന്നു തിരുവിതാംകൂർ ഹൈക്കോടതിതന്നെ അഭിപ്രായപ്പെട്ടിട്ടുണ്ടെന്നും മാധവൻ പറഞ്ഞു. അതിനു മറുപടിയായി ഗവൺമെന്റിന്റെ അഭിപ്രായം ഭേദപ്പെടുത്താൻ കാരണം കാണുന്നില്ലെന്ന് രാഘവയ്യാ വീണ്ടും തീർത്തുപറഞ്ഞു. അതിനുശേഷം മാധവന്റെ ഉത്സാഹത്തിൽ ഈ ഉത്തരവിനെ പ്രതിഷേധിച്ചും അതിനെ പിൻവലിച്ചു നിവേദനം അനുവദിക്കണമെന്നപേക്ഷിച്ചും രാജ്യത്തിന്റെ നാനാഭാഗങ്ങളിലും യോഗങ്ങൾകൂടി നിശ്ചയങ്ങൾ പാസ്സാക്കി ഗവൺമെന്റിലേക്കയച്ചിരുന്നു. അവയിൽ 96 – കുംഭം 11–ാം തീയതി എസ്.എൻ.ഡി.പി. യോഗം ആഫീസിൽവെച്ചു കൂടിയ സമുദായ പ്രമാണികളുടെ യോഗത്തിലെ നിശ്ചയംമാത്രം ഇവിടെ ഉദ്ധരിക്കുന്നു: 'പ്രജാസഭയിലെ ഈഴവപ്രതിനിധികൾ ക്ഷേത്രപ്രവേശനത്തെപ്പറ്റി അയച്ച നിവേദനങ്ങളെ തള്ളി ഗവൺമെന്റ് ഉത്തരവു ചെയ്തിരിക്കുന്നതു ന്യായഹരിതവും ഈ സഭയിലെ നടപ്പിനു വിരോധവും ഒരു വനമ്പിച്ച സമുദായത്തിന്റെ ഏറ്റവും പ്രധാനപ്പെട്ട ഒരു അവകാശവാദത്തെ നിരോധിക്കുന്നതും ആകയാൽ ആ ഉത്തരവിനെ പിൻവലിക്കണമെന്നു ഗവൺമെന്റിനോട് ഈ സഭ ബഹുമാനപൂർവം അപേക്ഷിക്കുന്നു.' ഈഴവസമുദായത്തിൽ മാത്രമല്ല ഇതിനെപ്പറ്റി അതൃപ്തി ഉണ്ടായിരുന്നത്. 96–ൽ പ്രജാസഭ നടന്നുകൊണ്ടിരുന്ന കാലത്തും, കുംഭം 24–ാം തീയതി തിരുവനന്തപുരം പട്ടണത്തിലുള്ള എൽ.എം.എസ്. ഹാളിൽവെച്ച് മാധവൻ മുതലായ സമുദായപ്രമാണികളുടെ ക്ഷണപ്രകാരം, തിരുവിതാംകൂറിലെ പ്രസിദ്ധപ്പെട്ട മിക്ക നായർ പ്രമാണികളുടെയും സാന്നിദ്ധ്യത്തിൽ, ഒരു മഹായോഗം കൂടിയിരുന്നു. ആ യോഗത്തിൽ എൻ.കുമാരൻ അവർകൾ അദ്ധ്യക്ഷംവഹിക്കുകയും, ക്ഷേത്രപ്രവേശനത്തെ അനുകൂലിച്ചും, നിരോധന ഉത്തരവിനെ എതിർത്തും, ചങ്ങനാശേരി കെ.പരമേശ്വരൻപിള്ള അവർകൾ, സി.രാമൻതമ്പി അവർകൾ, മിസ്റ്റർ എം.എൻ.നായർ മുതലായ നായർ സമുദായ പ്രമാണികളും, കുമാരനാശാൻ, സി.വി.കുഞ്ഞുരാമൻ, കെ.അയ്യപ്പൻ എന്നീ ഈഴവപ്രമാണികളും പ്രസംഗിക്കയും ചെയ്തിരുന്നു. അന്ന് അയ്യപ്പൻ അവർകൾ ഏറ്റവും ക്ഷോഭജനകമായ വിധത്തിൽ പ്രസംഗിച്ചുകൊണ്ടിരുന്നപ്പോൾ, തിരുവനന്തപുരം ഡിസ്ട്രിക്ട് മജിസ്ട്രേട്ടായിരുന്ന കൃഷ്ണയ്യങ്കാരവർകൾ പ്രസംഗിക്കാൻ പാടില്ലെന്ന് അയ്യപ്പനെ തടഞ്ഞതും, സദസ്യർ ക്ഷോഭിച്ചു കൃഷ്ണയ്യങ്കാരോട് ഇരിക്കുന്നതിനാവശ്യപ്പെട്ടതും, ഏതു വകു

പ്പനുസരിച്ചാണ് കൃഷ്ണയ്യങ്കാർ, മിസ്റ്റർ അയ്യപ്പന്റെ പ്രസംഗം തടഞ്ഞതെന്നു വക്കീൽ അച്യുതമേനവനവർകൾ ചോദിച്ചതും, ഒടുവിൽ കൃഷ്ണയ്യങ്കാർ ശാന്തനായിരുന്നതും, പിന്നീട് അയ്യപ്പൻ പ്രസംഗം തുടർന്നതും എല്ലാം രസകരങ്ങളും ചിന്താർഹങ്ങളുമായ സംഭവങ്ങളാകുന്നു. അന്നത്തെ സഭയിൽ കൃതജ്ഞതാപ്രസംഗം ചെയ്തത് മാധവനായിരുന്നു. ആ പ്രസംഗത്തിൽ, മഹാരാജാവുതിരുമനസ്സിലേക്കും ക്ഷേത്രപ്രവേശനമില്ലെന്ന് കൃഷ്ണയ്യങ്കാരവർകൾ തന്നോടു പറഞ്ഞെന്നും, അതുകൊണ്ട് പൊന്നുതമ്പുരാനുകൂടി ഈ അവകാശം സ്ഥാപിച്ചുകൊടുക്കുന്നതിനായി ശ്രമിക്കണമെന്നും മാധവൻ രസകരമായി പ്രസ്താവിച്ചിരുന്നു. എൽ.എം.എസ്. ഹാൾമീറ്റിംഗ് വിളിച്ചുകൂട്ടുന്നതിനും, അതിന്റെ വിജയത്തിനാവശ്യമായ സകല ഏർപ്പാടുകൾ ചെയ്യുന്നതിനും സൂത്രധാരൻ എന്ന നിലയിൽ അപ്രത്യക്ഷനായി നിന്നു വേല ചെയ്തത് മാധവൻതന്നെ ആയിരുന്നു.

നിരോധനാജ്ഞനിമിത്തം മാധവനു ക്ഷേത്രപ്രവേശനത്തെപ്പറ്റി പ്രജാസഭയിൽ നിവേദനം ചെയ്യുവാൻ സാധിച്ചില്ലെങ്കിലും. മാധവൻ മൂലൂർ മുതലായി ഈഴവപ്രതിനിധികൾ ചേർന്നു പ്രജാസഭാകാലത്തു ക്ഷേത്രപ്രവേശനം ആവശ്യപ്പെട്ടുകൊണ്ടു ഗവൺമെന്റിലേക്ക് ഒരു മെമ്മോറിയൽ കൊടുത്തിരുന്നു. ഈ മെമ്മോറിയലിന്, 'ഹർജിയെപ്പറ്റി ഗവൺമെന്റ് ശ്രദ്ധിച്ചാലോചിച്ചെന്നും, ഹർജിക്കാരുടെ അപേക്ഷ നിർവഹിക്കാൻ പാടില്ലാതിരിക്കുന്നതിനെപ്പറ്റി ഗവൺമെന്റ് വ്യസനിക്കുന്നു' എന്നുമുള്ള ഒരു ഇണ്ടാസ് 96 ഇടവത്തിൽ ഹർജിക്കാർക്കു ഗവൺമെന്റിൽനിന്നു ലഭിച്ചിരുന്നു.

96–ലെ പ്രജാസഭ സമ്മേളിച്ച കാലത്തു കരപ്പുറം യുവജനസേവാസംഘത്തിന്റെ അനുസ്യൂതമായ പ്രവൃത്തികളുടെ ഫലമായി അവിടത്തെ ഈഴവർ സാമുദായിക കാര്യങ്ങളിൽ അത്ഭുതകരമാംവിധം ഉണർച്ചയും ഊർജിതവും പ്രദർശിപ്പിച്ചിരുന്നു. 96 കുംഭം 9–ാം തിയ്യതി മാധവന്റെ അദ്ധ്യക്ഷതയിൽ കൂടിയ സേവാസംഘത്തിന്റെ ഒരു വിശേഷാൽയോഗത്തിൽ മേല്പ്പറഞ്ഞ നിരോധനാജ്ഞയെ പ്രതിഷേധിച്ചും, ക്ഷേത്രപ്രവേശനം മുതലായവ ആവശ്യപ്പെട്ടുകൊണ്ടും നിശ്ചയങ്ങൾ പാസ്സാക്കിയിരുന്നു. കൂടാതെ, രാജ്യമാസകലം പകർന്നു പിടിച്ച ക്ഷേത്രത്യാഗത്തിന്റെ ഫലമായി ഈഴവരിൽ പ്രത്യക്ഷപ്പെട്ട സമരസന്നദ്ധതയും, അന്നു യാദൃച്ഛികമായുണ്ടായ ഹരിപ്പാട്ടുക്ഷേത്രം മുതലായ ചില ദേവാലയങ്ങളുടെ ദഹനവും നിമിത്തം ഇതര സമുദായങ്ങളും ഗവൺമെന്റും ഈഴവരെ സംശയകരമായ ദൃഷ്ടികളോടുകൂടി വീക്ഷിച്ചുകൊണ്ടിരുന്നു. പ്രജാസഭയിൽവെച്ചു രാഘവയ്യാ അവർകൾ ചെയ്ത അദ്ധ്യക്ഷപ്രസംഗത്തിൽ അധഃകൃതവർഗങ്ങളെപ്പറ്റി പറയുന്ന താഴെ കാണുന്ന ഭാഗം ഗവൺമെന്റിന്റെ സംശയാസ്പദമായ മനഃസ്ഥിതിയെ പ്രതിധ്വനിപ്പിക്കുന്നുണ്ട്.

'ക്രമാനുഗതമായ സമുദായോത്കർഷത്തെ തടുക്കാൻ വിചാരിക്കുന്നതുപോലെതന്നെ ആ ഉത്കർഷഗതിയെ ത്വരിതപ്പെടുത്തുവാൻ വിചാരി

ക്കുന്നതും വലുതായ മൗഢ്യമാകുന്നു. സമുദായഭ്യുന്നതിക്കായുള്ള ഏതു പരിശ്രമവും ശാന്തമായും ഉചിതമായും നിർവഹിക്കപ്പെടുന്നിടത്തോളം അതിൽ ഗവൺമെന്റിന്റെ അനുഭാവപൂർവമായ സഹായം ഉണ്ടായിരിക്കുന്നതാണ്. എന്നാൽ, ഭീഷണിയുടെയോ ബലാൽക്കാരത്തിന്റെയോ, നിയമലംഘനത്തിന്റെയോ സ്പർശമാത്രമുള്ള ഏതൊരു ശ്രമവും വിനാശഫലത്തോടുകൂടി അപരാധിയുടെ നേർക്കുതന്നെ പ്രതിഗമിക്കുമെന്ന്, എല്ലാവരും ഓർമിച്ചുകൊള്ളുന്നതു നന്നായിരിക്കും. വിവേകപൂർവമായ ഉത്കർഷേച്ഛയെ അല്ലാതെ ഗവൺമെന്റിനു സഹായിക്കാൻ തരമില്ല. ഭിന്നവർഗങ്ങൾ തമ്മിൽ ദ്വേഷവും പകയും വർദ്ധിപ്പിക്കുന്നതും നിയമലംഘനത്തെ പ്രോത്സാഹിപ്പിക്കുന്നതുമായ ഏത് ഉദ്യമത്തെയും നിരതിശയമായ കാഠിന്യത്തോടെ ശിക്ഷിക്കുന്നതായിരിക്കും.'

(പി.കെ.മാധവൻ 1936ൽ പ്രസിദ്ധപ്പെടുത്തിയ **ടി.കെ.മാധവന്റെ ജീവചരിത്രത്തിൽ**നിന്ന്. ഡി.സി.ബുക്സ്, 1986)

**കാഴ്ച / കാഴ്ചപ്പാട്**

# പാട്ടോർമ്മ

**സുകേതു**

**പൊ**ട്ടിക്കത്തുന്ന ഉച്ചവെയിലിലൂടെ ഏന്തിവലിഞ്ഞ് നടക്കുകയായിരുന്നു ചങ്ങാതിയും ഞാനും. എത്രയും പെട്ടെന്ന് തണൽ പറ്റണം. പറ്റിയേ പറ്റൂ. ഒന്നുകൂടി വേഗം കൂട്ടി. നാട്ടിലിപ്പോ പ്രത്യേകിച്ചൊന്നും കാൺമാനും കേൾപ്പാനുമില്ലല്ലോ. തലതാഴ്ത്തിത്തന്നെ നടന്നു. നിരനിരയായ് നിർത്തിയിട്ട ഓട്ടോറിക്ഷകളുടെ അരത്തണൽപറ്റി നടത്തം തുടരവേ.. അല്പം കുനിഞ്ഞ്... പിന്നെയൊന്ന് നിവർന്ന്... ചാഞ്ഞ് ചെരിഞ്ഞ്.... ഇതുവരെ കാണാത്ത ഏതോ ഒരു നൃത്തച്ചുവടുപോലെ അവൾ എന്റെ തൊട്ടുമുമ്പിൽ ഒഴുകിവന്നെത്തി. ആ തിരത്തള്ളലിൽ തെളിഞ്ഞു കണ്ടു ഞാൻ വിരിഞ്ഞ ചിരി. അതിലേറെ പരിചിതമായ വിടർന്ന കണ്ണുകൾ.

"മാഷേ... മറന്നുവോ?
പണ്ട് പത്ത് ജിയിൽ പഠിച്ച-
ഏറ്റവും ബേക്ക് ബെഞ്ചിലെ..."

മുന്നോട്ടും പിന്നോട്ടും പോകാനാകാവിധം വലഞ്ഞു. വലയത്തിലകപ്പെട്ടു. എത്ര പെട്ടെന്നാണ് ഉച്ചിവെയിൽ വെള്ളിനിലാവായ് ഞങ്ങൾക്കുമീതെ പൂത്തുലഞ്ഞത്! തൊട്ടരികിലെ ചങ്ങാതിയെ... ധൃതിപിടിച്ച അങ്ങാടിയെ... ഒക്കെയും മറന്നുപോയി. നടുറോട്ടിലല്ല, 26 വർഷം പഴക്കമുള്ള 10Gയിലാണ് ഞാനിപ്പോൾ എത്തിനിൽക്കുന്നത്: എന്റെ ഇടത് ആൺകുട്ടികൾ. വലംവശം പെൺകുട്ടികളും അതിൽത്തന്നെ ഏറ്റവും പിറകിലെ അങ്ങേയറ്റത്ത്. ശ്രദ്ധയൊന്നുതെറ്റിയാൽ വീണുപോംമട്ടിൽ – കുനിപ്പിടിച്ചിരിക്കന്ന ഷക്കീലാബാനു. നടുറോട്ടിൽ നിന്നുകൊണ്ട് നാടകം പോലെ കാണുകയാണ് ഞാൻ, വർഷങ്ങൾക്കപ്പുറത്തുള്ളൊരു ക്ലാസ്മുറി!

"....നാലും മാഷിന്റെ ഇ..ന്ദു..ലേ...ഖാ...
മറക്കാമ്പറ്റ്ന്നില്ല മാഷേ.."

2018 March
Vakkarivu Monthly Volume No. 10 Issue No. 3 ₹10
RNI No. KERMAL/2007/20519

ഷക്കീലാബാനു യാചിക്കുകയായിരുന്നു. കാലം വരുത്തിത്തീർത്ത മാറ്റങ്ങളാൽ ഒരുപാട് തടിച്ചുപോയ ആ ശരീരത്തിൽനിന്നും 10 Gയിലെ തട്ടമിട്ട പെൺകുട്ടി ഒരു പൂമ്പാറ്റച്ചിറകടിപോലെ എന്റെ മുഖത്തുവന്ന് തട്ടി. പിന്നെയും പിന്നെയും തട്ടിയുണർത്തി.

"പാട് മാഷേ.. ഒന്ന് പാടൂ..."

"എവിടെ സ്വർഗ്ഗകന്യകൾ.. എവിടെ സ്വർണ്ണച്ചാമരങ്ങൾ..

ആയിരംജ്വാലാമുഖങ്ങളായ്.. ആതിരരജനി അണിഞ്ഞൊരുങ്ങി..

ഇന്ദുലേഖ – കൺതുറന്നു...ഇന്നുരാവും സാന്ദ്രമായി..."

പരിസരം മറന്ന് ഞാൻ പാടി. ഏകദേശം അപ്പാട്ട് മുഴുവനും പാടി. (വെള്ളിനിലാവിന് സ്വർണ്ണനിറം?)

ചങ്ങാതി അന്തംവിട്ടു. അങ്ങാടിയിലെ പല കണ്ണുകളും നട്ടുച്ചപ്പാട്ടിലേക്ക് ഏന്തിനോക്കി. പാടുന്ന എനിക്കോ കേട്ടുകൊണ്ടിരുന്നവർക്കോ ഒരു പിടിയും കിട്ടുന്നില്ല. സ്വപ്നമോ യഥാർത്ഥമോ? എന്താണിത്? പിരിച്ചെടുക്കാനാകാത്തവിധം കൂടിക്കുഴഞ്ഞുപോയ നിമിഷങ്ങൾ... അതിധന്യമുഹൂർത്തങ്ങൾ... ജീവിതം അർത്ഥവത്താകുന്നതിന്റെ അടയാളങ്ങൾ...

'ഷക്കീലേ... നീയിപ്പോ എവിടെയാ?'

ഒന്നും പറേണ്ട മാഷേ..

മക്കളൊക്കെ?

ഒന്നേയുള്ളൂ. ഡിഗ്രി കഴിഞ്ഞു; കല്ല്യാണോം.

പാട്ടിനുശേഷം പരസ്പരം എന്തൊക്കെയോ ചോദിച്ചറിഞ്ഞെങ്കിലും ഓർമ്മയിലൊന്നും തങ്ങിനിന്നില്ല.

കാലമെത്ര കഴിഞ്ഞാലും

കൊഴിഞ്ഞാലും

'ഇന്ദുലേഖ'യിൽ – ആ ഒരൊറ്റപ്പാട്ടിൽ എന്നെയപ്പാടെ ഒളിപ്പിച്ചുവെച്ചു.

ഷക്കീലാബാനൂ...

പകരം നൽകാൻ പാട്ടല്ലാതെ മറ്റെന്തുണ്ട്?

Printed, Published and Edited & Owned by Manoj
Published from 'Gaya', Near Post Office, Old Bazaar, Kollengode, Palakkad-Dt. and
Printed at Ess Pee Kay Printers, S.V.Street, Kollengode, Palakkad-Dt., Kerala. Pin : 678 506.